എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ: എസ്. ജയചന്ദ്രൻ നായർ
എൻ. ആർ. എസ്. ബാബു എൻ. കെ. ദാമോദരൻ

# കലാകൗമുദി

പുസ്തകം 1. ലക്കം 52
ആഗസ്റ്റ് 8, 1976 കർക്കടകം 24, 1151

വില ഒരു രൂപ

## സുഹൃത്തുക്കളോട്

കലാകൗമുദി പ്രസിദ്ധീകരണം ആരംഭിച്ചിട്ട് ഒരു വർഷം തികയുന്നു. ഒന്നാം വാല്യത്തിന്റെ അൻപത്തിരണ്ടാം ലക്കമാണ് നിങ്ങൾ ഈ വായിക്കുന്നത്. ഒരു വർഷം എത്ര പെട്ടെന്ന് കടന്നുപോയി! വെറും ഒരു വർഷംകൊണ്ട് സ്വന്തംകാലിൽ ഉറച്ചുനില്ക്കാനുള്ള വളർച്ച കലാകൗമുദി കൈവരിച്ചു എന്ന കാര്യത്തിൽ നമുക്കെല്ലാം അഭിമാനിക്കാം.

സുഹൃത്തുക്കളെല്ലാം നല്ല വീക്ക്ലി എന്ന അഭിപ്രായം കലാകൗമുദിയെപ്പററി പറയുന്നുണ്ടെങ്കിലും കാര്യമായ ഒന്നും ചെയ്തിട്ടില്ലെന്ന കുററബോധമാണ് ഞങ്ങൾ, പത്രാധിപന്മാർക്കുള്ളത്.

കുറേക്കൂടി മെച്ചപ്പെട്ട ഒരു കലാകൗമുദി രണ്ടാം വർഷത്തിൽ നല്കാം എന്ന് ഞങ്ങൾ തരുന്ന ഉറപ്പ് പിറന്നാൾ ആശംസയായി സ്വീകരിക്കണമെന്നപേക്ഷ.

അടുത്തലക്കം കലാകൗമുദി പിറന്നാൾ പതിപ്പാണ്. പിറന്നാൾ പതിപ്പിന് 92 പേജുള്ളതുകൊണ്ട് രണ്ടു രൂപയാണ് വില.

—എഡിററർ.

## ഈ ലക്കത്തിലെ സവിശേഷതകൾ

# സാഹസികതയുടെ നിമിഷങ്ങൾ

കൗമുദി ന്യൂസ് സർവീസ്

'അവിശ്വസനീയം!' ഇസ്രേൽ സൈനിക മേധാവി ലഫ്റ്റനൻറ് ജനറൽ മോർദ്ദേ ഷിഗ്ഗുർ പറഞ്ഞു: രണ്ടായിരം മൈലകലെയുള്ള ഉഗാണ്ടയിൽ പറന്നുചെന്ന്, ഭീകരപ്രവർത്തകരെ വെടിവച്ചുകൊന്നിട്ട് നൂറ് യാത്രക്കാരെ മോചിപ്പിക്കുക—അവിശ്വസനീയംതന്നെയായിരുന്നു. അടുത്തകാലത്തൊന്നും ഇത്തരമൊരു സാഹസികസംഭവം ഉണ്ടായിട്ടില്ല. യാത്രക്കാരുമായി വിമാനങ്ങൾ തട്ടിക്കൊണ്ടുപോവുകയും, തട്ടിക്കൊണ്ടു പോകുന്നവരുടെ ഉപാധികൾക്ക് വിധേയമായി വിമാനങ്ങളെ മോചിപ്പിക്കുകയും സർവസാധാരണമായിരിക്കുകയാണിന്ന്. ഉഗാണ്ടയിലെ എൻറബേ വിമാനത്താവളത്തിൽ സംഭവിച്ചത് ഈ പതിവിന് വിരുദ്ധമായിരുന്നു.

ജൂൺ ഇരുപത്തെട്ടാം തീയതി വൈകിട്ട് അഞ്ചരമണി. ഇരുനൂററി അൻപത്തിയാറ് യാത്രക്കാരുമായി ഒരു ഇസ്രേലി വിമാനം ഒരു സംഘം ഭീകരപ്രവർത്തകർ തട്ടിയെടുത്തിട്ട് മുപ്പതു മണിക്കൂർ കഴിഞ്ഞിരുന്നു. പാലസ്തീൻ ഗറില്ലകളെ മോചിപ്പിക്കുന്നില്ലെങ്കിൽ, യാത്രക്കാരുമായി വിമാനം തകർക്കുമെന്ന അന്ത്യശാസനം അവസാനിക്കാൻ മണിക്കൂറുകളേ ഇനിയുള്ളൂ. ജെറൂസലേമിൻെറ ഒരു വലിയ ചിത്രംകൊണ്ട് അലങ്കരിച്ച ക്യാബിനററ് മുറിയിൽ സമ്മേളിച്ച ഇസ്രേലി ഭരണ നേതാക്കളുടെ മുഖമാകെ ഉറക്കമില്ലായ്മയും, സംഭ്രാന്തിയിൽനിന്നുയന്ന സംഘർഷവുംകൊണ്ട് പരിക്ഷീണമായിരുന്നു. ഒരുനിമിഷത്തെ നിശ്ശബ്ദതസ്സുശേഷം ഇസ്രേലിലെ ഗതാഗതവകുപ്പമന്ത്രി ഗാഡ് യാക്കോബി സംസാരിച്ചുതുടങ്ങി: "വിമാനം തട്ടിയെടുത്തവരുടെ വ്യവസ്ഥകൾ നാം അംഗീകരിക്കുകയെന്നു വന്നാൽ, പലസ്തീനികൾ ഭീകരപ്രവർത്തനം കൂടുതൽ വ്യാപകമാക്കുമെന്നുതന്നെയല്ല, ഈ രാജ്യംവിട്ട് പുറത്തുപോകുന്ന ഒരൊററ ഇസ്രേലിയുടേയും ജീവന് രക്ഷയും ഉണ്ടായിരിക്കുകയില്ല." പ്രധാനമന്ത്രി റാബിൻ സൈനികമേധാവി ജനറൽ ഗൂറിനോടായി അപ്പോൾ ചോദിച്ചു: "സൈനികമായ പരിഹാരം സാദ്ധ്യമാണോ?"

ഉഗാണ്ടയിലെ എൻറബേ വിമാനത്താവളത്തെപ്പററിയോ, അവിടെ ഇസ്രേലി വിമാനയാത്രക്കാരെ തടവുകാരാക്കി സൂക്ഷിച്ചിട്ടുള്ള സംവിധാനത്തെപ്പററിയോ ഉള്ള വിശദവിവരങ്ങൾ ഇസ്രേലി രഹസ്യപ്പോലീസിന് അജ്ഞാതമായിരുന്നു. "ഇല്ല, സൈനികമായി പരിഹാരമൊന്നുമില്ല." പ്രധാനമന്ത്രിയോട് രാഷ്ട്രീയമായ അഭിപ്രായവ്യത്യാസമുള്ള പ്രതിരോധവകുപ്പുമന്ത്രി ഷിമോൺ പെറീസിൻെറ നിലപാട് ഭിന്നമായിരുന്നു. "ദൃഢമായ തീരുമാനമെടുക്കാൻ അശക്തവും ദുർബലവുമായ ഒരു ഗവണ്മെൻറല്ലായെന്ന് നാം തെളിയിക്കണം." ഷിമോൺ പെറീസിൻെറ അഭിപ്രായം, അപ്പോൾ സാഹസബുദ്ധിയായി മാത്രമേ ഗണിച്ചുള്ളൂ. സമാന്തരമായ ഈ അഭിപ്രായഗതികളുടെ പശ്ചാത്തലത്തിൽ, കൂടിയാലോചനവഴി എങ്ങനെയെങ്കിലും യാത്രക്കാരെ രക്ഷിക്കാൻ പരമാവധി പരിശ്രമിക്കണമെന്ന തീരുമാനവുമായി അന്നത്തെ യോഗം പിരിഞ്ഞു.

## മിന്നലാക്രമണാലോചന

പക്ഷേ, ഇസ്രേലി സൈന്യം വെറുതെയിരുന്നില്ല. എൻറബേ വിമാനത്താവളത്തിൻെറ നേർക്ക് മിന്നൽ ആക്രമണത്തിനുള്ള രഹസ്യതീരുമാനത്തോടുകൂടി, അതിനാവശ്യമായ വിവരങ്ങൾ ശേഖരിക്കാനും ആക്രമണത്തിനാവശ്യമായ ചാവേർപ്പടയെ സജ്ജമാക്കാനും അവർ മുഴുകി. പക്ഷേ, ഈവിധമൊരു കൈവിട്ട കളിക്ക് പ്രധാനമായി തടസ്സങ്ങളുണ്ടായിരുന്നു ഇസ്രേലിന്. ഇസ്രേലുമായി രാഷ്ട്രീയ ശത്രുതയുള്ള ഒരു രാജ്യത്തിൽ വിമാനം ചെന്നിറങ്ങിയെന്നതായിരുന്നു, അതിൽ പ്രധാനം. മിന്നൽ ആക്രമണം അതിസൂക്ഷ്മമായി സജ്ജമാക്കേണ്ടിയിരുന്നതിനാൽ, അതിനിടയ്ക്ക് അത്യാഹിതം ഒഴിവാക്കുന്നതിനായി കൂടിയാലോചനയുടെ മറയിൽ ഭീകരപ്രവർത്തകരെ അലസരാക്കേണ്ടിയുമിരുന്നു.

രണ്ടു മുനകളുള്ള ഈ നയം നടപ്പാക്കുന്നതിനായി ഒരു രഹസ്യ ഗ്രൂപ് രൂപീകരിക്കപ്പെട്ടു—റാബിൻ, പെറീസ്, യാക്കോബി, യിഗൽ അല്ലൻ, ഷെയിം സാഡോക്. കൂടിയാലോചനകൾ എന്ന ആദ്യഘട്ടം പതുക്കെ തുടങ്ങി. പാരീസിലെ ഇസ്രേലി എമ്പസിയിലേക്കും, അവിടെനിന്നും ഭീകരപ്രവത്തകർക്കും അതനുസരിച്ച് കേബിൾ സന്ദേശമെത്തിച്ചു. ഈ മറയ്ക്കിടയിൽ, സൈന്യത്തിലെ രഹസ്യസംഘം മിന്നലാക്രമണത്തിനുള്ള ഏർപ്പാടുകൾ പൂർത്തിയാക്കിവരികയായിരുന്നു. ഇസ്രേലിലെ ഒരു കമ്പനിയായ സോലേൽ ബോനായായിരുന്നു, എൻറബേ വിമാനത്താവളനിർമ്മാണത്തിൻെറ കാൺട്രാക്റ്റർമാർ. പക്ഷേ, അതിനുശേഷം ആ വിമാനത്താവളത്തിൽ വളരെയേറെ മാററങ്ങൾ വരുത്തിത്തീർത്തിരുന്നു. അവരുടെ കൈയിലുണ്ടായിരുന്ന വിമാനത്താവളത്തിൻെറ ബ്ളൂ പ്രിൻറുകൾകൊണ്ട് യാതൊരു പ്രയോജനവുമില്ലായിരുന്നു. അടുത്തതായി അമേരിക്കൻ പ്രതിരോധവകുപ്പിൻെറ സഹായമായിരുന്നു തേടിയത്. കെന്യായുടെ തലസ്ഥാനമായ നൈറോബിയിലെ എൽ ആൽ എന്ന രഹസ്യ സംഘടനയിൽ നിന്നും വിവരങ്ങൾ ശേഖരിച്ചു. ഇതിനിടയിൽ ഭീകരപ്രവർത്തനങ്ങൾക്കെതിരെ നടപടികളെടുക്കാനായി രൂപീകൃതമായ സ്ഥാപനത്തിൻെറ മേധാവിയായ മേജർ ജനറൽ റെഹാവം സിവിയെയുടെ സേവനം ഗവണ്മെൻറ് സമ്പാദിക്കുകയും, അദ്ദേഹത്തെ പാരീസിലേക്ക് അയയ്ക്കുകയും ചെയ്തു. അതോടൊപ്പംതന്നെ ഒററയായും ഇരട്ടയായും ചാരന്മാരെ ഉഗാണ്ടയിലേക്ക് കടത്തിത്തുടങ്ങുകയും ചെയ്തു. ജൂൺ മുപ്പതായതോടെ, ഇസ്രേലികളല്ലാത്ത വിമാനയാത്രക്കാരെ ഓരോരുത്തരെയായി ഭീകരപ്രവർത്തകർ മോചിപ്പിക്കാൻ തുടങ്ങിയെങ്കിലും ഭീകരപ്രവർത്തകരുടെ മനശ്ശാസ്ത്രത്തിലേക്ക് വെളിച്ചം വീശുന്ന വിവരങ്ങൾ അപൂർവമായിരുന്നു. എന്നാൽ ഭീകര പ്രവർത്തകർ മോചിപ്പിച്ച യാത്രക്കാരിൽ നിന്നും വിലപിടിച്ച വിവരങ്ങൾ കിട്ടിയതോടെ, മിന്നൽ ആക്രമണം വിജയകരമായി നിർവ്വഹിക്കാൻ കഴിയുമെന്ന ആശ അതിനുവേണ്ടി നിയോഗിച്ചിരുന്ന സംഘത്തിന് ഉണ്ടായിത്തുടങ്ങി.

## ആശ്വാസം പകർന്ന വിവരം

വിമാനത്താവളത്തിൽ ആളുകൾ വരികയും പോവുകയും ചെയ്യുന്ന ലൗഞ്ച് താരതമ്യേന സുരക്ഷിതമാണെന്നും, അവിടെ സ്ഫോടകവസ്തുക്കൾ സ്ഥാപിച്ചിട്ടില്ലെന്നുമുള്ള വിവരം അതിപ്രധാനമായിരുന്നു, മിന്നലാക്രമണത്തിന്. ഭീകരപ്രവത്തകരുടെ രക്ഷാകവചമായ ആയുധശേഖരവും അപര്യാപ്തമാണെന്ന വിവരം ലഭിച്ചു. ഇനി തീരുമാനിക്കേണ്ടിയിരുന്നത്, മിന്നലാക്രമണത്തിനുള്ള സമയമായിരുന്നു. എൻറബേ വിമാനത്താവളത്തെ സംബന്ധിച്ച അതിസൂക്ഷ്മമായ വിവരങ്ങളും, ഉപഗ്രഹംവഴി എടുത്ത ചിത്രങ്ങളും അമേരിക്കയിൽ നിന്നും കിട്ടിയതോടെ സാഹസികമെങ്കിലും മിന്നലാക്രമണം നടത്തിയാൽ വിജയിക്കുമെന്ന ബോധം ശക്തിപ്പെട്ടുതുടങ്ങി. ഈ ഒരുക്കങ്ങൾക്കു സമാന്തരമായി പല തലത്തിലുള്ള കൂടിയാലോചനകൾ നടത്തുന്നതിനു കഴിഞ്ഞ ഇസ്രേലിന്, മിന്നലാക്രമണപരിപാടി അത്യന്തം രഹസ്യമായി സൂക്ഷിക്കാൻ കഴിഞ്ഞിരുന്നു. അവസാനം മന്ത്രിസഭ രഹസ്യമായി സമ്മേളിച്ചു, ആക്രമണത്തിനുള്ള അനുവാദം നൽകാൻ. "ഇരുപതോ ഇരുപത്തഞ്ചോ പേർ കൊല്ലപ്പെട്ടെന്ന് വരാം. എന്നാലും മിന്നലാക്രമണത്തിലൂടെ മററുള്ളവരെ രക്ഷിക്കാനാവും." റാബിൻെറ അഭിപ്രായത്തെ മന്ത്രിസഭ അംഗീകരിച്ചു.

വിമാനാക്രമണത്തിനായി പ്രത്യേകം തിരഞ്ഞെടുത്ത് പരിശീലിപ്പിച്ച ഒരു ഗ്രൂപ്പ്, അനുവാദത്തിനായി കാത്തുനിൽക്കുകയായിരുന്നു. നിരന്തരമായ പരിശീലനത്തിലൂടെ നല്ല തിട്ടം വരുത്തിയ അവരുടെ കണക്കുകൂട്ടലിൽ അൻപത്തഞ്ച് മിനിട്ടുകൾ കൊണ്ട് ആക്രമണവും രക്ഷപ്പെടുത്തലും പൂർത്തിയാക്കാനാവുമെന്ന് നിശ്ചയമുണ്ടായിരുന്നു. 'നല്ലതിൽ നല്ലത്'' എന്നറിയപ്പെടുന്ന ഗോലാൻ ബ്രിഗേഡിൽപ്പെട്ടവരിൽ മികച്ചവരെയായിരുന്നു ചാവേർപ്പടയായി പരിശീലിപ്പിച്ചെടുത്തത്. മുപ്പതുകാരനായ ലഫ്റ്റനൻറ് കേണൽ യൊനട്ടൻ നേതാവായി നിയോഗിക്കപ്പെട്ടു. സിനായ് മരുഭൂമിയിലെ ഷറം എൽ ഷെയ്ക്ക് എന്ന താവളത്തിൽ നിന്നും ജൂലൈ രണ്ടാം തീയതി പുലർച്ചെ മൂന്നു മണിക്ക് ആക്രമണസംഘം പുറപ്പെട്ടു.

## ചാവേർപ്പടയെ കയററിയ വിമാനങ്ങൾ

രണ്ടു ഭീമൻ ഹെർക്കുലീസ് ചരക്കു വിമാനങ്ങളും, രണ്ട് ബോയിങ് 707 ജെററുകളുമായിരുന്നു ഈ സംഘത്തിലുണ്ടായിരുന്നത്. ഇസ്രേലി ഫാൻറം ജെററുകളുടെ കാവലുമായി സൗത്താഫ്രിക്ക ലാക്കാക്കി സംഘം യാത്രതിരിച്ചു. നാലെണ്ണത്തിൽ, അത്യാവശ്യ ചികിത്സയ്ക്കും മററും വേണ്ട സജ്ജീകരണങ്ങളുണ്ടായിരുന്ന ഒരു വിമാനം നൈറോബിയിലിറങ്ങി. മററ് മൂന്നെണ്ണം എൻറബേയിലേക്കും. വിമാനത്താവളത്തിലെത്തിയ ഉടൻ, അതിലൊന്ന്, ഭീകരപ്രവർത്തകർ ആവശ്യപ്പെട്ട പാലസ്തീൻ ഗറില്ലകളെ വഹിക്കുന്ന എയർ ഫ്രാൻസ് വക വിമാനമാണെന്ന് വിമാനത്താവളാധികൃതരെ അറിയിക്കുകയും, തടസ്സമൊന്നും കൂടാതെ വിമാനത്താവളത്തിലിറങ്ങുകയും ചെയ്തു. മറെറാന്ന് ഈസ്റ്റ് ആഫ്രിക്കൻ എയർവേസ് വക വിമാനമെന്ന പേരിലും താവളത്തിലിറങ്ങി. അപ്പോൾ രാത്രി പതിനൊന്നു മണി. നേരിയ നിലാവിൽ മയങ്ങിക്കിടക്കുകയാണ് വിമാനത്താവളം. മൂന്നാമത്തെ വിമാനം ആകാശത്ത് വട്ടമിട്ടു നിന്നു; വാർത്താവിനിമയ ആവശ്യത്തിനായി. വിമാനത്താവളത്തിലിറങ്ങിയ ഓരോ വിമാനത്തിലും, നൂറിനും ഇരുനൂറിനുമിടയ്ക്കുള്ള കമ്മാൻഡോ സംഘങ്ങളുണ്ടായിരുന്നു. വിമാനത്താവളത്തിൻെറ കിടപ്പ്, ഭീകര പ്രവർത്തകരുടെ നില്പ്, അവരുടെ തടവുകാരായ യാത്രക്കാരുടെ സ്ഥിതി—എല്ലാം വിവരങ്ങളും കമാൻഡോകൾക്ക് നൽകിയിരുന്നെങ്കിലും, എൻറബേയിൽ തങ്ങളെ കാത്തിരിക്കുന്നതെന്താണെന്നതിനെപ്പററി അവർക്ക് നിശ്ചയമില്ലായിരുന്നു. ഏഴിനും പത്തിനും ഇടയ്ക്കാണ് ഭീകരപ്രവർത്തകർ എന്നവർക്കറിയാമായിരുന്നു. അവർ സായുധരാണോ? അവർ എവിടെയൊക്കെയാണ് നിലയുറപ്പിച്ചിരിക്കുന്നത്? അതേപ്പററി ശരിയായ വിവരം ലഭ്യമായിരുന്നില്ല. വിമാനത്താവളത്തിൽ എഴുപത്ത് ഉഗാണ്ടൻ പട്ടാളക്കാർ കാവൽ നില്പുണ്ടെന്നറിയാമായിരുന്നെങ്കിലും, അവർ എവിടെയൊക്കെയാണ് നിൽക്കുന്നതെന്നറിയാനും പാടില്ലായിരുന്നു. പക്ഷേ, വിചാരിച്ചതിനേക്കാളും ലളിതമായിരുന്നു, കമാൻഡോകൾക്ക് ചെയ്തുതീർക്കാനുണ്ടായിരുന്ന പ്രവൃത്തി.

## എല്ലാം പൊടുന്നനെ കലാശിച്ചു

**വിമാനത്താവളത്തിൽ രണ്ടു വിമാനങ്ങൾ തൊട്ടുനിന്നതും, വിമാനങ്ങളുടെ പിൻവാതിലുകൾ പെട്ടെന്ന് തുറക്കുകയും അതിൽനിന്നും ജീപ്പുകളും സായുധ കവചിത വാഹനങ്ങളും ലക്ഷ്യസ്ഥാനം ലാക്കാക്കി വേഗത്തിൽ കുതിക്കുകയും ചെയ്തു.** അരമൈൽ അകലെയുള്ള ടെർമിനലായിരുന്നു ലക്ഷ്യം. അവിടെയായിരുന്നു യാത്രക്കാരെ തടവുകാരാക്കിയിരുന്നത്. ആരും കമാൻഡോകളെ തടഞ്ഞില്ല. അതിന് ആരും തയാറായിരുന്നുമില്ല. മിനിട്ടുകൾക്കുള്ളിൽ ഒരു സംഘം കമാൻഡോകൾ, തടവുകാരായ യാത്രക്കാർ ഉറങ്ങിക്കിടന്നിരുന്ന ടെർമിനലിൻെറ ഭാഗത്ത് എത്തി. പടാ, പടായെന്ന് വെടി പൊട്ടി. ഗറില്ലകൾ ഓരോരുത്തരായി ചത്തുവീണു. യാത്രക്കാരോടൊപ്പമുണ്ടായിരുന്ന ഇസ്രേലി സൈനികോദ്യോഗസ്ഥന്മാർ ഉച്ചത്തിൽ വിളിച്ചുപറഞ്ഞു: കമിഴ്ന്നു കിടന്നോളൂ. പെട്ടെന്നു വെടിശബ്ദം നിലച്ചു. ഭീകരപ്രവത്തകരുടെ നേതാവായ പശ്ചിമജർമ്മനിക്കാരനായ വിൽഫ്രെഡ് ബോസ് യന്ത്രത്തോക്കുമായി ലൗഞ്ചിലേക്കു പാഞ്ഞു. കമഴ്ന്നു കിടക്കുന്ന യാത്രക്കാരുടെ നേർക്ക് ബോസ് ഉന്നം പിടിക്കുന്നത് മറെറാരു തടവുകാരനായ ഇലാൻ ഹാർട്ടുവ് കണ്ടു. തോക്ക് ഉന്നംപിടിച്ചതല്ലാതെ ബോസ് കാഞ്ചിവലിച്ചില്ല. അയാൾ മരവിച്ചിരുന്നുപോയി. ബുക്കൻ വാൾഡിലെ കോൺസൻട്രേഷൻ ക്യാമ്പിൽനിന്നും രക്ഷപ്പെട്ട യിത്ഴാക്ക് ഡേവിഡും (ഇയാൾ തടവുകാരനാക്കപ്പെട്ട യാത്രക്കാരനായിരുന്നു) ബോസും തമ്മിൽ തലേദിവസം നടന്ന സംഭാഷണമാണ്, ബോസിനെ വെടിവയ്ക്കുന്നതിൽനിന്നും പിന്തിരിപ്പിച്ചതെന്ന് ഹാർട്ടുവ് പിന്നീട് പറഞ്ഞു. "നിങ്ങളുടെ പിതാക്കന്മാർ എന്നോട് ഇങ്ങനെയാണ് പെരുമാറിയത്." കോൺസൻട്രേഷൻ ക്യാമ്പിൻെറ അടയാളം കാണിച്ചുകൊണ്ട് ഡേവിഡ് പറഞ്ഞു. "ഈ തലമുറയിൽപ്പെട്ട ജർമ്മൻകാർ അവരിൽനിന്നും ഭിന്നരാണെന്നാണ് ഞാനെൻെറ മകനോട് പറയാറ്. ഇനി ഞാൻ അവനോട് എന്ത് പറയും?"

വെടിപൊട്ടുന്ന ഒച്ച, ഇസ്രേലിപട്ടാളം രക്ഷിക്കാനെത്തിയതിൻേറതാണെന്ന് ആരും ആദ്യം കരുതിയില്ല. "ഇസ്രേൽ! ഇസ്രേൽ!" എന്ന കമാൻഡോകളുടെ ഉച്ചത്തിലുള്ള ശബ്ദമാണ്, അങ്ങനെയൊരു തോന്നൽ അവരിലുണ്ടാക്കിയത്. നാല്പത്തിരണ്ടുകാരനായ ഡേവിഡ്സൻ എന്ന രക്ഷപ്പെട്ട യാത്രക്കാരൻ ആ സംഭവം അനുസ്മരിച്ചു: "എത്രയും സുന്ദരനായ ഒരു ഇസ്രേലി പട്ടാളക്കാരൻ യന്ത്രത്തോക്കും ചൂണ്ടി നിൽക്കുന്ന അതിമനോഹരമായ, അവിസ്മരണീയമായ കാഴ്ചയാണ് തല പൊക്കിനോക്കിയപ്പോൾ ഞാൻ കണ്ടത്."

എല്ലാം ആഗ്രഹിച്ചതുപോലെ കലാശിച്ചില്ല ഈ മിന്നലാക്രമണത്തിൽ. വെടിവയ്പിനിടയിൽ, മൂന്നു തടവുകാർ ലൗഞ്ചിൽനില്ക്കുന്നുണ്ടായിരുന്നു. ഭീകര പ്രവത്തകരാണെന്ന തെററിദ്ധാരണയിൽ കമാൻഡോകൾ അവരെയും വെടിവച്ചിട്ടു. "നിലത്തുകിടക്കൂ എന്ന് ഞാൻ വിളിച്ചുപറഞ്ഞെങ്കിലും അവർ നിൽക്കുകയാണുണ്ടായത്." ഹാർട്ടുവ് പിന്നീട് ആ സംഭവത്തെപ്പററി ഓർമ്മിച്ചു. ബഹളം കേട്ട് ഞെട്ടിയുണർന്ന പല യാത്രക്കാരും, ഭീകര പ്രവർത്തകർ തങ്ങളെക്കൊല്ലാൻ തുടങ്ങുകയാണെന്ന ധാരണയിൽ കുളിമുറിയിൽക്കയറി കതകടച്ചു. ചിലർ മെത്തയുടെ അടിയിൽക്കയറി ഒളിച്ചു. ലൗഞ്ചിലായിരുന്നു ഏററവും കൂടുതൽ വെടിവയ്പു നടന്നത്. "യന്ത്രത്തോക്കുകൾ തുരുതുരാ ശബ്ദിച്ചുകൊണ്ടിരുന്നു. കണ്ണാടിച്ചില്ലുകളും കൽക്കഷണങ്ങളും നാലുപാടും പറന്നുപൊങ്ങി. കുറേനേരത്തേക്ക് ചെവിയടയ്ക്കുന്ന ശബ്ദം മാത്രമായിരുന്നു," രക്ഷപ്പെട്ടവരിൽ ഒരാളായ ഡേവിഡ്സൻ പറഞ്ഞു.

ആക്രമണത്തിൻെറ ആദ്യഘട്ടത്തിൽത്തന്നെ ഏഴ് ഭീകരപ്രവർത്തകർ വെടിയേററു വീണു. മൂന്നു പേർ ജീവനുംകൊണ്ടോടിയെന്നാണ് അനുമാനിക്കുന്നത്.

## രക്ഷിക്കാൻ ഞങ്ങളെത്തി

അന്തരീക്ഷത്തെ നടുക്കി ഉയർന്ന വെടിശബ്ദം ഒന്നടങ്ങിയപ്പോൾ ടെർമിനൽ മന്ദിരത്തിൽനിന്നും അല്പം അകലെനിന്ന് ഒരു ഇസ്രേലി ഓഫീസറുടെ ശാന്തമായ ശബ്ദമുയർന്നു: "കൈവശമുള്ള സാധനങ്ങളുമായി മന്ദിരത്തിൽനിന്നു പുറത്തുവരണം. വെടിവയ്പിൽ ഭയപ്പെടേണ്ട. നിങ്ങളെ രക്ഷിക്കാനാണ് ഞങ്ങളിവിടെയെത്തിയത്." മുന്നൂറ് വാരയകലെ കാത്തുനിന്നിരുന്ന ഹെർക്കുലീസ് വിമാനത്തിൻെറ എഞ്ചിൻ അതോടെ ചലിക്കാൻ തുടങ്ങി. പിന്നെ കുറേനേരത്തേക്ക് ആളുകൾ ഓടുന്ന ശബ്ദമായിരുന്നു. എത്രയുംവേഗം വിമാനത്തിൽ കയറിപ്പററുക മാത്രമായിരുന്നു അവരുടെ ഉന്നം.

മിന്നലാക്രമണം അവസാനിച്ചെങ്കിലും, രക്ഷാപ്രവർത്തനം തീർന്നിരുന്നില്ല. കമാൻഡോകളിൽ ഒരു വിഭാഗം വിമാനത്താവളത്തിനരികിൽക്കിടന്നിരുന്ന ഉഗാണ്ടയുടെ ഒരു മിഗ് വിമാനം സ്ഫോടക സാധനങ്ങൾ എറിഞ്ഞ് കത്തിച്ചു. പിന്തുടരൽ തടയുകയായിരുന്നു അതിൻെറ ഉദ്ദേശ്യം. പക്ഷേ, മിഗ് വിമാനം പറപ്പിക്കാൻ പരിശീലനം സിദ്ധിച്ച ഉഗാണ്ടക്കാരൊന്നും അവിടെയില്ലായിരുന്നു. വിമാനത്തിൻെറ പൈലററുകളും അവിടെ ഇല്ലായിരുന്നു. മിന്നലാക്രമണം കഴിഞ്ഞപ്പോഴേക്കും നാലുപാട് ചിതറിപ്പോയ ഉഗാണ്ടാ പട്ടാളക്കാർ ഒത്തുകൂടുകയും കമാൻഡോകളെ ആക്രമിക്കയും ചെയ്തു. ഇരുപതു ഉഗാണ്ടാപട്ടാളക്കാരും ഒരു ഇസ്രേലി കമാൻഡോയും കൊല്ലപ്പെട്ടു.

ഇത്രയും സംഭവങ്ങൾ നടന്നുകഴിയുമ്പോൾ അൻപതു മിനിട്ടേ ആയിരുന്നുള്ളൂ. ആദ്യ കണക്കുകൂട്ടൽ അനുസരിച്ച് പിന്നെയും അഞ്ചുമിനിട്ടുണ്ടായിരുന്നു. പക്ഷേ, അവർ വൈകിയില്ല. മോചിപ്പിക്കപ്പെട്ട യാത്രക്കാരെയും കയററി ഹെർക്കുലീസ് ഉയർന്നു പൊങ്ങി.

# കിഴക്കൻ ഏഷ്യയിൽ എന്തു സംഭവിക്കുന്നു

കൗമുദി ന്യൂസ് സർവീസ്—ഹോങ്കോങ്ങ്

അമേരിക്കയുടെ ഒഴിഞ്ഞുപോകലോടെ അനിവാര്യമായതായിരുന്നു വിയററ്നാമിൻെറ ഏകീകരണം. കമ്മ്യൂണിസത്തിൻെറ വ്യാപനം തടയുക എന്ന പവിത്രദൗത്യം അമേരിക്ക അവസാനിപ്പിച്ചതോടെ, അതുവരെ അവരുടെ ശക്തി, അഭയം നൽകിയിരുന്ന പല കിഴക്കനേഷ്യൻ രാജ്യങ്ങളും അശാന്തിയുടെയും അസ്വസ്ഥതയുടെയും ആഴത്തിൽ വീണിരിക്കയാണ്.

ബാങ്കോക്കിലെ ഒരു സപ്തതാര ഹോട്ടലിൽ മിസ് തായ്ലൻറിനെ തിരഞ്ഞെടുക്കുന്നതിനായി സുന്ദരന്മാരും സുന്ദരിമാരും സമ്മേളിച്ച ദിനം. ആ ചടങ്ങു നടന്ന ഹോട്ടലിന് കുറച്ചകലെ തായ് പ്രധാനമന്ത്രി സെനി പ്രമോജ് റോട്ടറി ക്ലബ്ബ് ഉൽഘാടനം ചെയ്യുകയായിരുന്നു. അപ്പോഴാണ് തായ് അതിർത്തികളിൽ ഘോരയുദ്ധം നടക്കുകയായിരുന്നു. അടുത്ത ദിവസം ഗവണ്മെൻറ് പറഞ്ഞു അൻപതുപേർ മരിച്ചെന്ന്. ഘോരയുദ്ധം ശത്രുസേനയുമായിട്ടായിരുന്നില്ല. തായ്ലൻറിൻെറ ആഭ്യന്തരസുരക്ഷിതത്വത്തിനുവേണ്ടി, കമ്മ്യൂണിസ്റ്റ് ഒളിപ്പോരാളികളെ തുടച്ചുനീക്കാൻ നിയോഗിക്കപ്പെട്ട ഗവണ്മെൻറ് സൈന്യം നടത്തിയ 'ഘോരയുദ്ധ'മായിരുന്നു അത്. തീർന്നില്ല. ഇത്തരംഘോരയുദ്ധങ്ങൾ തായ്ലൻറിൽ നിത്യമായിത്തീർന്നിരിക്കയാണ്. അമേരിക്ക നൽകിയ ആയുധങ്ങളുമായി അവരുടെ അദൃശ്യമായ സൈനികോപദേശത്തോടുകൂടി ഗവണ്മെൻറ് സൈന്യം കമ്മ്യൂണിസമെന്ന ഭൂതത്തെ തുടച്ചുനീക്കുക എന്ന മഹനീയ കൃത്യത്തിലേർപ്പെട്ടിരിക്കയാണ്. ഫലമോ? തായ് ഗവണ്മെൻറ് വക്താക്കൾ പറയുന്നതു് വിശ്വസിക്കാമെങ്കിൽ, അനുദിനമല്ല അനുനിമിഷമാണ് കമ്മ്യൂണിസ്ററുകാരുടെ ശക്തി വർദ്ധിച്ചു വരുന്നതു്. എന്തുകൊണ്ട് ഈ പ്രതിഭാസം? ഐതിഹാസികമായ ഡീൻ ബീൻ ഫൂ യുദ്ധത്തിൽ പങ്കാളിയായിരുന്ന അൻപതു കഴിഞ്ഞ കോറൻ വന്നാഗം കമ്മ്യൂണിസ്ററു പാർട്ടിയുടെ മേധാവിയായതു കൊണ്ടാണോ ഈ മഞ്ഞവിപത്തു് തായ് ഗവണ്മെൻറുനേതാക്കളുടെ പേടിസ്വപ്നമായിത്തീർന്നിരിക്കുന്നതു്? അവിടെയും ഇവിടെയും ചില്ലറ കുഴപ്പങ്ങളുണ്ടാക്കാൻ കഴിവുള്ള ഒരു സംഘം അതൃപ്തജീവികളാണ് ഈ പ്രസ്ഥാനത്തിൻെറ പിന്നിലുള്ളതെന്ന് തള്ളിക്കളയാൻ, ഏതായാലും തായ് ഗവണ്മെൻറ് തയാറായില്ല. അതൃപ്തരെങ്കിലും അവക്കു പിന്നിൽ അവരെക്കാൾ അതൃപ്തരായ നാട്ടിൻപുറത്തുകാരുണ്ടെന്ന് വൈകിയാണെങ്കിലും തായ് ഗവണ്മെൻറ് മനസ്സിലാക്കിയിരിക്കുന്നു. തായ്ലൻറിൻെറ സമ്പദ്ഘടന, അമേരിക്കൻ സൈന്യത്തിൻെറ ധാരാളിത്തത്തിലായിരുന്നു നിലനിന്നുപോന്നിരുന്നതു്. വിയററ്നാം യുദ്ധാനന്തരം സിംഹഭാഗം അമേരിക്കൻ പട്ടാളവും മടങ്ങിപ്പോയി കഴിഞ്ഞു. അവരുടെ സാന്നിദ്ധ്യം എക്കാലവും വിളിച്ചോതുന്ന അച്ഛനില്ലാത്ത കുട്ടികളാണ്, കിഴക്കനേഷ്യയിലെ പല ഗവണ്മെൻറുകളേയും തുറിച്ചുനോക്കുന്ന തീക്ഷ്ണമായ പ്രശ്നം. ഒരുവശത്തു് സൈനികരുടെ പിന്മാററത്തോടെ ഇടിഞ്ഞിരുന്നുപോയ സമ്പദ്ഘടന സൃഷ്ടിക്കുന്ന ഞെരുക്കം. മറുവശത്തു്, അന്നത്തിനു വേണ്ടി ആയുധമെടുക്കുന്ന ജനത. ഇതിനിടയിൽ, പ്രളയം നിശ്ചയമാണെന്നു നിനച്ച് കിട്ടാവുന്നതെല്ലാം വാരിനിറയ്ക്കുന്ന ഭരണാധികാരിവർഗ്ഗം. തായ്ലൻറിലെ സ്ഥിതി ഇതാണ്.

സംഘർഷത്തിന് ഇടയാക്കുമെന്ന ആശങ്കയാണ്, അറസ്റ്റിനു വഴി തെളിച്ചതെന്ന് ഔദ്യോഗികവൃത്തങ്ങൾ വിശദീകരിക്കുന്നുണ്ടെങ്കിലും, മലേഷ്യയിൽ പലേടത്തായി നാമ്പിട്ടിരിക്കുന്ന അട്ടിമറിപ്രവർത്തനങ്ങൾ ഈ അറസ്ററുകൾക്ക് നിമിത്തമായിരുന്നു എന്നാണ് രാഷ്ട്രീയകാര്യങ്ങളെപ്പററി നല്ല തിട്ടമുള്ള നിരീക്ഷകർ സൂചിപ്പിച്ചിരിക്കുന്നതു്. "ഒരു വർഗ്ഗസമരമല്ല, പ്രത്യയശാസ്ത്രപരമായ സമരമാണ് നടക്കുന്നതെന്ന്" മലേഷ്യയിലെ ഡെപ്യൂട്ടി പ്രധാനമന്ത്രി ഡാ: മഹാതീറിൻെറ ഒരു പ്രസ്താവന ഗവണ്മെൻറ് ചിന്താഗതിയെപ്പററി സൂചന നൽകുന്നുണ്ട്. അതോടൊ



ഗറില്ലകളെ എങ്ങനെ നേരിടും? തായ്ലൻറ് രാജാവ് വെടിവയ്ക്കാൻ പരിശീലിക്കുന്നു

മലേഷ്യൻ റബ്ബർ കാടുകളിൽ നിന്നും ബ്രിട്ടീഷ് സൈന്യത്തിൻെറ സഹായത്തോടെ കമ്മ്യൂണിസത്തെ തുരത്തിയ നാടാണ് മലേഷ്യ. കഴിഞ്ഞ ദിവസങ്ങളിൽ ദി ന്യൂസ്ട്രെയ്ററ്സ് ടൈംസ് എഡിററർ അബ്ദുൽ സമദ് ഇസ്മൈലിനെയും, ബെറീത്ത ഹരിയാൻ എന്ന പത്രത്തിൻെറ അസിസ്റ്റൻറ് എഡിററർ സമാനി മുഹമ്മദ് അമിനെയും അറസ്ററുചെയ്തതോടെ വീണ്ടും കമ്മ്യൂണിസ്ററ് ഭയം ഉയർന്നു വന്നിരിക്കുകയാണ്. ആഭ്യന്തരസുരക്ഷാനിയമപ്രകാരമാണ് ഈ അറസ്ററുകൾ. ഈ രണ്ടു് പത്രാധിപന്മാരുടെ പ്രവർത്തനം വർഗ്ഗ

പ്പം അധികാര സ്ഥാനങ്ങളിൽനിന്നും ചുവപ്പന്മാരെ പുറത്താക്കണമെന്ന മുറവിളി മുൻ പ്രധാനമന്ത്രി തുങ്കു അബ്ദുൽ റഹ്മാനെപ്പോലുള്ള നേതാക്കന്മാർ പരസ്യമായി ആവശ്യപ്പെട്ടും തുടങ്ങിയിരുന്നു. മലേഷ്യ ഒരു ഇസ്ലാം രാഷ്ട്രമാണ്. യുണൈററഡ് മലായ്സ് നാഷനൽ ഓർഗനൈസേഷനാണ് പ്രധാന ഭരണകക്ഷി. ഈ സംഘടനയുടെ ജനറൽ അസംബ്ലി ഒരു പ്രമേയത്തിൽ കമ്മ്യൂണിസ്ററുകാരെ പിടിക്കണമെന്ന് പരസ്യമായി ആവശ്യപ്പെടുകയും ചെയ്തിരുന്നു. മലേഷ്യൻ കാടുകളിലെ ഗറില്ലാസങ്കേതങ്ങളിൽ ടൺ കണക്കിന് അരിയും മററു സാധന സാമഗ്രികളും പിടിച്ചെടുത്ത സംഭവമാണ്, അവരെ ഇങ്ങനെയൊരാവശ്യത്തിന് പ്രേരിപ്പിച്ചതു്. കമ്മ്യൂണിസത്തെ കൊന്നു കുഴിച്ചുമൂടിയെന്ന സുഖസ്വപ്നത്തിൽക്കഴിയുമ്പോഴാണ്, ഗവണ്മെൻറിൻെറ നടുവിറപ്പിച്ച ഈ സംഭവങ്ങൾ ഉണ്ടായതു്. പട്ടിണി തന്നെയാണ്, ഈ അസ്വസ്ഥതകൾക്കു കാരണമെന്ന് ഗവണ്മെൻറിനറിയാമായിരുന്നു. എങ്ങനെയാണ് പട്ടിണിയുമായി പൊരുതുക? മൂന്നാം മലേഷ്യ പ്ലാൻ, ആസൂത്രണവികസനത്തിലൂടെ മലേഷ്യയുടെ പിന്നോക്കാവസ്ഥ ദൂരീകരിക്കാനുള്ള മാന്ത്രിക ദണ്ഡാണെന്നാണ്, ഗവണ്മെൻറ് അവകാശപ്പെടുന്നതു്. ആ പദ്ധതിയോടൊപ്പം 1990 ആകുമ്പോഴേക്കും മലേഷ്യയിലെ എല്ലാ സ്ഥാപനങ്ങളുടെയും ഉടമാവകാശത്തിൽ മുപ്പതുശതമാനം 'ഭൂമിപുത്ര' ന്മാരിൽ (മണ്ണിൻെറ മക്കൾ വാദം!) നിക്ഷിപ്തമാകത്തക്കവിധമുള്ള നടപടികളും മലേഷ്യ കൈക്കൊണ്ടിരിക്കുകയാണ്. ഒരു ഇസ്ലാം രാഷ്ട്രമാണെങ്കിലും, ബഹുവർഗ്ഗങ്ങളുടെ ഒരു രാജ്യമാണ് മലേഷ്യ. സ്വാഭാവികമായും ഭൂമിപുത്രവാദം പ്രത്യാഘാതങ്ങൾ ഉണ്ടാക്കുന്നതുമാണ്. ഒരു വശത്തു് കമ്മ്യൂണിസത്തിനെ നേരിടാനെന്ന പേരിൽ സ്വതന്ത്രാഭിപ്രായത്തിൻെറ വാമൂടിക്കെട്ടാനായി മക്കാർത്തിസം നടപ്പാക്കുക; മറുവശത്തു് അന്യവർഗ്ഗക്കാരെ (മലേഷ്യയിലെ ലേബർ ഫോഴ്സിൻെറ സിംഹഭാഗവും അന്യനാട്ടുകാരാണ്) പുറത്താക്കുക—മലേഷ്യ എവിടെച്ചെന്നു നിൽക്കും?

## ടിമൂർ പ്രശ്നം

ഇൻഡൊനേഷ്യയുടെ ആക്രമണത്തിനെതിരെ വളരെയേറെ ഒച്ചപ്പാടുണ്ടാക്കിയ ടിമൂറിലെ ആഭ്യന്തര സ്വാതന്ത്ര്യസമരം, സ്വമേധയാ കെട്ടടങ്ങിയെന്നതല്ല വിചിത്രം. ഈസ്റ്റ് ടിമൂർ ഇൻഡൊനേഷ്യയുടെ ഒരു ജില്ലയായിമാറിയിരിക്കുകയാണ്. ഇൻഡൊനേഷ്യയുമായി ലയിക്കണമെന്ന ജനഹിതം വ്യക്തമാക്കുന്ന പ്രകടനങ്ങൾ നടത്തുകയുണ്ടായി, ടിമൂറിലെ പല സ്ഥലങ്ങളിലും. അവയുടെ പിന്നിൽ ഇൻഡൊനേഷ്യയുടെ സ്വാധീനമായിരുന്നു വർത്തിച്ചിരുന്നതെന്നതു് രഹസ്യമായ ഒരു പരസ്യമാണിന്ന്. ജനങ്ങളുടെ പിന്തുണയോടെ സ്വയംഭരണത്തിനുവേണ്ടി പോരാടിയിരുന്ന ഫ്രെററ് ലിൻ പട, കുന്നുകളിലേക്ക് പിൻവാങ്ങിക്കഴിഞ്ഞു. പോർട്ടുഗീസ് കൊളോണിയലിസത്തേക്കാൾ ശക്തമായ സാന്നിദ്ധ്യം പ്രകടിപ്പിക്കുന്നതിന് ഇൻഡൊനേഷ്യയുടെ ആയുധശക്തിക്കു് സാധിച്ചുവെന്നതായിരുന്നു ഇതിനു കാരണം.

അങ്ങനെ കിഴക്കനേഷ്യയിലാകെ അസ്വസ്ഥത കളിയാടുമ്പോൾ, അതിൽ നിന്നെല്ലാം ഭിന്നമായി നിൽക്കുന്ന ഒരേ ഒരു രാജ്യം; ഏകീകരിക്കപ്പെട്ട വിയററ്നാം അല്ലെങ്കിൽ സോഷ്യലിസ്ററ് റിപ്പബ്ലിക് ഓഫ് വിയററ്നാമാണ്. "സോഷ്യലിസ്റ്റ് പുനരുദ്ധാരണത്തിൻെറ പഥത്തിലേക്ക് കാൽകുത്തിയിരിക്കുകയാണ് പുതിയ രാജ്യമെന്നും നല്ലൊരു ജീവിതത്തിനുവേണ്ടി ത്യാഗങ്ങൾ അനുപേക്ഷണീയമാണെന്നും" സെൻട്രൽ കമ്മിററി പറയുമ്പോൾ, അതു് കിഴക്കനേഷ്യയിൽ ഇതുവരെ കേൾക്കാൻ കഴിയാത്ത ഒരു മന്ത്രമായിത്തീർന്നിരിക്കയാണ്.



പി· നളിനകുമാരി

വേദിയൊരുങ്ങി, യരങ്ങിൻ നടുവാ-
ലുണർന്നു വെളിച്ചം, നട്ടുവ-
നെത്തിയൊരേടമിരുന്നു.
ചായമണിഞ്ഞ മുഖത്തൊരു മന്ത്ര-
പ്പീലിയുഴിഞ്ഞു ഭാവന, മെല്ലെ-
ബ്ഭാവ തരംഗിതമായ മനസ്സു, മതിൻ-
നിഴൽ വീശിയ കൺകളുമായി നടന്നു
കടന്നു ഞാനുമരങ്ങിൻ നടുവിൽ.
പല പല വേഷം, പല പല ഭാവം,
കയ്യാൽത്താളം ചേർക്കും നട്ടുവ-
നോതും വായ്ത്താരികൾ കേട്ടാടി-
ച്ചോടുകൾ മന്ദമുറപ്പിച്ചേൻ ഞാൻ,
മേളംമുറുകിയരങ്ങു കൊഴുക്കെ,
കാലുകളഴകലാശം ചേർക്കെ,
കാണികൾതൻ കരഘോഷമുയന്നു-
മുഴങ്ങിയ നേരം ഭുവും വാനും
നിന്നു ചിരിച്ചു വെറുതെ.
മേഘം തുടിയാ,യമ്പിളി പൊന്നിൻ-
ചേങ്ങലയായ്, നവരാഗം സപ്ത-
സ്വരസമ്മിളിതമുയത്തും വല്ലകിയായീ
[സൂരൻ.
മാറിവരും നവരസഭാവങ്ങളി-
ലായിരമിതിവൃത്തങ്ങൾ വിരിഞ്ഞു,
ഗുരുവിൻ മിഴിയിലുറന്നു വെളിച്ചം.
പകലുകൾ, രാവുകൾ, പൂവുകളായി-
ത്തെരുതെരെയുതിരും കാലത്തിൻെറ
മുരട്ടിൽ, ത്താരകൾ നീളെ വിളക്കു-
കൊളുത്തും വേദിയിലാടി, യുഗങ്ങളി-
ലൂടെ മുഴങ്ങും പല്ലവിപാടി-
ച്ചോടുകൾ വയ്ക്കുമ്പോളൊരു വേനെ
മൂടുപടത്തിൻ ചുരുൾനീർത്തുകയായ്.
ഒരു കണ്ണീരിൻകണികയുതിന്നു
മനസ്സിൻ കോണിലടന്നു പതിക്കെ,യ-
തൊരു ദുഃഖത്തിൻ കടലായ് മാറി-
[ത്തിരകളുതിക്കെ,
ചായംമാഞ്ഞു മുഖത്തിൽ, ഭാവന
പീലിയെറിഞ്ഞു കളഞ്ഞേപോയ്, രസ-
ഭാവപരമ്പരയോടിമറഞ്ഞു.
താളംതെററി, ച്ചോടുപിഴച്ചു
വിറച്ചുകാലുകളാരോ ശാപ-
വചസ്സു ചൊരിഞ്ഞു കരഞ്ഞുഹൃദയം.
എവിടെ വെളിച്ചം? നട്ടുവനെവിടെ?
തുടിയെ, ങ്ങെങ്ങാ ചേങ്ങല വല്ലകി?
എവിടെപ്പകലും രാവും വിരിയുംകാലം?
ഇവിടെ നിറഞ്ഞതു ശൂന്യതമാത്ര,-
മിരുട്ടിൻപൊയ് മുഖമൂന്നൊരു കാളിമ
[മാത്രം,
തേങ്ങുമൊരാത്മാവിൻെറ വിലാപം
[മാത്രം.

# കൊഴുപ്പ് കൂടിയാൽ ക്യാൻസർ

കൗമുദി ന്യൂസ് സർവീസ്

**കൊ**ഴുപ്പും പ്രോട്ടീനും കൂടുതലടങ്ങുന്ന ആഹാരം പതിവായി കഴിക്കുന്നതു് ക്യാൻസറിനു് (അർബുദം) കാരണമാകുമെന്നു് ലോകാരോഗ്യ സംഘടന (W. H. O.) യുടെ ഗവേഷകർ മനസ്സിലാക്കിയിരിക്കുന്നു.

വൈദ്യശാസ്ത്രത്തെയും ക്യാൻസർ ഗവേഷണത്തെയും സംബന്ധിച്ചിടത്തോളം ഇതു് വിപ്ലവകരമായ ഒരു അറിവാണു്. ക്യാൻസർ ഉണ്ടാകുന്നതു് പ്രധാനമായും ചില വൈറസുകൾമൂലമോ, പാരമ്പര്യമായി ആർജ്ജിക്കുന്ന ചില ദൗർബ്ബല്യതകൾമൂലമോ ആണെന്നായിരുന്നു ഇതേവരെയും കരുതിപ്പോന്നതു്. ശ്വാസകോശത്തിലും ത്വക്കിലും കടന്നുകൂടുന്ന രാസവസ്തുക്കളും അണുപ്രസരവും ക്യാൻസറിനിടയാക്കുമെന്നും നേരത്തേ അറിഞ്ഞിരുന്നു. ആഹാരത്തിൽ അമിതമായി പ്രോട്ടീനും കൊഴുപ്പും അടങ്ങിയിരുന്നാലും ക്യാൻസർ വരാമെന്ന പുതിയ അറിവു് ഡോക്ടർമാരുടെ ജോലി വളരെയേറെ ലഘൂകരിക്കാൻ പോവുകയാണു്.

ലോകവ്യാപകമായി നടത്തിയ ചില ഗവേഷണങ്ങളാണു് ഈ അറിവു നൽകിയിരിക്കുന്നതു്. ആഹാരത്തിൽ വളരെയധികം കൊഴുപ്പും പ്രോട്ടീനും അടങ്ങിയിരുന്നാൽ പ്രധാനമായും സ്തനങ്ങളിലോ ഉദരത്തിലോ ആണു് ക്യാൻസർ ബാധിക്കുന്നതെന്നാണു് മനസ്സിലാക്കാൻ സാധിച്ചിട്ടുള്ളതു്. യൂറോപ്പിലും വടക്കേ അമേരിക്കയിലും കാണുന്ന ക്യാൻസർബാധകളിൽ ഒരു നല്ല ശതമാനം ഒന്നുകിൽ സ്തനങ്ങളിലെ ക്യാൻസറാണു്; അല്ലെങ്കിൽ ഉദരത്തിലേതു്. പുകവലി മൂലമുണ്ടാകുന്ന ക്യാൻസർബാധയുടെ തോതിനു് ഏതാണ്ടു തുല്യമാണു് ഇതെന്നും കണ്ടിരിക്കുന്നു. ഇംഗ്ലണ്ടിലുംവെയിൽസിലുമായി വർഷന്തോറും സ്തനാർബുദവും ഉദരാർബുദവും വന്നു മരിക്കുന്നവരുടെ എണ്ണം 30,000—ത്തോളമുണ്ടു. പുകവലിമൂലം തൊണ്ടയിൽ ക്യാൻസർവന്നു മരിക്കുന്നവരുടെ എണ്ണം 33,000 ആണു്. നേരെമറിച്ചു് വ്യാവസായിക രാസവസ്തുക്കളോ ആസ്ബസ്റ്റോസോ മൂലം (അന്തരീക്ഷ മലിനീകരണം വഴി) ഉണ്ടാകുന്ന ക്യാൻസർമരണങ്ങൾ ഇതുമായി തട്ടിച്ചു നോക്കുമ്പോൾ നിസ്സാരമായ തോതിലേയുള്ളൂ.

മനുഷ്യന്റെ ശരീരം, അമിതമായ അളവിലുള്ള പ്രോട്ടീനും കൊഴുപ്പും ആഹാരമായി സ്വീകരിക്കാൻ കഴിവുള്ള ഒന്നല്ല എന്നാണു് കണ്ടിരിക്കുന്നതു്. കൊഴുപ്പു് കൂടുമ്പോൾ അതു് രക്തക്കുഴലുകളുടെ ഭിത്തികളിൽ അടിയുമെന്നും അങ്ങനെ ഹൃദ്രോഗത്തിനു കാരണമാകുമെന്നും നേരത്തേതന്നെ അറിവുള്ളതാണു്. അതുപോലെ തന്നെ കൊഴുപ്പു് ക്യാൻസറുണ്ടാക്കുമെന്നും വന്നിരിക്കുന്നു.

അമേരിക്കക്കാരിലും ജപ്പാൻകാരിലും നടത്തിയ ചില താരതമ്യപഠനങ്ങളാണു് ആദ്യമായി ചില സൂചനകൾ നൽകിയതു്. പിന്നീടു് യൂറോപ്യരിലും പശ്ചിമേഷ്യക്കാരിലും യഹൂദരിലും ഈ പരീക്ഷണപഠനങ്ങൾ തുടർന്നു. മതപരമായ കാരണങ്ങളാൽ കൊഴുപ്പും മാംസവും കഴിക്കാത്തവരിൽ സ്തനാർബുദവും ഉദരാർബുദവും തീരെ ഇല്ല എന്നുള്ള കാര്യമാണു് ആദ്യം ശ്രദ്ധേയമായിത്തോന്നിയതു്.

സ്തനാർബുദം ഏറ്റവും കുറഞ്ഞ രാജ്യമാണു് ജപ്പാൻ. ഗുഹ്യഭാഗങ്ങളിലെ അർബുദവും ഇന്നാട്ടുകാരിൽ ചുരുക്കമാണു്. സ്തനാർബുദവും ഗുഹ്യഭാഗങ്ങളിലെ അർബുദവും വളരുന്നതു് ലൈംഗികാവയവങ്ങളും തലച്ചോറിലെ പിറ്റ്യൂട്ടറി ഗ്രന്ഥിയും സ്രവിപ്പിക്കുന്ന ചില ഹോർമോണുകൾ വഴിയാണു്. ഏതാനും വർഷം മുമ്പുവരെ പല ശാസ്ത്രജ്ഞരും കരുതിയിരുന്നതു്, ജപ്പാൻകാർക്കു് ഇത്തരം അർബുദം ബാധിക്കാത്തതു്, വർഗ്ഗപരമായി അവർ ആർജ്ജിച്ച പ്രതിരോധശക്തിമൂലമാണെന്നായിരുന്നു. എന്നാൽ വടക്കേഅമേരിക്കയിൽ കഴിയുന്ന ജപ്പാൻ സ്ത്രീകൾക്കു് ഈ അർബുദം പിടിപെടുന്നതായി കണ്ടപ്പോഴാണു് അതു് പ്രത്യേകം ശ്രദ്ധേയമായ വിഷയമായതു്. ചോറും മീനും പച്ചക്കറികളും കഴിച്ചു് ജപ്പാനിൽ കഴിയുന്ന ജപ്പാൻകാർക്കു് ഈ അർബുദമില്ല. കൊഴുപ്പും പ്രോട്ടീനുമടങ്ങുന്ന മാംസം പ്രധാനമായി കഴിച്ചു് അന്യനാടുകളിൽ കഴിയുന്ന ജപ്പാൻകാർക്കു് അതുണ്ടു്. ആഹാരരീതിയായിരിക്കുമോ കാരണം? ഗവേഷകർ ആരാഞ്ഞു. ആഹാരംവഴി ഉദരാർബുദമുണ്ടാകാം. സ്തനങ്ങളിലും ജനനേന്ദ്രിയത്തിലും മറ്റും ഉണ്ടാകുന്നതെങ്ങനെ? അസാദ്ധ്യമായ ഒന്നായി ആദ്യം അതവർക്കു തോന്നി. എങ്കിലും ഗവേഷണം തുടർന്നു.

ചില സ്ഥിതിവിവരക്കണക്കുകളാണു് ആദ്യം പ്രോത്സാഹനകരമായ തെളിവുകൾ അവർക്കു നൽകിയതു്.

ലോകത്തു് ഏറ്റവുമധികം സ്തനാർബുദരോഗികളുള്ള നാടു് ബ്രിട്ടനാണു്. വർഷംതോറും അവിടെ ഈ രോഗം മൂലം 12,000 സ്ത്രീകൾ മരണമടയുന്നു. മാംസവും കൊഴുപ്പും പഞ്ചസാരയും കൂടുതലായി കഴിക്കുന്ന യൂറോപ്പ്, ആസ്ത്രേലിയ, ന്യൂസിലൻഡ്, ബ്രിട്ടൻ, യുണൈറ്റഡ് സ്റ്റേറ്റ്സ്, കാനഡ എന്നിവിടങ്ങളിലാണു് സ്തനാർബുദം സാധാരണം. പൂർവേഷ്യയിലും ദക്ഷിണ



തൊണ്ടയിലെ അർബുദം



സ്തനാർബുദം

അമേരിക്കയിലും ഈ രോഗം അത്ര സാധാരണമല്ല. എന്നാൽ വളരെക്കൂടുതൽ മാംസം കഴിക്കുന്നവരുടെ നാടായ അർജന്റീനയിൽ സ്തനാർബുദം കൂടുതലാണു്. യൂറോപ്പിൽ, കൃഷീവലന്മാരായ പാവപ്പെട്ടവർ കൂടുതലുള്ള സ്പെയിനിലും ഗ്രീസിലും യൂഗോസ്ലാവിയയിലും സ്തനാർബുദം ഇല്ലെന്നുതന്നെ പറയണം.

കൂടുതൽ കൊഴുപ്പും പ്രോട്ടീനുമുള്ള ഭക്ഷണം കഴിച്ചുവളരുന്ന പെൺകുട്ടികൾക്കു് വളരെ ചെറുതിലേ ആർത്തവമുണ്ടാകുന്നതായിക്കണ്ടു. ക്യാൻസർ ബാധിക്കാൻ സാദ്ധ്യതയുള്ള സ്ത്രീകൾക്കു് ആർത്തവം വളരെ നേരത്തേ ആരംഭിക്കുമെന്നും മനസ്സിലാക്കാൻ കഴിഞ്ഞു. ഭക്ഷണരീതിയും ക്യാൻസറുമായി ഉറ്റബന്ധമുണ്ടെന്നാണു് ഇതിൽനിന്നെല്ലാം അനുമാനിച്ചതു്. കൂടുതൽ സമൃദ്ധമായ ആഹാരം, ഹോർമോൺ സ്രവിപ്പിക്കുന്ന എൻഡോക്രൈൻ വ്യവസ്ഥയെ കൂടുതൽ ഉത്തേജിപ്പിക്കും. പിറ്റ്യൂട്ടറിഗ്രന്ഥികളിൽ കൂടുതൽ ഹോർമോൺ ഉണ്ടാകും. ഇതുകാരണം വളരെച്ചെറുതിലേ സ്തനങ്ങൾ വളർന്നു തുടങ്ങും എന്നും കണ്ടു.

സ്തനാർബുദമുണ്ടാകാനിടയുള്ള സ്ത്രീകളിൽ ഹോർമോൺ സന്തുലനം ശരിയായ നിലയിലായിരിക്കയില്ല. ഇത്തരം സ്ത്രീകൾക്കു് ആർത്തവമുണ്ടാകുന്നതു് കൃത്യമായ കാലയളവിലും ആയിരിക്കയില്ല. ഹോർമോൺ സന്തുലനം ശരിയായ നിലയിലല്ലാത്ത സ്ത്രീകൾ കൂടുതൽ സമൃദ്ധമായ ആഹാരം കഴിക്കുന്നവരാണെന്നു് ഗവേഷകർ മനസ്സിലാക്കി.

ഗ്വേൺസേ ദ്വീപിലെ അയ്യായിരത്തോളം സ്ത്രീകളിൽ നടത്തിയ ഗവേഷണം ഇതു സംബന്ധിച്ചു് തെളിവു നൽകി. ഇവരിൽ നിന്നു് ഇരുപത്തിനാലു മണിക്കൂർ നേരത്തെ മൂത്രം ശേഖരിച്ചു് പരിശോധിച്ചപ്പോൾ അതിൽ 27 പേർക്കു് ഹോർമോൺ സന്തുലനം അസാധാരണമായ തോതിൽ ഉലഞ്ഞിട്ടുള്ളതായി കണ്ടു. കുറേക്കാലം കഴിഞ്ഞു് ഈ ഇരുപത്തേഴു സ്ത്രീകൾക്കും സ്തനാർബുദം ഉണ്ടായിട്ടുള്ളതായും കാണാൻ കഴിഞ്ഞു.

എലികളിൽ നടത്തിയ അനേകം പരീക്ഷണങ്ങളും ഇക്കാര്യം തെളിയിച്ചിട്ടുണ്ടു്. കൂടുതൽ കൊഴുപ്പും പ്രോട്ടീനും കലർന്ന ആഹാരം നൽകിയ എലികൾക്കു് സ്തനാർബുദവും ഉദരാർബുദവും പിടിപെടുന്നതായി കണ്ടു; അതേ സമയം മറ്റു് അവയവങ്ങളിൽ അർബുദബാധ ഉണ്ടായതുമില്ല. കൂടുതൽ സമൃദ്ധമായ ആഹാരം കിട്ടിയ എലികളിൽ ഹോർമോൺ സ്രവണം കൂടുതലായിരുന്നു. ഇതാണു് സ്തനങ്ങളിൽ ട്യൂമർ വളരാൻ ഉത്തേജനം നൽകിയതു്. സ്ത്രീകളിലും സംഭവിക്കുന്നതു് ഇതേ തരത്തിലാണു്.

ഭക്ഷണവും അർബുദവും തമ്മിലുള്ള ബന്ധം ഏറ്റവും വ്യക്തമായി തെളിഞ്ഞതു് ഇസ്രേലിൽ നടത്തിയ ഗവേഷണങ്ങളാലായിരുന്നു. യൂറോപ്പിലും അമേരിക്കയിലും കഴിഞ്ഞു്, അവിടത്തെ സമൃദ്ധമായ ആഹാരരീതികൾ പരിശീലിച്ചശേഷം, ഇസ്രേലിൽ എത്തിയ യഹൂദരിൽ 'അർബുദ പ്രവണത' വളരെക്കൂടുതലാണെന്നു കണ്ടു. ഏഷ്യയുടെ ഇതരഭാഗങ്ങളിൽ കഴിയുകയും കൊഴുപ്പും പ്രോട്ടീനും താരതമ്യേന കുറഞ്ഞ അളവിൽ കഴിക്കുകയും ചെയ്തുപോന്ന യഹൂദരിൽ ഈ പ്രവണത തീരെ ഇല്ലെന്നാണു് കണ്ടതു്.

ലണ്ടനിലെ സെൻട്രൽ പബ്ലിക് ഹെൽത്ത് ലബോറട്ടറിയിലെ ഡാ. മൈക്കേൽ ഹില്ല് ഇതു സംബന്ധിച്ച ചില സിദ്ധാന്തങ്ങളിലെത്തിയിട്ടുണ്ടു്. കൊഴുപ്പു കൂടുത

## 4348 കൊല്ലം പഴക്കമുള്ള ഒരു മുഖം

കൗമുദി ന്യൂസ് സർവീസ്

**കെ**യ്റോ നഗരത്തിൽ നിന്നു് അരമണിക്കൂർ കാറിൽ യാത്രചെയ്യണം. കിഴക്കോട്ടു്. സഖ്ഖാറഎന്നസ്ഥലത്തെത്തുമ്പോൾ നിറുത്തു. അവിടെ ഒരു പാറമാടം കാണാം. നാലായിരം കൊല്ലം മുമ്പു് ഈജിപ്റ്റിലെ ഫെറവോനായിരുന്ന ഉനാസ് പണിതീർത്ത പിരമിഡാണിതു്. അതിനുമുൻപിൽ ഏതാനും ശവമാടങ്ങളും കാണാം. ഈയിടെ സഖ്ഖാറയിലെ ആന്റിക്വിറ്റീസ് ഇൻസ്പെക്ടറായ ഡാ. അഹമ്മദ് മൂസ, അതിലൊരു ശവമാടത്തിനുള്ളിൽനിന്നു്, യാതൊരു കേടുപാടും കൂടാതെ ഭദ്രമായി അവശേഷിച്ചുകിടന്ന ഒരു ശവശരീരം കണ്ടെത്തുകയുണ്ടായി.

ക്രിസ്തുവിനു 2372 കൊല്ലം മുമ്പു് മൃതിയടഞ്ഞ ഒരു ഗായകന്റെ മൃതദേഹമാണു അതെന്നു് ഡാ. മൂസയ്ക്കു മനസ്സിലാക്കാൻ കഴിഞ്ഞു. 'വാറ്റി' എന്നായിരുന്നുവത്രെ ആ ഗായകന്റെ പേരു്. ഈജിപ്റ്റിലെ പ്രാചീന രാജവംശത്തിന്റെ കാലത്തു് ജീവിച്ചിരുന്ന വാറ്റി 4348 വർഷം മുമ്പാണു് മരണമടഞ്ഞതു്. ഇതു സംബന്ധിച്ച രേഖകളും കണ്ടെത്താൻ കഴിഞ്ഞിട്ടുണ്ടു്.

ഈ ശവശരീരം യാതൊരു കേടുപാടും കൂടാതെ കിടക്കുന്നതു് അതിൽ വിശിഷ്ടങ്ങളായ തൈലങ്ങൾ ലേപനം ചെയ്തിരുന്നതിനാലാണു്. ഇങ്ങനെ തൈലലേപനം ചെയ്തായിരുന്നു പുരാതന ഈജിപ്റ്റിൽ ഫെറവോന്മാരുടെ മൃതദേഹങ്ങൾ അടക്കം ചെയ്തിരുന്നതു്.

വാറ്റിയുടെ മൃതദേഹം സഖ്ഖാറയിലെ ശവമാടത്തിൽത്തന്നെ കിടത്തിയിരിക്കുകയാണു്. അതു് അവിടെനിന്നു് എടുത്തുമാറ്റി ഏതെങ്കിലും മ്യൂസിയത്തിൽ സ്ഥാപിക്കാനുള്ള ശ്രമങ്ങൾ ഉടനെ ആരംഭിക്കുന്നതാണു്.



പത്തൊൻപതാം നൂററാണ്ടിൽ ജീവിച്ചിരുന്ന മഹാനായ ശില്പിയായിരുന്ന ആഗസ്റ്റേ റൊഡാൻ. അദ്ദേഹത്തിൻെറ 'ചുംബനം' എന്ന സുപ്രസിദ്ധ ശില്പത്തിൻെറ ചിത്രമാണിതു്. മൈക്കലാഞ്ചലോ കഴിഞ്ഞാൽ ശില്പകലയിൽ റൊഡാനെപ്പോലെ വിപ്ളവം ഉണ്ടാക്കിയ വേറൊരു ശില്പിയില്ല. കല്ലിൽ കൊത്തിയെടുത്ത ജീവകണങ്ങൾ മാത്രമായിരുന്നില്ല അദ്ദേഹത്തിൻെറ പ്രതിമാരൂപങ്ങൾ. ക്ലാസിസത്തിൽ വേരോടി നിൽക്കുന്ന റൊഡാൻെറ ശില്പസിദ്ധി, പാറക്കല്ലുകളുടേയും മാർബിളുകളുടെയും ഉള്ളുതുറന്നു് സൗന്ദര്യം പുറത്തിയെടുക്കുകയുണ്ടായി. കാമിലേ എന്ന കാമുകിയെപ്പററിയുള്ള സ്വപ്നങ്ങളുടെ ചൂടുപകർന്ന 'ചുംബന'ത്തിൽ തിരയടിച്ചുയരുന്ന വികാരം നിറഞ്ഞുനിൽക്കുന്നു.

ലുള്ള ആഹാരം കഴിക്കുന്നവരുടെ ആമാശയത്തിൽ പിത്തരസം അർബുദമുണ്ടാക്കുന്ന പദാർത്ഥങ്ങളായി മാറുന്നു. ചില അണുജീവികളുടെ പ്രവർത്തനമാണിതു്. കൂടുതൽ പിത്തരസം സ്രവിക്കുന്നവരിൽ അർബുദമുണ്ടാകാനുള്ള സാദ്ധ്യത ഏറിയിരിക്കുമെന്നു് അദ്ദേഹം മനസ്സിലാക്കി.

അമേരിക്കയിലെ സെവൻത്ഡേ അഡ്വൻറിസ്ററുകളിൽ നടത്തിയ ഗവേഷണം ഇതു സംബന്ധിച്ച കൂടുതൽ തെളിവുകൾ നൽകുകയുണ്ടായി. ഈ വിഭാഗക്കാർ പുകവലിക്കാറില്ല, മദ്യപിക്കാറില്ല, കാപ്പികുടിക്കാറില്ല, ഇതുകാരണം അവർക്കു് വായിലോ ശ്വാസകോശത്തിലോ കണ്ഠനാളത്തിലോ അർബുദം വരാറുമില്ല. സസ്യാഹാരം ശീലിച്ചിട്ടുള്ള ഈ ജനങ്ങൾക്കു് സ്തനാർബുദവും ഉദരാർബുദവും തീരെ ഇല്ലെന്നു തന്നെ പറയാം. പൊരിച്ച ആഹാരപദാർത്ഥങ്ങളും, കൂടുതൽ കൊഴുപ്പും പ്രോട്ടീനും അടങ്ങുന്നവയും കഴിച്ച അഡ്വൻറിസ്ററുകളിൽ അർബുദപ്രവണത കാണാൻ കഴിയുകയും ചെയ്തു.

കുരുമുളകും മഞ്ഞളും കൂടുതലായി ഉപയോഗിക്കുന്നവരിലും അർബുദപ്രവണത കണ്ടുപിടിക്കാൻ കഴിഞ്ഞിട്ടുണ്ടു്. ഈ പദാർത്ഥങ്ങൾക്കു്, പ്രത്യേകിച്ചും മഞ്ഞളിനു്, ശരീരത്തിലെ ക്രോമസോമുകളെ മുറിക്കാനും, കാലാന്തരത്തിൽ ഇല്ലാതാക്കാനും കഴിയും. ഒരു സാധാരണ കോശത്തെ അർബുദകോശമാക്കി മാററുവാൻ ഇതുമൂലം ഇടവരാവുന്നതാണു്.

ശരീരത്തിൻെറ ഏതെങ്കിലും ഒരു ഭാഗത്തുള്ള ഒരു കോശം (Cell) നിയന്ത്രണം വിട്ടു വളരാൻ തുടങ്ങുമ്പോഴാണു് അതു അപകടകാരിയായ ട്യൂമറാകുന്നതു്. കോശത്തിലെ ഡി. എൻ. എ. (പാരമ്പര്യം പകരുന്ന പദാർത്ഥം) രാസവസ്തുക്കളാലോ അണുപ്രസരണം വഴിയോ മററോ നശിപ്പിക്കപ്പെടുമ്പോൾ ആ കോശം അർബുദകോശമായി മാറുകയും വളരാൻ തുടങ്ങുകയും ചെയ്യുന്നു. സാധാരണമായി കോശങ്ങൾക്കു് വളരാനും വളരാതിരിക്കാനുമുള്ള നിർദ്ദേശം നൽകുന്നതു് ഹോർമോണുകളാണു്. പക്ഷേ, ഡി. എൻ. എ. നശിച്ച കോശങ്ങൾ ഈ നിർദ്ദേശങ്ങൾക്കു വഴങ്ങാതെ അനിയന്ത്രിതമായി വളർന്നുതുടങ്ങും.

ഒരു അർബുദകോശം (അർബുദം ബാധിച്ച കോശം) വളർന്നു വളർന്നു് പത്തുകൊല്ലംകൊണ്ടു് നൂറുകോടി കോശങ്ങളായാണു് മാറുന്നതു്. ഏതാണ്ടൊരു പയർ മണിയുടെ വലിപ്പമേ ഈ കോശസഞ്ചയത്തിനു് കാണുകയുള്ളു. സ്തനാർബുദമാണെങ്കിൽ ഈ അവസ്ഥയിൽ തൊട്ടു് മനസ്സിലാക്കാൻ കഴിയും. ചിലപ്പോൾ ഈ ദശയിൽത്തന്നെ ഈ അർബുദകോശങ്ങൾ ശരീരത്തിൻെറ ഇതരഭാഗങ്ങളിലേക്കു് പടന്നു കഴിഞ്ഞിരിക്കും. പടരാതെ, ഒരിടത്തുതന്നെ കേന്ദ്രീകരിച്ചിട്ടുള്ളതാണെങ്കിൽ ലഘുവായ ഒരു ശസ്ത്രക്രിയവഴി അതു് എടുത്തുമാററാവുന്നതാണു്.

### ക്യാൻസറിനു ചികിത്സയുണ്ടോ?

ആരംഭദശയിലാണെങ്കിൽ സ്തനാർബുദം ഔഷധംകൊണ്ടു് ചികിത്സിച്ചു ഭേദമാക്കാമെന്നു് ലണ്ടനിൽ തെളിയിച്ചു കഴിഞ്ഞിട്ടുണ്ടു്. ഫിനൈലലാനിൻ മസ്റ്റാർഡ് (Phenylalanine mustard) എന്ന ഔഷധമാണു് ഇതിനു് ഉപയോഗിച്ചതു്. ഈ മരുന്നുകഴിച്ച സ്ത്രീകളിൽ വീണ്ടും അർബുദം ഉണ്ടാകാനുള്ള സാദ്ധ്യത വളരെയേറെക്കുറവാണെന്നു് നിരീക്ഷണങ്ങളിൽനിന്നു മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ടു്. ഈ ഔഷധത്തിൻെറ കണ്ടുപിടിത്തം ക്യാൻസർ ചികിത്സയിലെ ഒരു മഹാസംഭവം എന്നാണു് വിശേഷിപ്പിക്കപ്പെടുന്നതു്.



## ഇത്തിരി നേരമ്പോക്ക്
## ഇത്തിരി ദർശനം......

ഒ. വി. വിജയൻ

കൗമുദി ന്യൂസ് സർവീസ്—അബുദാബി

# തോക്കിനു മുൻപിൽ മൂന്നു കൊല്ലം

ഒരു മണലാരണ്യത്തിൽ, തോക്കുചൂണ്ടി നിൽക്കുന്ന ഒരു സംഘത്തിനു നടുക്ക് മൂന്നുകൊല്ലം ചെലവിടുക. ഏതു നിമിഷവും തന്റെ ജീവിതം, ചൂണ്ടിയ തോക്ക് അവസാനിപ്പിക്കും എന്ന ഭീതിയുമായി ജീവിക്കുക. ഒരു സ്ത്രീക്കാണ് ഈ അനുഭവം ഉണ്ടാകുന്നതെങ്കിലോ?

ചാഡ് എന്ന ആഫ്രിക്കൻ രാജ്യത്തിന്റെ ഒരറ്റത്തുള്ള ടിബെസ്റ്റി എന്ന മണലാരണ്യഗ്രാമത്തിൽ, ഫ്രാൻകോയ്സ് ക്ലോസ്ട്രേയെ തടവുകാരിയായി പിടിച്ചുകൊണ്ടുപോയിട്ട് വർഷങ്ങൾ മൂന്നുകഴിഞ്ഞു. ആ സ്ത്രീയെ ലോകം മറന്നു. അവരുടെ മോചനത്തിനുള്ള എല്ലാ ശ്രമങ്ങളും എക്കാലത്തേക്കുമായി ഉപേക്ഷിച്ചിരിക്കുന്നു. മാഡം ക്ലോസ്ട്രേയെ വിട്ടുതൽ ചെയ്യുന്നതിനുള്ള ഏതു ശ്രമവും, ഫ്രഞ്ച് റിപ്പബ്ലിക്കിന്റെ സൈനികതാല്പര്യങ്ങൾക്ക് പരുക്കേല്പിക്കും എന്ന ഘട്ടത്തിൽ ചെന്നുനിൽക്കുകയാണിപ്പോൾ.

ലോകം മറന്നുപോയ ആ സ്ത്രീയെ കാണാനും, അവരുടെ ജീവിതം മനസ്സിലാക്കാനും ഒരുസംഘം പത്രപ്രവർത്തകർ ശ്രമിക്കുകയുണ്ടായി. വളരെയേറെ ക്ലേശങ്ങൾ സഹിച്ച്, ഏതാണ്ട് എട്ടുമാസക്കാലം നീണ്ടുനിന്ന ഒരു യാത്രയ്ക്കുശേഷം അവർക്ക് മാഡം ക്ലോസ്ട്രേയെ കാണാൻ കഴിഞ്ഞു. ആത്മശക്തികൊണ്ടുമാത്രം ഭ്രാന്തിയാകാതിരിക്കുന്ന ആ സ്ത്രീക്ക്, ഇപ്പോൾ സ്വതന്ത്രയാകാമെന്ന് പ്രതീക്ഷയുണ്ടോ? ഇല്ല; അവർക്ക് അങ്ങനെയൊരാശ ഇല്ല. ഏതു നിമിഷവും തന്റെ കഥ അവസാനിക്കും എന്നുതന്നെ അവർ വിശ്വസിക്കുന്നു.

ആഫ്രിക്കൻ രാജ്യമായ ചാഡ് സ്വാതന്ത്ര്യമാകുംമുൻപ് ഒരു കോളണിയായിരുന്നു. ഒരു ഇസ്ലാം രാഷ്ട്രമാണ് ചാഡ്. പക്ഷേ, ഭരണാധികാരിവർഗ്ഗവുമായി തെറ്റിപ്പിരിഞ്ഞ ഒരു സംഘം, ചാഡിന്റെ കിഴക്കൻ ഭാഗത്ത് ആധിപത്യം ഉറപ്പിക്കുകയും, ഭരണകൂടത്തിനെതിരെ നിരന്തരമായി ഒളിപ്പോർ നടത്തുകയും ചെയ്തുവരികയാണ്. ചാഡ് സ്വതന്ത്രമായെങ്കിലും, സൈനികവും സാമ്പത്തികവുമായ സഹായം ഫ്രാൻസ് നൽകിവരുന്നുണ്ട്. അതിനു പ്രത്യുപകാരമെന്നോണം ഒരു സൈനികത്താവളം സ്ഥാപിക്കാൻ ചാഡ് ഗവണ്മെൻറ് ഫ്രാൻസിനു സൗകര്യം നൽകിയിട്ടുണ്ട്.

മാഡം ഫ്രാൻകോയ്സ് ക്ലോസ്ട്രേ ഒരു ഗവേഷകയാണ്. ഏഴുകൊല്ലമായി അവർ ചാഡിൽ വന്നിട്ട്. ഇസ്ലാംമതത്തിന്റെ ആവിർഭാവത്തിനു മുൻപുള്ള ശവകുടീരങ്ങൾ കണ്ടെത്തുകയായിരുന്നു, അവരുടെ ഗവേഷണലക്ഷ്യം. ഈ അന്വേഷണത്തിന്റെ ഭാഗമായാണ് അവർ ടിബെസ്റ്റിയിലെത്തിയത്. അപ്പോഴേക്കും ചാഡ് ഗവണ്മെൻറും കലാപകാരികളും തമ്മിലുള്ള യുദ്ധം മൂർദ്ധന്യാവസ്ഥയിലെത്തിയിരുന്നു. ചാഡ് ഗവണ്മെൻറിൽ ജോലിനോക്കിയിരുന്ന ഹിസ്സെൻ ഹാബ്രിയായിരുന്നു കലാപകാരികളുടെ നേതാവ്. ടിബെസ്റ്റിയിൽ ഗവേഷണത്തിൽ വ്യാപൃതയായിരുന്ന മാഡം ക്ലോസ്ട്രേയെയും, ഒരു ഫ്രഞ്ചുദ്യോഗസ്ഥനെയും അയാളുടെ ഭാര്യയെയും, ഒരു ജർമ്മൻ ഡോക്ടറെയും കലാപകാരികൾ തടവുകാരാക്കി. ആദ്യംതന്നെ അവർ ഫ്രഞ്ചുദ്യോഗസ്ഥന്റെ ഭാര്യയെ വധിച്ചു. ഉദ്യോഗസ്ഥൻ, പിന്നീട് എങ്ങനെയോ രക്ഷപ്പെട്ടു. ഡോക്ടറെ രക്ഷിക്കാനായി പശ്ചിമജർമ്മൻ ഗവണ്മെൻറ് ഭീമമായ ഒരു തുക മോചനദ്രവ്യമായി നൽകി. അവസാനം കലാപകാരികളുടെ കൈയിൽ മാഡം ക്ലോസ്ട്രേ മാത്രമായി. ചാഡ് ഗവണ്മെൻറുമായുള്ള സൈനികബന്ധം വഷളാകുമെന്ന ആശങ്കമൂലം, ഈ ഗവേഷകയെ മോചിപ്പിക്കാൻ ആദ്യം ഫ്രഞ്ച് ഗവണ്മെൻറ് യാതൊന്നും ചെയ്തില്ല. രഹസ്യമായി കലാപകാരികളുമായി വിലപേശലുകൾ നടന്നെങ്കിലും, അതും ഫലവത്തായില്ല. ഇതിനിടയിൽ രഹസ്യവകുപ്പുദ്യോഗസ്ഥനായ ഒരു ഫ്രഞ്ച് കേണലിനെ പിടിച്ച് കലാപകാരികൾ വധിക്കുകകൂടി ചെയ്തതോടെ, കാര്യങ്ങളാകെ കുഴപ്പത്തിലുമായി. കലാപകാരികളുടെ ആവശ്യം വെടിക്കോപ്പുകളായിരുന്നു. മാഡം ക്ലോസ്ട്രേയെ മോചിപ്പിക്കുന്നതിന് ഔദ്യോഗികതലത്തിൽ യാതൊരു ശ്രമവും നടക്കാതെ വന്നതിനെത്തുടർന്ന് മാഡം ക്ലോസ്ട്രേയുടെ ഭർത്താവ് കലാപകാരികളുമായി ബന്ധംപുലർത്തുകയും, അവർ ആവശ്യപ്പെടുന്ന ആയുധങ്ങൾ എത്തിക്കാമെന്നു സമ്മതിക്കുകയും ചെയ്തു. ബെൽജിയത്തിലെ ആയുധവില്പനക്കാരിൽ നിന്ന് ഒരു വിമാനം നിറയെ ആയുധങ്ങൾ, കലാപകാരികൾക്ക് അദ്ദേഹം എത്തിച്ചു. രണ്ടാം പ്രാവശ്യം ആയുധം കയററിവന്ന വിമാനം നൈജർ റിപ്പബ്ലിക് തടഞ്ഞു വയ്ക്കുകയും, വിമാനം കണ്ടുകെട്ടുകയുമുണ്ടായി. വെറും കൈയോടെ മടങ്ങിയ ക്ലോസ്ട്രേയെ തടവിലാക്കിയാണ്, കലാപകാരികൾ ഇതിനു പ്രതികാരം ചെയ്തത്.

അവസാനം നാലുലക്ഷം പവനും, ആറു ലക്ഷം പവനുള്ള ആയുധേതര സാമഗ്രികളും ഫ്രഞ്ച് പ്രസിഡൻറിന്റെ നിർദ്ദേശ പ്രകാരം എത്തിക്കാൻ ശ്രമങ്ങളാരംഭിച്ചെങ്കിലും വെടിക്കോപ്പുകളല്ലാതെ മറെറാന്നും വേണ്ടെന്ന നിലപാടിൽ കലാപകാരികൾ ഉറച്ചുനിന്നതുമൂലം, ആ ശ്രമവും അലസി. അതോടെ ആ സ്ത്രീയെ മോചിപ്പിക്കാനുള്ള ശ്രമങ്ങളെല്ലാം എല്ലാവരും ഉപേക്ഷിച്ചു കഴിഞ്ഞിരിക്കുന്നു. ലോകം ആ സംഭവം, ഒരു ദുസ്സ്വപ്നം പോലെ മറന്നു തുടങ്ങി. ഈ അവസരത്തിലാണ് സാഹസികരായ ഏതാനും പത്രപ്രവർത്തകർ മാഡം ക്ലോസ്ട്രേയെ കണ്ടുപിടിക്കാനായി അൾജിയേഴ്സ്‌വഴി ചാഡിൽ എത്തിയത്. ചാഡ് മണലാരണ്യത്തിലൂടെ യാത്രാമദ്ധ്യേ ഒരു കൊച്ചു ഗ്രാമത്തിൽവച്ച്, അവർക്ക് കലാപകാരികളുടെ നേതാക്കളെ കണ്ടുമുട്ടാൻ കഴിഞ്ഞു. പത്രപ്രവർത്തകരുടെ യാത്രോദ്ദേശ്യം മനസ്സിലാക്കിയ കലാപകാരികൾ, ആദ്യം അങ്ങനെയൊരു കൂടിക്കാഴ്ചയ്ക്ക് അനുവാദം നൽകിയില്ല. ഹോറും എന്ന ഗ്രാമത്തിലായിരുന്ന പത്രപ്രവർത്തകർ എത്തിയത്. "പീരങ്കികൾ തരാമോ?" അതിനു മറുപടി നൽകാൻ അവർക്ക് കഴിഞ്ഞില്ല. ഉപ്പുകലർന്ന പച്ചവെള്ളവും, ദഹനക്കേട് വരുന്ന ഒരുതരം ഗോതമ്പുമാവു കൊണ്ടുള്ള അടയും കഴിച്ച് പത്രപ്രവർത്തകർ ആ ഗ്രാമത്തിൽ ആറുമാസം ചെലവിട്ടു. ഇടയ്ക്കുവച്ച് മാഡം ക്ലോസ്ട്രേയുടെ ഭർത്താവിനെ കണ്ടുമുട്ടാൻ കഴിഞ്ഞു. ആഞ്ഞടിക്കുന്ന ശീതക്കാററിൽ നിന്നു വിറയ്ക്കുന്ന ആ മനുഷ്യൻ, എല്ലാ പ്രതീക്ഷയും അസ്തമിച്ച്, കലാപകാരികളുടെ ദയാദാക്ഷിണ്യത്തിനു വിധേയനായി അവിടെ കഴിയുകയാണ്. അദ്ദേഹവുമായി സംസാരിക്കാൻ കലാപകാരികൾ പത്രവർത്തകരെ അനുവദിച്ചില്ല. ഹോറും എന്ന ഗ്രാമത്തിൽനിന്ന് പത്തു നീണ്ട ദിവസം ഒട്ടകപ്പുറത്ത് യാത്രചെയ്താണ് ടിബെസ്റ്റിയിൽ പത്രപ്രവർത്തകർ എത്തിയത്. നിർജ്ജനമായ ആ കൊച്ചു ഗ്രാമത്തിൽ തോക്കുചൂണ്ടിയ കലാപകാരികൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. രാത്രിയും പകലും, കോച്ചിവലിക്കുന്ന തണുത്ത കാററ്. നിഴലിന് ഒരു മരംപോലുമില്ല. കൂർത്ത അററമുള്ള പാറക്കല്ലുകൾ. പാറക്കല്ലുകൾക്കുകത്ത് കൊച്ചുകൊച്ചു ഗുഹകൾ. ആ ഗുഹയിലൊരിടത്താണ് മാഡം ക്ലോസ്ട്രേയെ തടവുകാരിയായി പാർപ്പിച്ചിരിക്കുന്നത്. അറസ്റ്റ്ചെയ്ത ദിവസം ധരിച്ചിരുന്ന ബ്ലൗസായിരുന്നു, പത്രപ്രവർത്തകർ കാണുമ്പോൾ അവർ ധരിച്ചിരുന്നത്. ഒരു സംഘം ആളുകൾ തന്റെ അടുത്തേക്കു വരുന്നതു, യാതൊരു വികാരഭേദവുമില്ലാതെ ആ സ്ത്രീ നോക്കിക്കൊണ്ടിരുന്നു. അവരുടെ മുഖവും, ചുണ്ടും കാറേററ് വിണ്ടുകീറിയിരുന്നു. അവരുടെ മുഖത്ത് എന്തു വികാരമായിരുന്നു അപ്പോൾ നിഴലിച്ചിരുന്നത്? നിരാശയായിരുന്നോ? ഉൽക്കണ്ഠയായിരുന്നോ? ക്ഷീണമായിരുന്നോ? ഇതെല്ലാം ആ മുഖത്തുണ്ടായിരുന്നു.

സംഘത്തിലെ ഫോട്ടോഗ്രാഫറായ മേരി ലാറി ഡെക്കർ ആദ്യം ഓടി, മാഡം ക്ലോസ്ട്രേയുടെ സവിധത്തിലേക്ക്. ഒരു നിമിഷം അവർ അന്യോന്യം നോക്കിനിന്നു. പെട്ടെന്ന് അവർ കരയാൻ തുടങ്ങി. "നമുക്ക് ഒരു മണിക്കൂറേ ഉള്ളൂ. കരഞ്ഞു സമയം കളയാനില്ല," മേരി പറഞ്ഞു. ഇതെല്ലാം നോക്കി, യാതൊരു വികാരഭേദവുമില്ലാതെ ഏതാണ്ട് നൂറോളം കലാപകാരികൾ ഉയർത്തിപ്പിടിച്ച തോക്കുകളുമായി അവിടെ നിന്നിരുന്നു. ഓരോ മിനിട്ടും അപ്പോൾ അനർഘമായിരുന്നു.

ഒരു മണിക്കൂർ അവർ തമ്മിൽ നടന്ന സംഭാഷണം ഇപ്രകാരമായിരുന്നു:

കലാപകാരികൾ പിടിച്ചശേഷം, ഭർത്താവിനെ കണ്ടിരുന്നോ?

പതിമൂന്ന് മാസം കഴിഞ്ഞു, ഞാൻ അദ്ദേഹത്തെ കണ്ടിട്ട്. അതുമാത്രമാണ് എന്നെ ഇപ്പോൾ അലട്ടുന്നത്. സ്വതന്ത്രയാകാമെന്ന ആഗ്രഹം എനിക്കില്ല. പക്ഷേ, അദ്ദേഹം സ്വതന്ത്രനായെങ്കിൽ എന്നു ഞാനാശിച്ചുപോകുന്നു. അദ്ദേഹത്തെ ഒന്നു കാണാൻ കഴിഞ്ഞെങ്കിൽ, ഞാൻ പലപ്പോഴും ആഗ്രഹിക്കാറുണ്ട്. മരണം, ദുഃഖം, യാതന— അതെപ്പററിയൊന്നും ഞാൻ ആലോചിക്കാറേയില്ല. തീർച്ചയായും ഏതു നിമിഷവും മരണം ഉണ്ടായേക്കാം. അതു ഞാൻ കാത്തിരിക്കുകയാണ്. പക്ഷേ, പിയറി (ഭർത്താവ്)യെ ഒരിക്കൽ കാണാൻ കഴിഞ്ഞെങ്കിൽ!

ഇന്നു രാവിലെ ഞാനുണർന്നു. അപ്പോഴാണ് നിങ്ങൾ വരുന്നുണ്ടെന്ന് എന്നോടു പറഞ്ഞത്. നിങ്ങളെ കാണുമ്പോൾ കരയരുതെന്ന് ഞാൻ നിശ്ചയിച്ചുറച്ചതാണ്. പക്ഷേ, ഞാൻ കരഞ്ഞുപോയി.

എന്റെ മോചനത്തിന് ഫ്രഞ്ചുഗവണ്മെൻറ് നടത്തിയ ശ്രമം വിഫലമായതോടെ എന്റെ എല്ലാ പ്രതീക്ഷകളും അസ്തമിച്ചിരിക്കയാണ്. ഒരു ദിവസം അവർ (കലാപകാരികൾ) എന്നെ കൊണ്ടുപോകാൻ വരുമെന്ന് എനിക്കറിയാം. അതോടെ എല്ലാം തീരുമല്ലോ.

നിങ്ങൾക്ക് ഊഹിക്കാനാവില്ല, എന്റെ ദിവസങ്ങൾ. എനിക്ക് എന്തുകൊണ്ട് ഭ്രാന്തുപിടിച്ചില്ല, ഞാൻതന്നെ അത്ഭുതപ്പെടാറുണ്ട്. ഒററയ്ക്ക്, മൂന്നുകൊല്ലം ഞാൻ പിന്നിട്ടു എന്നതു് എന്നെ അത്ഭുതപ്പെടുത്തുന്നു. രാവിലെ ഉണർന്നെണീററാൽ പിന്നെ ഉറങ്ങുംവരെ എനിക്കൊന്നും ചെയ്യാനില്ല. ഓരോ നിമിഷവും എണ്ണിയെണ്ണി...നാഴികകൾ, വിനാഴികകൾ. ജീവിതത്തിന് ഒരു അർത്ഥവുമില്ലേ? ഞാൻ ആഹാരം കഴിക്കുന്നു. എന്റെ കാവൽക്കാരോട് ഞാൻ സംസാരിക്കുന്നു. പിന്നെ...എനിക്ക് ഒന്നും ആലോചിക്കാൻ കഴിയാതായിട്ട് മാസങ്ങളായി.

ഇക്കഴിഞ്ഞ ദിവസങ്ങൾ എങ്ങനെയായിരുന്നു?

ഇന്നലെയെക്കുറിച്ചുപോലും എനിക്കോർമ്മിക്കാൻ വയ്യ. ആദ്യമൊക്കെ ഉറങ്ങാൻകഴിഞ്ഞില്ല. ആസ്പിരിനായിരുന്നു, അപ്പോൾ എന്നെ രക്ഷിച്ചതു്. ഇന്ന് എനിക്ക് ഒരു വിചാരവുമില്ല. വളരെ ശാന്തമാണ് എന്റെ മനസ്സ്.

അവർക്ക് (കലാപകാരികൾ) എന്നെ കൊല്ലണമെന്നില്ലെന്നു തോന്നുന്നു. അവരുടെ മനംമാറാൻ നിമിഷങ്ങൾ മതി. എന്നെ കൊല്ലുന്നതുകൊണ്ട് യാതൊരു പ്രയോജനവും അവർക്കുണ്ടാകുകയില്ല. പക്ഷേ, എത്രകാലം, അവർക്കെന്നെ ഇവ്വിധം എന്നെ കാത്തുസൂക്ഷിക്കാൻ സാധിക്കും? ഒരുതരം മടുപ്പ് അവർക്ക് തോന്നും. അപ്പോൾ തീരും, എന്റെ കഥ. അതിനുള്ള ഒരുക്കം ഞാൻ നടത്തിക്കഴിഞ്ഞു.

"എന്നെ ആർക്കും കൊല്ലണമെന്ന് തോന്നുന്നില്ല"— ഫ്രാൻകോയിസ് ക്ലോസ്ട്രേയുടെ വിശ്വാസമാണ്.

# ദേശീയ ഭാഷയും ലിപിയും

പി. കേശവദേവ്

ഏതൊരു രാഷ്ട്രത്തിനും ഒരു പൊതുഭാഷയും പൊതുലിപിയും ഉണ്ടായിരിക്കേണ്ടതാണ്. പല ജനവിഭാഗങ്ങളും, പല ഭാഷകളും, പല ലിപികളും ഉള്ള രാഷ്ട്രങ്ങൾ ഉണ്ട്. അത്തരം രാഷ്ട്രങ്ങളിൽ പൊതുഭാഷയും പൊതുലിപിയും നടപ്പാക്കിയിട്ടുമുണ്ട്.

പല ജനവിഭാഗങ്ങളും ഭാഷകളും ലിപികളും ഉള്ള രാഷ്ട്രമാണ് ഇന്ത്യ. പക്ഷേ, ഇന്ത്യയ്ക്ക് ഇതുവരെ ഒരു പൊതുഭാഷയും ലിപിയും ഉണ്ടായിട്ടില്ല. ഹിന്ദിയെ പൊതുഭാഷയായും ദേവനാഗരിയെ പൊതുലിപിയായും ഔദ്യോഗികതലത്തിൽ അംഗീകരിച്ചിട്ടുണ്ട്. പക്ഷേ, രാജ്യമൊട്ടാകെ അതിന് അംഗീകാരം നൽകിയിട്ടില്ലെന്നു മാത്രമല്ല, ശക്തിയായ എതിർപ്പുകളും ഉണ്ട്.

അതിപുരാതനകാലംമുതൽ ഇന്ത്യയ്ക്ക് ഒരു പൊതു സംസ്കാരമുണ്ടായിരുന്നു എങ്കിലും, ഇന്ത്യ ഒരു രാഷ്ട്രമായിരുന്നില്ല. അനവധി രാജാക്കന്മാരും ചക്രവർത്തിമാരുമാണ് ഇന്ത്യ ഭരിച്ചിരുന്നത്. അവർ തമ്മിൽ തുടർച്ചയായ യുദ്ധങ്ങളും നടന്നുകൊണ്ടിരുന്നു. പിന്നീട് ബ്രിട്ടീഷുകാർ ഇന്ത്യയെ ആക്രമിച്ചു കീഴ്പെടുത്തുകയും ഇന്ത്യയ്ക്ക് പൊതുവായി ഒരു ഭരണം ഏർപ്പെടുത്തുകയും ചെയ്തു. അന്നും രാജാക്കന്മാർ ഉണ്ടായിരുന്നു എങ്കിലും, അവർ ബ്രിട്ടീഷുകാരുടെ ആജ്ഞാനുവർത്തികൾ മാത്രമായിരുന്നു.

അങ്ങനെ ഇന്ത്യയ്ക്കു പൊതുവായ ഒരു ഭരണമുണ്ടായപ്പോൾ, ഇന്ത്യ ഒരു രാഷ്ട്രമായപ്പോൾ, ഇന്ത്യയ്ക്ക് ഒരു പൊതുഭാഷയും ഉണ്ടായി. ആ പൊതുഭാഷ ഭരണാധികാരികളായ ബ്രിട്ടീഷുകാരുടെ ഭാഷയായ ഇംഗ്ലീഷ് ആയി എന്നുമാത്രം. അതായത്, ഇന്ത്യക്കാരുടെ സമ്മതത്തോടുകൂടി, ഇന്ത്യക്കാർ നിശ്ചയിച്ച ഇന്ത്യൻ ഭാഷ ആയിരുന്നില്ല അത്. ഇന്ത്യയ്ക്ക് ആദ്യമായി ഉണ്ടായ പൊതുഭരണവും ഇന്ത്യൻ ഭരണമായിരുന്നില്ലല്ലോ.

ഇന്ത്യയിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം പ്രചരിച്ചു. ഇംഗ്ലീഷ് ഭാഷയിൽക്കൂടി സയൻസും ടെക്നോളജിയും പാശ്ചാത്യരാഷ്ട്രീയവും പാശ്ചാത്യസാഹിത്യവും ഇന്ത്യയിൽ പ്രവേശിച്ചു. ഇന്ത്യയുടെ വിവിധഭാഗങ്ങൾ തമ്മിൽ ഇംഗ്ലീഷ് ഭാഷയിൽക്കൂടി നിരന്തരമായ സമ്പർക്കമുണ്ടായി. അങ്ങനെ വിദേശാധിപത്യത്തിലാണെങ്കിലും, വിദേശഭാഷയെ പൊതുഭാഷയായി ഉപയോഗിച്ചിട്ടാണെങ്കിലും, ഇന്ത്യ ഒന്നായി.

സ്വാതന്ത്ര്യസമരം ആരംഭിച്ചപ്പോൾ ദേശീയനേതാക്കന്മാർ പറഞ്ഞു, ഒരു ഇന്ത്യൻ ഭാഷതന്നെ ഇന്ത്യയുടെ പൊതുഭാഷയാവണമെന്ന്. അത് ഹിന്ദി ആയിരിക്കണമെന്നും പറഞ്ഞു. മഹാത്മാഗാന്ധിയാണ് ഇതിനു വളരെയധികം പ്രാധാന്യം കൊടുത്തത്. കോൺഗ്രസ്സിന്റെ സൃഷ്ടിപരമായ പരിപാടിയിൽ ഹിന്ദി ദേശീയഭാഷയാക്കുക എന്നുകൂടി ഗാന്ധിജി ഉൾപ്പെടുത്തി. എന്നാൽ, ഹിന്ദിലിപികൾക്കുപകരം റോമൻ ലിപികൾ ഉപയോഗിക്കണമെന്ന് മററു ചിലർ വാദിച്ചു.

ലിപിയെ സംബന്ധിച്ച് മഹാത്മാഗാന്ധി ഒടുവിൽ പറഞ്ഞത്, ഇന്ത്യയിലെ എല്ലാ ഭാഷകളും ദേവനാഗരി ലിപി ഉപയോഗിക്കണം എന്നാണ്. ഈയിടെ ആചാര്യവിനോബാ ഭാവേ ദേവനാഗരി ലിപിക്കുവേണ്ടി ശക്തിയായി വാദിക്കുകയും ചെയ്തിരിക്കുന്നു. ഇന്ത്യയ്ക്ക് ഒരു പൊതുഭാഷയും ലിപിയും ഉണ്ടായിരിക്കണമെന്നു പറയുന്നത് ന്യായംമാത്രമാണ്. എന്നാൽ, ഇന്ത്യയിലെ എല്ലാ ഭാഷകളും ദേവനാഗരി ലിപി സ്വീകരിക്കണമെന്നു പറയുന്നത് അന്യായവുമാണ്. ദക്ഷിണേന്ത്യൻ ഭാഷകളായ തമിഴിനും തെലുങ്കിനും കർണ്ണാടകത്തിനും മലയാളത്തിനും നൂററാണ്ടുകൾ പഴക്കമുള്ള വിലയേറിയ സാഹിത്യമുണ്ട്. ആ ഭാഷകളുടെ ലിപി ദേവനാഗരിയാക്കുക എന്നു വന്നാൽ, ആ ഭാഷകളിലെ വിലയേറിയ സാഹിത്യം നശിക്കുക എന്നാണർത്ഥം.

ഇന്ത്യയുടെ പൊതുഭാഷ ഹിന്ദിയും പൊതുലിപി ദേവനാഗരിയും ആയിരിക്കുന്നതിൽ എതിർപ്പുള്ള വളരെപ്പേർ ഇന്ത്യയിൽ ഉണ്ട്. ദക്ഷിണേന്ത്യയിലും ബംഗാളിലും ആസ്സാമിലും ഉള്ളവർ പൊതുവേ ഇതിന് എതിരാണ്. റോമൻ ലിപി പൊതുലിപിയാക്കണമെന്നും, ഇംഗ്ലീഷ് പൊതുഭാഷയാക്കണമെന്നും ഒരഭിപ്രായം ഉണ്ട്. വിദേശീയമായ ഇംഗ്ലീഷിനേയും റോമൻ ലിപിയേയും ഇന്ത്യയുടെ ദേശീയഭാഷയും ലിപിയും ആക്കുന്നതിനെ ശക്തിയായി എതിർക്കുന്ന ദേശാഭിമാനികളും ഉണ്ട്.

അറിവിന്റേയും ഭാഷയുടേയും കാര്യത്തിൽ ഇന്ത്യ ദേശാഭിമാനത്തിൽ തൂങ്ങിനിന്നിരുന്നു എങ്കിൽ, ഇന്നു കാണുന്ന ഉയർച്ച ഒന്നുംതന്നെ ഇന്ത്യയ്ക്ക് ഉണ്ടാകുമായിരുന്നില്ല. ഇന്ത്യക്കാർ സയൻസും ടെക്നോളജിയും മററും പാശ്ചാത്യനാടുകളിൽ നിന്ന് ഇംഗ്ലീഷ് ഭാഷയിൽക്കൂടിയാണു പഠിച്ചത്. ഇന്നത്തെ ഇന്ത്യയുടെ രാഷ്ട്രീയവും സാഹിത്യവുമെല്ലാം ഇംഗ്ലീഷ് ഭാഷയോടു കടപ്പെട്ടിരിക്കുന്നു. ഇംഗ്ലീഷ് ഭാഷ, വിദേശഭരണാധികാരികൾ ഇന്ത്യയുടെമേൽ അടിച്ചേൽപ്പിച്ചതാണെങ്കിലും, ഇന്ത്യയ്ക്ക് അത് 'ഉർവ്വശീശാപം'പോലെ ഉപകാരപ്രദമായിത്തീർന്നു. ഇന്ത്യയുടെ തുടർന്നുള്ള വളർച്ചയ്ക്കും, സാർവ്വദേശീയ ബന്ധങ്ങൾക്കും, സാർവ്വദേശീയ ഭാഷയായിത്തീർന്നിട്ടുള്ള ഇംഗ്ലീഷിന്റെ സഹായം ഒഴിച്ചുകൂടുവാൻ പാടില്ലാത്തതാണ്.

ഇന്ത്യയുടെ സ്വാതന്ത്ര്യസമരത്തിനുപോലും ഇംഗ്ലീഷ് ഭാഷയോടു കടപ്പാടുണ്ട്. വിവിധഭാഷകൾ സംസാരിക്കുന്ന ഇന്ത്യക്കാരിൽ ദേശീയബോധവും സ്വാതന്ത്ര്യതൃഷ്ണയും ഉണ്ടാക്കുന്നതിനുവേണ്ടി സ്വാതന്ത്ര്യസമര നേതാക്കന്മാർ ഇംഗ്ലീഷ് ഭാഷയെയാണ് ഉപയോഗിച്ചത്. അങ്ങനെ, ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനും, ശാസ്ത്രീയ-സാമ്പത്തിക-സാംസ്കാരിക പുരോഗതിക്കും ഉപകരണമായിത്തീർന്നിട്ടുള്ള ഇംഗ്ലീഷ് ഭാഷയെ ഇന്ത്യയുടെ ദേശീയഭാഷയാക്കുന്നതല്ലേ നല്ലത്?

ഇനി ലിപിയുടെ കാര്യം എടുക്കാം. ഇന്ത്യയിലെ ഏതു ഭാഷയ്ക്കും അനവധി ലിപികൾ ഉണ്ട്. റോമൻ ലിപികൾ ഇരുപത്തിയാറു മാത്രമേ ഉള്ളൂ. അതുകൊണ്ട്, ടൈപ്റൈറ്ററിനും ടെലിപ്രിൻററിനും പററിയത് റോമൻ ലിപിയാണെന്നുള്ളതിനു തർക്കമില്ല. ഏതു ലിപിക്കും ടൈപ്റൈറ്ററും ടെലിപ്രിൻററും ഉണ്ടാക്കാമെങ്കിലും, സൗകര്യമാണല്ലോ പ്രധാനമായി നോക്കേണ്ടത്.

ദേശീയഭാഷയും ദേശീയലിപിയും ഏതുതന്നെ ആയാലും, ഇന്ത്യയിലെ പ്രാദേശികഭാഷകളെല്ലാം വളരുവാനുള്ള സൗകര്യങ്ങൾ ഉണ്ടായിരിക്കുകതന്നെ വേണം. മററു പല രാജ്യങ്ങളിലും പല ഭാഷകൾ ഉണ്ട്. അവിടെയെല്ലാം ഒരു ദേശീയഭാഷ ഉണ്ടെങ്കിലും, മററു ഭാഷകളും സാഹിത്യവും വളരുവാനുള്ള എല്ലാ സൗകര്യങ്ങളും ചെയ്തുകൊടുത്തിട്ടുണ്ട്. പ്രാദേശികഭാഷകളിൽ എഴുതപ്പെടുന്ന ഗ്രന്ഥങ്ങൾ ദേശീയഭാഷയിലേക്കു തർജ്ജിമ ചെയ്യുന്നുണ്ട്. ഇന്ത്യയിലും പ്രാദേശിക ഭാഷകൾ വളരാനുള്ള സൗകര്യങ്ങൾ ചുരുങ്ങിയ തോതിലെങ്കിലും ചെയ്തുകൊടുത്തിട്ടുണ്ട്.

ദേശീയഭാഷയുടേയും ലിപിയുടേയും കാര്യത്തിലാണ് ഇനിയും തർക്കമുള്ളത്. ഇക്കാര്യം തീരുമാനിക്കുന്നതിന് ദേശാഭിമാനം പ്രതിബന്ധമാവാതിരിക്കട്ടെ.





# ഡോ. ആർ. പി. പരൻജ്പൈ

രഘുനാഥ് പുരുഷോത്തം പരൻജ്പൈ മഹാരാഷ്ട്രയിലെ രത്നഗിരി ജില്ലയിലുള്ള 'മുർഡി' എന്ന കുഗ്രാമത്തിൽ 1876 ഫെബ്രുവരി 16-ാം തീയതി ജനിച്ചു. അച്ഛനായ പുരുഷോത്തം കേശവ് പരൻജ്പൈ തികഞ്ഞ യാഥാസ്ഥിതികനും, ഈശ്വരഭക്തനും, മതാചാരങ്ങളിൽ കടുകിടപോലും വിട്ടുവീഴ്ച ചെയ്യാത്ത ആളും ആയിരുന്നു. ഈ പുരാതന ബ്രാഹ്മണകുടുംബത്തിന് 'പരൻജ്പൈ' എന്ന പേർ ലഭിച്ചത് 'പാരായണ-ജപേ' എന്ന പദം ലോപിച്ചാണെന്നും, ഈ കുടുംബക്കാർ വേദ'പാരായണ'ത്തിലും ഈശ്വരനാമ'ജപ'ത്തിലും സദാ നിരതരായിരുന്നു എന്നും പറയപ്പെടുന്നു. ഇന്ത്യയിലെ മികച്ച യുക്തിവാദിയായ രഘുനാഥ് പരൻജ്പൈ ഈ യാഥാസ്ഥിതിക കുടുംബത്തിലാണു ജനിച്ചത് എന്നത്, അമേരിക്കയിലെ പ്രമുഖ യുക്തിവാദിയായ ഇൻഗർസോൾ ഒരു പാതിരിയുടെ മകനായിരുന്നു എന്നതുപോലെതന്നെ രസകരമായ ഒരു വൈരുദ്ധ്യമായിത്തോന്നാം.

രഘുനാഥിനെ വേദാദ്ധ്യയനം ചെയ്യിച്ച് ഒരു പുരോഹിതനാക്കണം എന്നായിരുന്നു അച്ഛന്റെ ആഗ്രഹം. പക്ഷേ, രഘു ഇംഗ്ലീഷ് വിദ്യാഭ്യാസം ചെയ്യുകയും കപ്പൽയാത്ര ചെയ്ത് ഇംഗ്ലണ്ടിലേക്കു പോയി ഉപരിവിദ്യാഭ്യാസം നടത്തുകയുമാണ് ഉണ്ടായത്.

ഇംഗ്ലണ്ടിൽനിന്ന് മടങ്ങിവന്ന മകൻ പ്രായശ്ചിത്തം ചെയ്യണമെന്ന് അച്ഛൻ ആഗ്രഹിച്ചു. പക്ഷേ, മകൻ അതിന് വഴങ്ങിയില്ല. അതിനുശേഷം മകൻ അച്ഛന്റെ ഒപ്പമിരുന്ന് ഭക്ഷണം കഴിച്ചിരുന്നില്ല. ഇങ്ങനെയൊക്കെയാണെങ്കിലും അച്ഛനും മകനും തമ്മിലുള്ള ബന്ധം സ്നേഹസമ്പൂർണ്ണമായിരുന്നു. (രഘുവിന്റെ അച്ഛന്റെ സഹോദരീപുത്രനായിരുന്നു പ്രസിദ്ധ വിദ്യാഭ്യാസ പ്രവർത്തകനായ ഭാരതരത്നം ഡി. കെ. കാർവേ.)

രഘുവിന്റെ അമ്മയായ ഗോപിക, ലോകമാന്യ ബാലഗംഗാധര തിലകന്റെ ഒരു അകന്ന സഹോദരിയായിരുന്നു. മികച്ച ഓർമ്മശക്തിയുള്ള അവർ മറാത്തിഭാഷയിലും പുരാണേതിഹാസങ്ങളിലും അഗാധപാണ്ഡിത്യമുള്ള ഈശ്വരഭക്തയായിരുന്നു.

ഈ ദമ്പതികൾക്ക് പതിമ്മൂന്നു സന്താനങ്ങൾ ഉണ്ടായിരുന്നു. രഘുനാഥ് ഏഴാമത്തെ കുട്ടിയായിരുന്നു. ഒന്നിൽ ചില്വാനം ഏക്കർ നെൽവയലും ഒരു ഏക്കർ തെങ്ങിൻതോട്ടവും മാത്രമായിരുന്നു കുടുംബത്തിന്റെ ആകെ സ്വത്ത്.

പതിനഞ്ചാമത്തെ വയസ്സിൽ രഘു മെട്രിക്കുലേഷൻ പരീക്ഷയിൽ ബോംബെ സംസ്ഥാനത്തിൽ ഒന്നാമനായി പാസായി.

അക്കൊല്ലംതന്നെ കാർവേയെ ഫെർഗ്ഗുസൺ കോളേജിൽ ഗണിതശാസ്ത്ര ലെക്



ഡോക്ടർ ആർ. പി. പരൻജ്പൈ

ചറർജോലി സ്വീകരിക്കാൻ ഗോഖലെ ക്ഷണിച്ചു. കാർവേ ആ ജോലി സ്വീകരിച്ചു. രഘുനാഥ്, കാർവേ കുടുംബത്തോടൊപ്പം പൂനയിലേക്ക് പോവുകയും ഫെർഗ്ഗുസൺ കോളേജിൽ ചേരുകയും ചെയ്തു. അന്ന് അവിടെ ഇംഗ്ലീഷ് പ്രൊഫസർ ഗോഖലെ ആയിരുന്നു. രഘു ഗോഖലെയുടെ ഏററവും പ്രിയപ്പെട്ട ശിഷ്യനായിത്തീർന്നു. ഗണിതശാസ്ത്രവും സസ്യശാസ്ത്രവും ഐച്ഛിക വിഷയങ്ങളായെടുത്ത് രഘു, ബോംബെ സംസ്ഥാനത്തിൽ ഒന്നാമനായി ബി. എസ്‌സി. പരീക്ഷ പാസായി.

കാർവേയുടെ സുഹൃത്തായ എൻ. ബി. ജോഷിയുടെ വിധവയായ ജ്യേഷ്ഠത്തിക്ക് ഒരു മകൾ ഉണ്ടായിരുന്നു. ആ സ്ത്രീ മരണശയ്യയിൽ കിടന്നുകൊണ്ട് താൻ മരിക്കുന്നതിനുമുമ്പ് തന്റെ മകളുടെ വിവാഹം നടത്തിക്കാണണമെന്ന് ജോഷിയോടും കാർവേയോടും കരഞ്ഞുകൊണ്ട് അപേക്ഷിച്ചു. കാർവേ ബാല്യവിവാഹത്തിന് എതിരായിരുന്നു എങ്കിലും രഘുവിന്റെ അച്ഛനമ്മമാരുടെ സമ്മതത്തോടുകൂടി, മരിക്കാറായ ആ സ്ത്രീയെ സന്തോഷിപ്പിക്കുവാൻ അവരുടെ മകളായ 'ദ്വാരകാ ഭാവെ'യെ രഘുവിനെക്കൊണ്ട് വിവാഹം കഴിപ്പിച്ചു. രഘുവിന് അന്ന് പതിനാറു വയസ്സു മാത്രമായിരുന്നു പ്രായം.

1896-ൽ സ്കോളർഷിപ്പോടെ പരൻജ്പൈ ഇംഗ്ലണ്ടിലേക്ക് പോയി. കേംബ്രിഡ്ജ് സർവ്വകലാശാലയിലെ സെൻറ് ജോൺസ് കോളേജിൽ ചേർന്നു. 1899-ൽ അദ്ദേഹം 'മാത്തമാററിക്കൽ ട്രൈപ്പോസ്' പരീക്ഷ സർവ്വകലാശാലയിൽ ഒന്നാമൻ ('സീനിയർ റാംഗ്ലർ') ആയി പാസായി. ട്രൈപ്പോസിൽ ഒന്നാംസ്ഥാനം നേടിയ ഒന്നാമത്തെ ഇന്ത്യക്കാരൻ പരൻജ്പൈ ആയിരുന്നു. അദ്ദേഹത്തിന്റെ പ്രശസ്തമായ വിജയത്തിന്റെ വാർത്ത ഇന്ത്യയൊട്ടുക്കും ആഹ്ലാദത്തിന്റെ ഒരു വേലിയേററംതന്നെ സൃഷ്ടിച്ചു. ശാസ്ത്രത്തിന്റെ രംഗത്തിൽ ഇംഗ്ലീഷുകാരായ വിദ്യാർത്ഥികളോട് കിടപിടിക്കാൻ മാത്രമല്ല, അവരെ കവച്ചുവയ്ക്കാൻ പോലും ഇന്ത്യൻ വിദ്യാർത്ഥികൾക്ക് കഴിയുമെന്നു കാണിച്ച ഈ സംഭവം പരോക്ഷമായി ഇന്ത്യൻ ദേശീയപ്രസ്ഥാനത്തിനു തന്നെ പ്രചോദനം നൽകി.

ട്രൈപ്പോസ് പാസായശേഷം പരൻജ്പൈ പാരീസിലേക്കുപോയി. കുറച്ചുകാലം സോർബോൺ സർവ്വകലാശാലയിൽ പ്രസിദ്ധരായ പോയിൻകരെ, ഡാർബോ എന്നിവരുടെ കീഴിൽ ഗണിതശാസ്ത്രം പഠിച്ചു. പിന്നീട് അദ്ദേഹം ജർമ്മനിയിലേക്കു പോയി ഗോട്ടിൻജൻ സർവ്വകലാശാലയിൽ പ്രശസ്തരായ ക്ലൈൻ, ഹിൽബർട്ട് എന്നിവരുടെ കീഴിൽ ആധുനിക ഗണിതത്തെപ്പററി പഠനംനടത്തി. ജർമ്മനിയിൽ പോയി ഉപരിവിദ്യാഭ്യാസം നടത്തിയ ഒന്നാമത്തെ ഇന്ത്യക്കാരൻ പരൻജ്പൈ ആയിരുന്നു. 1901-ൽ അദ്ദേഹം ഇന്ത്യയിൽ മടങ്ങിയെത്തി.

ഇംഗ്ലണ്ടിലേക്ക് പോകുന്നതിനു മുമ്പുത

എം. എൻ. സുബ്രഹ്മണ്യൻ

ന്നെ പരൻജ്പൈ ഡക്കാൻ എഡ്യുക്കേഷനൽ സൊസൈററിയുടെ ആജീവനാംഗമായി ചേർന്നിരുന്നു. സൊസൈററിയുടെ ധനസ്ഥിതി മോശമായിരുന്നതിനാൽ, സൊസൈററിയുടെ ഏതെങ്കിലും ഒരു കോളേജിൽ, ഇന്ത്യയിൽ മററു കോളേജുകളിൽ ലഭിക്കുന്ന ശമ്പളത്തേക്കാൾ എത്രയോ ചുരുങ്ങിയ ശമ്പളത്തിന് ഇരുപതുകൊല്ലത്തേക്ക് അദ്ധ്യാപകനായി ജോലിചെയ്തുകൊള്ളാമെന്ന് ഓരോ ആജീവനാംഗവും വാഗ്ദാനംചെയ്തിരുന്നു.

പരൻജ്പൈ ഇന്ത്യയിൽ വന്ന ഉടനെ ഇന്ത്യാ ഗവണ്മെൻറ് അദ്ദേഹത്തെ ഇന്ത്യൻ എഡ്യുക്കേഷനൽ സർവീസിൽ (ഐ. ഇ. എസ്.) പ്രവേശിപ്പിക്കാമെന്നും, ഏതെങ്കിലും കോളേജിൽ പ്രിൻസിപ്പലായി നിയമിക്കാമെന്നും അറിയിച്ചു. അതുവരെ യൂറോപ്യന്മാർക്ക മാത്രമേ ഐ. ഇ. എസ്സിൽ പ്രവേശനം ഉണ്ടായിരുന്നുള്ളു. ഇരുപതുകൊല്ലം സൊസൈററി വക കോളേജിൽ ജോലി ചെയ്യണമെന്ന നിബന്ധനയിൽനിന്ന് പരൻജ്പൈയെ ഒഴിവാക്കാമെന്ന് ഡക്കാൻ എഡ്യുക്കേഷനൽ സൊസൈററി നിർവാഹകസമിതി അദ്ദേഹത്തെ അറിയിച്ചു. പക്ഷേ, അദ്ദേഹം സാമ്പത്തികമായി അഭികാമ്യമായ ഐ. ഇ. എസ്സിനെ തൃണവൽഗണിക്കുകയും ഡക്കാൻ സൊസൈററിയുടെ കോളേജുകളിൽ ജോലിചെയ്യാൻ തയ്യാറാവുകയുമാണ് ചെയ്തത്.

അന്ന് ഫെർഗ്ഗുസൺ കോളേജ് പ്രിൻസിപ്പൽ ആയിരുന്ന ശ്രീ. ഗോഖ ജോലിയിൽനിന്ന് പിരിയുന്നതിന് പ്രാരംഭമായി ലീവിൽ ആയിരുന്നു. 1902-ൽ ആക്റിങ് പ്രിൻസിപ്പൽ ആയി പരൻജ്പൈ നിയമിതനായി. ഗോഖ റിട്ടയർ ചെയ്തതും, പരൻജ്പൈയെ പ്രിൻസിപ്പൽ ആയി നിയമിച്ചു. ആ സന്ദർഭത്തിൽ ചിലർ അദ്ദേഹം യുക്തിവാദിയാണെന്നും, വിദ്യാലയങ്ങളിൽ മതവിദ്യാഭ്യാസം നൽകുന്നതിനെ അദ്ദേഹം പരസ്യമായി എതിർത്തിട്ടുണ്ടെന്നും, അതിനാൽ അദ്ദേഹത്തെ പ്രിൻസിപ്പൽ ആക്കരുതെന്നും വാദിച്ചു. പക്ഷേ, പ്രശസ്ത സംസ്കൃത പണ്ഡിതനും യാഥാസ്ഥിതികനും ആയ ഭണ്ഡാർക്കർ അടക്കം ഭൂരിഭാഗം അംഗങ്ങളും പരൻജ്പൈയെ അനുകൂലിച്ചു.

യുക്തിവാദംമൂലം പരൻജ്പൈയ്ക്ക് ഇങ്ങനെയുള്ള വിഷമങ്ങൾ പലപ്പോഴും ഉണ്ടായിട്ടുണ്ട്. പക്ഷേ, മററു രംഗങ്ങളിലുള്ള തൻെറ മഹത്തായ കഴിവുകൾമൂലം ആ വിഷമങ്ങളെ തരണം ചെയ്ത് മുന്നോട്ടു പോകുവാൻ അദ്ദേഹത്തിന് കഴിഞ്ഞു.

പരൻജ് പൈയുടെ നേതൃത്വത്തിൽ ഫെർഗ്ഗുസൺ കോളേജ് ഇന്ത്യയിലെ മികച്ച കോളേജുകളിൽ ഒന്നായി ഉയർന്നു. പരൻജ്പൈ ജോലിയിൽ പ്രവേശിക്കുമ്പോൾ കോളേജിൽ 300 വിദ്യാർത്ഥികളേ ഉണ്ടായിരുന്നുള്ളു. ലാബറട്ടറി സൗകര്യങ്ങൾ വേണ്ടത്ര ഉണ്ടായിരുന്നില്ല. അദ്ദേഹം പിരിയുമ്പോഴാകട്ടെ കോളേജിൽ 1200 വിദ്യാർത്ഥികളും, അവർക്ക വേണ്ടത്ര കെട്ടിടങ്ങളും, ഹോസ്റ്റലുകളും, ലാബറട്ടറി-ലൈബ്രറി സജ്ജീകരണങ്ങളും, മറെറല്ലാവിധ പഠന സൗകര്യങ്ങളും ഉണ്ടായിരുന്നു. പരീക്ഷാവിജയത്തിൻെറ ശതമാനത്തിലും, ഒന്നാം ക്ലാസുകളുടെ എണ്ണത്തിലും, സ്പോർട്സിലും, നാടകം സംഗീതം തുടങ്ങിയ കലാരംഗങ്ങളിലും ഫെർഗ്ഗുസൺ കോളേജ് വളരെ പുരോഗമിച്ചു.

പരൻജ്പൈ കേംബ്രിഡ്ജിൽ ആയിരുന്നപ്പോൾ അദ്ദേഹത്തിൻെറ ഭാര്യ 'ടെററനസ്' രോഗംമൂലം മരിച്ചു. യൂറോപ്പിൽനിന്നു തിരിച്ചുവന്ന് മൂന്നു കൊല്ലത്തിനുശേഷം അദ്ദേഹം സീതാജോഷിയെ വിവാഹം ചെയ്തു. സീതാജോഷി 1931-ൽ രോഗബാധമൂലം നിര്യാതയായി.



## നിയമസഭാംഗം

1913-ൽ ബോംബെ ഗവർണർ പരൻജ്പൈയെ ബോംബെ ലെജിസ്ലേററീവ് കൗൺസിൽ അംഗമായി നോമിനേററ് ചെയ്തു. രാഷ്ട്രീയ കാര്യങ്ങളിൽ പരൻജ്പൈ ലിബറൽ ചിന്താഗതിക്കാരനായിരുന്നു. ഗവർണർ നോമിനേററ് ചെയ്ത അംഗമായതിനാൽ വോട്ടെടുപ്പുകളിൽ പരൻജ്പൈ ഗവണ്മെൻറിന് അനുകൂലമായി വോട്ട് ചെയ്യുമെന്ന് ഗവർണറും കൂട്ടുകാരും പ്രതീക്ഷിച്ചു. എന്നാൽ പതിനേഴിൽ പതിനാറു പ്രാവശ്യവും പരൻജ്പൈ പ്രതിപക്ഷത്തിന് (കോൺഗ്രസ്സിന്) അനുകൂലമായാണ് വോട്ടു ചെയ്തത്. പരമ്പരാഗതമായ 'വതൻ' സമ്പ്രദായം നിർത്തൽ ചെയ്യണമെന്ന ഗവണ്മെൻറിൻെറ ബില്ലിനെ അനുകൂലിച്ചാണ് പരൻജ്പൈ, ഒരേയൊരു തവണ ഗവണ്മെൻറിന് അനുകൂലമായി വോട്ടു ചെയ്തത്. ആ ബിൽ ഫ്യൂഡലിസത്തിനെതിരായ, പുരോഗമനപരമായ ഒരു കാൽവയ്പായിരുന്നു. പക്ഷേ, തെററായാലും ശരിയായാലും, ബ്രിട്ടീഷ് ഗവണ്മെൻറ് എന്തു ബിൽ കൊണ്ടുവന്നാലും അതിനെ എതിർക്കുക എന്നതായിരുന്നു കോൺഗ്രസ്സിൻെറ അന്നത്തെ നയം.

1916-ൽ നടന്ന തിരഞ്ഞെടുപ്പിൽ പരൻജ്പൈ മത്സരിക്കുകയും വിജയിക്കുകയും ചെയ്തു. 1920-വരെ അദ്ദേഹം നിയമസഭാംഗം ആയിരുന്നു. നിയമസഭയിൽ അദ്ദേഹം ബ്രിട്ടീഷ് ഗവണ്മെൻറിൻെറ അനീതികളെ തുറന്നു കാണിച്ചിരുന്നു. ഗവണ്മെൻറിനെതിരായി പുരോഗമനപരമായ ചില ബില്ലുകൾ അവതരിപ്പിച്ച് പാസാക്കിയെടുക്കുവാനും അദ്ദേഹത്തിനു കഴിഞ്ഞു. ചില ഉദാഹരണങ്ങൾ മാത്രം വിവരിക്കാം.

അക്കാലത്ത് സ്കൂളുകളിലേക്കുള്ള പാഠപുസ്തകങ്ങൾ ഗവണ്മെൻറ് അംഗീകരിച്ചിരുന്നത് സേവയുടെയും ശുപാർശയുടെയും അടിസ്ഥാനത്തിലായിരുന്നു. നല്ല രീതിയിൽ എഴുതിയ ഒരു കണക്കു പാഠപുസ്തകം ഗവണ്മെൻറ് അംഗീകരിച്ചില്ല. കാരണം, ഗ്രന്ഥകർത്താവ് ദേശീയപ്രസ്ഥാനത്തിൻെറ അനുകൂലിയായിരുന്നു. ആ പുസ്തകത്തിലെ 'ജ്യോമട്രിക്കൽ പ്രോഗ്രഷൻ' എന്ന വിഭാഗത്തിലുള്ള ഒരു കണക്ക് ഇപ്രകാരമായിരുന്നു: "ജൂൺ 1-ാംതീയതി ഒരാൾ സ്വദേശിവസ്തുക്കളേ വാങ്ങുകയുള്ളു എന്ന വ്രതം കൈക്കൊള്ളുന്നു. അടുത്ത ദിവസം അയാളുടെ പരിശ്രമഫലമായി മററു രണ്ടുപേർകൂടി സ്വദേശീവ്രതം എടുക്കുന്നു. അതിനടുത്ത ദിവസം നാലുപേർകൂടി സ്വദേശീവ്രതം സ്വീകരിക്കുന്നു. 1023-പേർ ഉള്ള ഒരു ഗ്രാമത്തിൽ എല്ലാവരും സ്വദേശീവ്രതം സ്വീകരിക്കുന്നത് ഏതു തീയതിയിൽ ആണ്?" പരൻജ്പൈ നിയമസഭയിൽ അവതരിപ്പിച്ച ബില്ലിൻെറ ഫലമായി മേല്പറഞ്ഞ പുസ്തകവും, അതുപോലെ നിസ്സാരകാരണങ്ങൾ പറഞ്ഞു തള്ളപ്പെട്ടിരുന്ന അനേകം നല്ല പാഠപുസ്തകങ്ങളും അംഗീകരിക്കപ്പെട്ടു.

## മന്ത്രി

1919-ൽ മൊണ്ടേഗു-ചെംസ്ഫോർഡ് ഭരണ പരിഷ്കാരങ്ങൾ സംബന്ധിച്ച ആക്റ്റ് ബ്രിട്ടീഷ് പാർലമെൻറിൽ പാസായി. 1920-ൽ നടന്ന തിരഞ്ഞെടുപ്പിൽ, ഗ്രാജുവേറുകളുടെ നിയോജകമണ്ഡലത്തിൽ നിന്ന് പരൻജ്പൈ തിരഞ്ഞെടുക്കപ്പെട്ടു.



1921-ൽ ഡയാർക്കിയുടെ (ദ്വിഭരണം) അടിസ്ഥാനത്തിൽ മന്ത്രിസഭകൾ ഇന്ത്യയിലെ പല സംസ്ഥാനങ്ങളിലും നിലവിൽ വന്നു. ബോംബെ സംസ്ഥാനത്തിൽ നാലു ബ്രിട്ടീഷുകാരും മൂന്ന് ഇന്ത്യക്കാരും അടങ്ങിയ എക്സിക്യൂട്ടീവ് കൗൺസിൽ (മന്ത്രിസഭ) രൂപീകരിക്കപ്പെട്ടു. ആ മൂന്ന് ഇന്ത്യക്കാരിൽ ഒരാൾ പരൻജ്പൈ ആയിരുന്നു. വിദ്യാഭ്യാസം, പൊതുജനാരോഗ്യം എന്നീ വകുപ്പുകളാണ് അദ്ദേഹത്തിനു ലഭിച്ചത്. ധനകാര്യം മുതലായ പ്രധാന വകുപ്പുകൾ ബ്രിട്ടീഷുകാരുടെ കൈയിലായിരുന്നു. ഏതു പരിഷ്കാരത്തെയും ഉള്ളിലൂടെ തുരങ്കംവയ്ക്കാൻ ഗവർണർക്ക് കഴിയുമായിരുന്നു.

ഈ പരിമിതികൾ ഉണ്ടായിട്ടും പരൻജ്പൈ തന്നാലാവുന്നവിധം ഭരണപരിഷ്കാരങ്ങൾ വരുത്താനും പുരോഗമനപരമായ ആശയങ്ങൾ നടപ്പിൽ വരുത്താനും ശ്രമിച്ചു.

മന്ത്രി എന്ന നിലയിൽ പരൻജ്പൈയുടെ റെക്കാർഡ് ലേശംപോലും കരി പുരളാത്തതായിരുന്നു.

1923-ൽ നടന്ന തിരഞ്ഞെടുപ്പിൽ പരൻജ്പൈ പരാജയപ്പെട്ടു. തിരഞ്ഞെടുപ്പുഫലം വന്ന അടുത്ത നിമിഷം അദ്ദേഹം മന്ത്രിസ്ഥാനം രാജിവച്ചു. ഫെർഗ്ഗുസൺ കോളേജ് പ്രിൻസിപ്പൽ സ്ഥാനം ഏററെടുത്തു. 1927-ൽ നടന്ന തിരഞ്ഞെടുപ്പിൽ പരൻജ്പൈ വിജയിച്ചു. അദ്ദേഹം വീണ്ടും മന്ത്രിയായി നിയമിക്കപ്പെട്ടു. ഇക്കുറി അദ്ദേഹത്തിൻെറ വകുപ്പുകൾ കൃഷി, സഹകരണം, എക്സൈസ് എന്നിവയായിരുന്നു.

രണ്ടുമാസം കഴിഞ്ഞ് ലണ്ടനിലെ 'ഇന്ത്യാ കൗൺസിൽ' അംഗമായിരിക്കാൻ സമ്മതമാണോ എന്ന് ഗവണ്മെൻറ് പരൻജ്പൈയോട് അന്വേഷിച്ചു. (ബ്രിട്ടീഷ് കാബിനററിൽ ഇന്ത്യയുടെ ചുമതല വഹിക്കുന്ന മന്ത്രിയായ 'സെക്രട്ടറി ഓഫ് സ്റ്റേററി'ന് ഉപദേശം നൽകാനുള്ള ഭരണസമിതിയാണ് ഇന്ത്യാ കൗൺസിൽ.) അടുത്തു തന്നെ ഇന്ത്യയ്ക്ക് ഭരണപരിഷ്കാരങ്ങൾ ശുപാർശചെയ്യാൻ ഒരു കമ്മിഷനെ നിയമിക്കുമെന്ന് പരൻജ്പൈയ്ക്ക് അറിയാമായിരുന്നു. ഇന്ത്യാ കൗൺസിൽ അംഗമായി, ഇന്ത്യയുടെ സ്വയംഭരണത്തിലേക്കുള്ള പുരോഗതിക്ക് കാര്യമായ സംഭാവനകൾ ചെയ്യാൻ കഴിയും എന്ന പ്രതീക്ഷയോടെ പരൻജ്പൈ മന്ത്രിപദം രാജിവച്ച് ഇന്ത്യാ കൗൺസിൽ അംഗത്വം സ്വീകരിച്ചു.

1932 വരെ അഞ്ചുകൊല്ലം അദ്ദേഹം ആ ജോലിയുമായി ലണ്ടനിൽ കഴിച്ചുകൂട്ടി. പക്ഷേ, ഇന്ത്യയുടെ സ്വയംഭരണത്തിനു വേണ്ടി കാര്യമായ ഒരു സംഭാവനയും ചെയ്യാൻ അദ്ദേഹത്തിന് കഴിഞ്ഞില്ല. ബ്രിട്ടീഷ് ബ്യൂറോക്രസിയുടെ ചട്ടക്കൂട്ടിനകത്തു നിന്നുകൊണ്ട്, അതിനെ എതിർത്തു തോല്പിക്കാമെന്ന ലിബറൽ ചിന്താഗതി തെററായിരുന്നുവെന്ന് ചരിത്രം തെളിയിച്ചു.

പക്ഷേ, മററു ചില രംഗങ്ങളിൽ അദ്ദേഹത്തിൻെറ ലണ്ടൻവാസം ഉപയോഗപ്രദമായിരുന്നു.

മിസ് മേയോവിൻെറ 'മദർ ഇന്ത്യ' എന്ന പുസ്തകത്തിന് ഒരു ചുട്ട മറുപടി അദ്ദേഹം 'ഡെയ്‌ലി മിറർ' എന്ന പത്രത്തിൽ പ്രസിദ്ധീകരിച്ചു. സർ റെജിനാൾഡ് ക്രാഡോക്ക് 'ലണ്ടൻ ടൈംസ്' എന്ന പത്രത്തിൽ ഇന്ത്യക്കാരെ പൊതുവിലും മഹാരാഷ്ട്രക്കാരെ പ്രത്യേകിച്ചും പരിഹസിച്ചുകൊണ്ട് എഴുതിയ ലേഖനത്തിനും പരൻജ്പൈ തക്കതായ മറുപടി എഴുതി പ്രസിദ്ധീകരിച്ചു.

അദ്ദേഹം കേംബ്രിഡ്ജിൽ പഠിക്കുമ്പോൾ തന്നെ 'യുക്തിവാദി പ്രസിദ്ധീകരണ സംഘ'ത്തിൽ ('റാഷനലിസ്റ്റ് പ്രസ് അസോസിയേഷൻ') അംഗമായി ചേർന്നിരുന്നു. 1922-ൽ അദ്ദേഹം പ്രസ്തുതസംഘത്തിൻെറ ആയുഷ്കാലാംഗമായി; 1927-ൽ ലണ്ടനിൽ എത്തിയ ഉടനെ അദ്ദേഹം ബ്രിട്ടനിലെ യുക്തിവാദിപ്രസ്ഥാനത്തിൽ സജീവമായി പങ്കെടുത്തുതുടങ്ങി. സംഘത്തിൻെറ നിർദ്ദേശപ്രകാരം, ഇന്ത്യയെ അഭിമുഖീകരിക്കുന്ന വിവിധപ്രശ്നങ്ങളെ യുക്തിവാദിയുടെ കാഴ്ചപ്പാടിലൂടെ ചർച്ചചെയ്യുന്ന ഒരു പുസ്തകം അദ്ദേഹം എഴുതി. 'ഇന്ത്യൻ പ്രശ്നത്തിൻെറ കാതലായ ഭാഗം' (The Crux of the Indian Problem) എന്ന ആ പുസ്തകം 1931-ൽ റാഷനലിസ്റ്റ് പ്രസ് അസോസിയേഷൻ പ്രസിദ്ധീകരിച്ചു.

## വൈസ് ചാൻസലർ

1932-ൽ ഇന്ത്യയിൽ തിരിച്ചെത്തിയ ഉടനെ അദ്ദേഹത്തോട് ചില സുഹൃത്തുക്കൾ ലക്നോ യൂണിവേഴ്സിററിയുടെ വൈസ് ചാൻസലർ സ്ഥാനം സ്വീകരിക്കാൻ അപേക്ഷിച്ചു. ആറുവർഷം അദ്ദേഹം ലക്നോവിൽ വൈസ് ചാൻസലർ ആയി സേവനം അനുഷ്ഠിച്ചു. അടുത്തകാലത്തുമാത്രം ആരംഭിച്ച ആ സർവ്വകലാശാലയുടെ സർവ്വതോമുഖമായ പുരോഗതിക്കുവേണ്ടി അദ്ദേഹം അശ്രാന്തപരിശ്രമം ചെയ്തു. പ്രശസ്ത ശാസ്ത്രജ്ഞന്മാരായ ബീർബാൽ സാഹ്നിയെ സസ്യശാസ്ത്രവിഭാഗത്തിൻെറ തലവനായും, രാധാകുമുദ് മുക്കർജിയെ ചരിത്രവിഭാഗത്തിൻെറ തലവനായും, രാധാകമൽ മുക്കർജിയെ ധനശാസ്ത്രവിഭാഗത്തിൻെറ തലവനായും ലഭിച്ച ലക്നോ സർവ്വകലാശാലയ്ക്ക് വൈസ് ചാൻസലർ ആയി പരൻജ്പൈയെക്കൂടി കിട്ടിയപ്പോൾ ഓജസ്സും പ്രൗഢിയും വർദ്ധിച്ചു.

1944-ൽ ഇന്ത്യാഗവണ്മെൻറ് അദ്ദേഹത്തെ ആസ്ട്രേലിയയിലെ ഇന്ത്യൻ ഹൈകമ്മിഷണറായി നിയമിച്ചു. അംബാസഡർ ജോലി അദ്ദേഹത്തിന് പുതിയൊരു രംഗമായിരുന്നു. അദ്ദേഹം ആ തുറയിലും വളരെയധികം ശോഭിച്ചു. ന്യൂസിലൻഡും ഫിജിയും അദ്ദേഹം സന്ദർശിച്ചു. മൂന്നുകൊല്ലത്തെ സേവനത്തിനുശേഷം അദ്ദേഹം പൂനയിൽ തിരിച്ചെത്തി.

1956-ൽ അദ്ദേഹം പൂനാ സർവ്വകലാശാല വൈസ് ചാൻസലർ ആയി തെരഞ്ഞെടുക്കപ്പെട്ടു. 80 വയസ്സുകഴിഞ്ഞ പരൻജ്പൈ, ഒരു യുവാവിൻെറ ചുറുചുറുക്കോടെ, പ്രസ്തുത സർവ്വകലാശാലയുടെ ബഹുമുഖമായ അഭിവൃദ്ധിക്കായി പ്രവർത്തിച്ചു. മൂന്നു കൊല്ലത്തെ ടേമിനു ശേഷം അദ്ദേഹം ആ പദവിയിൽനിന്ന് ഒഴിഞ്ഞു.

## നിര്യാണം

1966 മേയ് 6-ാംതീയതി വൈകുന്നേരം, പൂനയിലെ സ്വവസതിയിൽ വച്ച് അദ്ദേഹം കൊറോണറി ത്രോംബോസിസ് മൂലം നിര്യാതനായി. മരിക്കുമ്പോൾ അദ്ദേഹത്തിന് തൊണ്ണൂറുവയസ്സ് പ്രായമായിരുന്നു. മരിക്കുന്നതുവരെ അദ്ദേഹം പൂർണ്ണ ആരോഗ്യവാനായിരുന്നു. മരിക്കുന്ന ദിവസംകൂടി അദ്ദേഹം 'ടൈംസ് ഓഫ് ഇന്ത്യാ' ദിനപത്രം വായിക്കുകയും ജേൻ ആസ്ററിൻെറ നോവൽ വായിപ്പിച്ചുകേൾക്കുകയും ചെയ്തു. മരണം ഏററവും ശാന്തവും സമാധാനപൂർണ്ണവും ആയിരുന്നു. തൻെറ ശവം ഏററവും ലളിതമായ രീതിയിൽ ദഹിപ്പിക്കണമെന്നും, ആ സന്ദർഭത്തിൽ പുരോഹിതനോ മതപരമായ ചടങ്ങുകളോ ഉണ്ടായിരിക്കരുതെന്നും അദ്ദേഹം മരിക്കുന്നതിനുമുമ്പ് നിർദ്ദേശിച്ചിരുന്നു.

## പ്രസിദ്ധീകരണങ്ങൾ

തൻെറ ഗുരുനാഥനായ ഗോഖലെയുടെ ഒരു ജീവചരിത്രം പരൻജ്പൈ ഫെർഗ്ഗുസൺ കോളേജ് മാസികയിൽ എഴുതി. പിന്നീട് അത് പുസ്തകരൂപത്തിൽ പ്രസിദ്ധീകരിച്ചു. 1915-ൽ അദ്ദേഹം കാർവേയുടെ ഒരു ജീവചരിത്രം പ്രസിദ്ധീകരിച്ചു.

തൻെറ മകളുടെ സ്മരണയ്ക്കായി ആശുതോഷ് മുക്കർജി സ്ഥാപിച്ചതാണ് കൽക്കത്താ സർവ്വകലാശാലയുടെ ആഭിമുഖ്യത്തിലുള്ള 'കമലാ പ്രസംഗങ്ങൾ'. 1933-ലെ കമലാ പ്രസംഗങ്ങൾ നടത്തിയത് പരൻജ്പൈ ആയിരുന്നു. 'യുക്തിവാദം പ്രയോഗത്തിൽ' (Rationalism in Practice) എന്ന ശീർഷകത്തിൽ അദ്ദേഹം നാലു പ്രസംഗങ്ങൾ ചെയ്തു. ആ പ്രസംഗങ്ങൾ സമാഹരിച്ച് പുസ്തകരൂപത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. ബറോഡാ മഹാരാജാവിൻെറ അപേക്ഷപ്രകാരം പരൻജ്പൈ ബറോഡയിൽവച്ച് 'ഇന്ത്യയിലെ സാമൂഹ്യപരിഷ്കാരം' (Indian Social Reform) എന്ന വിഷയത്തെപ്പററി മൂന്നു പ്രസംഗങ്ങൾ ചെയ്തു. ഇവയും പുസ്തകരൂപത്തിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. പല മാസികകളിലും പരൻജ്പൈ എഴുതിയ ഏതാനും ലേഖനങ്ങൾ ശേഖരിച്ച് ബി. എം. ഗോരെ 1939-ൽ ഒരു പുസ്തകം പ്രസിദ്ധീകരിച്ചു. ഇനിയും പുസ്തകരൂപത്തിൽ സമാഹരിക്കേണ്ടതായി അദ്ദേഹത്തിൻെറ അനേകം ലേഖനങ്ങൾ പല മാസികകളിലും ചിന്നിച്ചിതറിക്കിടക്കുന്നു.

ഇന്ത്യാഗവണ്മെൻറിൻെറ ആഭിമുഖ്യത്തിലുള്ള നാഷനൽ ബുക്ക് ട്രസ്റ്റ് 1961-ൽ 'എൺപത്തിനാലായി, ഇനിയും പുറത്തായിട്ടില്ല' (Eighty four, Not out), എന്ന പേരിൽ അദ്ദേഹത്തിൻെറ ആത്മകഥ പ്രസിദ്ധീകരിച്ചു. (ആത്മകഥ എഴുതിമുഴമിച്ചത് എൺപത്തിനാലാം വയസ്സിൽ ആയിരുന്നു.) ജീവിതത്തെ മുഴുവൻ ഒരു സ്പോർട്സ്മാൻെറ സ്പിരിറേറാടുകൂടി വീക്ഷിക്കുന്ന അദ്ദേഹം ക്രിക്കററ്കളിയുടെ ഭാഷയിലാണ് തൻെറ ആത്മകഥയ്ക്ക് പേരിട്ടിരിക്കുന്നത്. ഇന്ത്യയിൽ പ്രസിദ്ധീകരിച്ചിട്ടുള്ള ആത്മകഥകളിൽ ഏററവും മികച്ച ഒന്നാണ് അത്.

പരൻജ്പൈയുടെ മാസ്റ്റർപീസ് മുമ്പ് സൂചിപ്പിച്ചിട്ടുള്ള 'ഇന്ത്യൻ പ്രശ്നത്തിൻെറ കാതലായ ഭാഗം' എന്ന പുസ്തകം തന്നെയാണ്. സ്ത്രീസ്നേഹവും വളർച്ചയും, യുക്തിവാദവും മതവും, മതവും സന്മാർഗ്ഗബോധവും, മതപുരോഹിതന്മാർ, മരണം, വർഗ്ഗീയകലഹങ്ങൾ, യുക്തിവാദം പ്രവൃത്തിയിൽ, ശകുനങ്ങളും ജ്യോതിഷവും, വിദ്യാഭ്യാസം മുതലായ ചിന്തോദ്ദീപകങ്ങളായ പന്ത്രണ്ട് അദ്ധ്യായങ്ങളാണ് ഈ പുസ്തകത്തിൽ ഉള്ളത്. തമിഴ് ഉൾപ്പെടെ പല ഇന്ത്യൻ ഭാഷകളിലും ഇത് വിവർത്തനം ചെയ്യപ്പെട്ടിട്ടുണ്ട്.

പരൻജ്പൈയുടെ പുസ്തകങ്ങളൊന്നും മലയാളത്തിലേക്ക് വിവർത്തനം ചെയ്യപ്പെട്ടിട്ടില്ല. പരൻജ്പൈയുടെ കൃതികളുടെ തർജ്ജമകൾ മലയാളസാഹിത്യത്തിന് ഒരു മുതൽക്കൂട്ടായിരിക്കും.

# ഡെൽഹിയിലെ മലയാളി കലാകാരന്മാർ

കലാകാരന്റേത് ശാശ്വതമായൊരു സമരമാണ്— യാഥാസ്ഥിതികത്വത്തിനെതിരെ, ഭൗതികപരതയ്ക്കെതിരെ. ഈ രണ്ടു വിധ്വംസാത്മകശക്തികളിലേതെങ്കിലുമൊന്നുമായി ഒത്തു തീർപ്പിലെത്തുന്ന ആൾ കലാകാരനല്ല, വ്യവസായിയാണ്. വ്യവസായികളെക്കൊണ്ടു നിറഞ്ഞ ലോകത്തിൽ ഇപ്പോഴും കുറെ കലാകാരന്മാരെ കാണാൻ കഴിയുന്നു എങ്കിൽ നമുക്കു ജീവിതദർശനം എന്ന ഒന്നു നഷ്ടപ്പെട്ടിട്ടില്ലെന്നും ഭൗതികതലങ്ങൾക്കപ്പുറമുള്ള അനുഭൂതിമേഖല ദരിദ്രമായിട്ടില്ലെന്നും അർത്ഥമാക്കണം. അങ്ങനെ കുറച്ചു കലാകാരന്മാരെ ഡൽഹി മലയാളി അസോസിയേഷൻ അണിനിരത്തിയിരിക്കുന്നു, ആൾ ഇന്ത്യ ഫൈൻ ആർട്സ് ഹാളിൽ. എല്ലാവരും മലയാളികളാണെങ്കിലും, ഉദ്ഘാടനത്തിൽ ഡോക്ടർ ബാലകൃഷ്ണ കരുണാകരൻനായർ പറഞ്ഞതുപോലെ,

കൗമുദി ന്യൂസ് സർവീസ്—ന്യൂ ഡെൽഹി



ആന്റണി ദേവസ്സിയുടെ ഒരു പെയ്ന്റിംഗ്

എല്ലാവരും അഖിലേന്ത്യാപ്രശസ്തരായ ആധുനികചിത്രകലാകാരന്മാർ, സ്വന്തം കലാപ്രദർശനം ലോകമൊട്ടുക്കു നടത്തിയവർ, അവാർഡുകൾ നേടിയവർ, ഇന്നത്തെ ഇന്ത്യൻ ചിത്രകലയുടെ അഭിമാനപാത്രങ്ങൾ. പേരു പറഞ്ഞാൽ നിങ്ങൾക്കു പരിചിതരാണവർ—ഹരിദാസൻ, എ. രാമചന്ദ്രൻ, കെ. ദാമോദരൻ, ധർമ്മരത്നം, മുത്തുകോയ, ദേവസ്സി. വിഭിന്നങ്ങളായ ചിത്രശൈലികൾ പുലർത്തുന്നവർ.

കെ. വി. ഹരിദാസന്റേത് ജ്യാമിതീയ പൂർണ്ണതയുള്ള രൂപങ്ങളും കുളിർമ പകരുന്ന നിറങ്ങളും, തന്ത്രങ്ങളും തന്ത്രലക്ഷ്യമായ ആത്മസാക്ഷാൽക്കാരവുമാണ്, പ്രദർശനത്തിലുള്ള നിർവൃതിയന്ത്രം, ബീജയന്ത്രം, ബ്രഹ്മസൂത്രം എന്നീ ചിത്രങ്ങളിൽ. അമൂർത്ത ശക്തികൾക്കു തന്ത്രശാസ്ത്രപ്രണീതമായ ബിംബകങ്ങൾ. അതറിഞ്ഞില്ലെങ്കിലും നിറംകൊണ്ടുതന്നെ വികാരം അനുഭവിക്കാം. പൈതൃകമായി കിട്ടിയ താന്ത്രിക സംസ്കാരവും ആർജ്ജിച്ച സംസ്കൃത വിദ്യാഭ്യാസവും ഹരിദാസന്റെ ശക്തിസ്രോതസ്സുകളാണ്. ആ ചിത്രങ്ങൾ പൂർവജന്മസ്മൃതികളുണർത്തും.

38 വയസ്സുള്ള ഹരിദാസൻ കോഴിക്കോട്ടു ജനിച്ചു മദ്രാസിൽ പഠിച്ചു ചോളമണ്ഡലത്തിലെ അംഗമായി. രണ്ടു തവണ പാരീസിലും പിന്നെ കാനഡ, ജർമ്മനി തുടങ്ങിയിടങ്ങളിലും പ്രദർശനം നടത്തി. അവിവാഹിതൻ. കലാസംബന്ധമായ സ്വന്തം ആദർശങ്ങൾ വ്യക്തിജീവിതത്തിലും അനുഷ്ഠിക്കുന്നതിൽ നിഷ്ഠയുള്ള ആൾ.

കേരള സർവകലാശാലയിൽനിന്നു മലയാളം എം. എ. (1957) ബിരുദം നേടിയ എ. രാമചന്ദ്രൻ ശാന്തിനികേതനത്തിൽ പഠിച്ചു ഡൽഹിയിലെ ജാമിയ മിലിയ കാളേജിലെ അദ്ധ്യാപകനായി. ചിത്രകലയെ പാശ്ചാത്യവല്ക്കരിച്ച ശാന്തിനികേതന മുദ്ര രാമചന്ദ്രനുണ്ട്. എണ്ണച്ഛായത്തിൽ വരച്ച മനുഷ്യമത്സരം എന്ന ഭീമാകാര ചിത്രം സംസാരചക്രത്തിലൂടെ നിലംപരിശാവുന്ന മർത്ത്യവർഗ്ഗ ട്രാജഡിയെ മുഴപ്പോടെയും ഈടോടെയും എടുത്തുകാട്ടുന്നു. ഇംഗ്ലീഷിലെയും മലയാളത്തിലെയും ചില ഗ്രന്ഥങ്ങളുടെ ചിത്രീകരണക്കാരനായും ഇദ്ദേഹം വിശ്രുതനാണ്.



മുത്തുകോയ മഷിയിൽ വരച്ചത്—'മൂഡ്'



ഹരിദാസ് എഴുതിയ 'ബ്രഹ്മസൂത്രം'

തലശ്ശേരിക്കാരനായ ദാമോദരൻ, ഹരിദാസന്റെ സഹപാഠിയാണ്, സഹയാത്രികനല്ലെങ്കിലും. രീതി ഒട്ടൊക്കെ പാശ്ചാത്യമാണെങ്കിലും വസ്തുചിത്രമല്ല, ആശയചിത്രമാണ്. 'പോപ് ആർട്ട്' എന്ന ആധുനിക പ്രവണത സ്വീകരിച്ചിട്ടുണ്ട്. ബീജാങ്കുരണം, ജനനം, തുടങ്ങിയ ജീവതന്ത്രപ്രതിഭാസങ്ങൾ അദ്ദേഹത്തെ അത്ഭുതപ്പെടുത്തിയതിന്റെ ഫലമാണ് പ്രദർശനത്തിൽ കണ്ട ചിത്രങ്ങൾ. ഡെൽഹിയിൽ ഒരു കലാദ്ധ്യാപകനാണ് ദാമോദരനും.







ഗ്യാലറിയിലെ നഗ്നത: ജീൻ ലേംപ് സീഫിന്റെ ഈ ചിത്രത്തിന്റെ സവിശേഷത കാംപോസിഷനില്ലായ്മയാണ്. പശ്ചാത്തലത്തിൽ ചിതറി സൂക്ഷിച്ചിട്ടുള്ള മാസ്റ്റർപീസുകൾക്കിടയിൽ, അതിലൊരു ചിത്രത്തിൽനിന്നും ഇറങ്ങിവന്ന വിധം മയങ്ങിക്കിടക്കുന്ന ഈ സുന്ദരി ചിത്രത്തിനാകെ ഒരുതരം ബാലൻസ് നൽകിയിരിക്കുന്നു.

മുത്തുകോയ, ലക്ഷദ്വീപുകാരനാണ്. മദ്രാസിൽ പഠിച്ചു. കേന്ദ്രത്തിലെ ദൃശ്യപ്രചരണ വിഭാഗത്തിലെ എക്സിബിഷൻ ഓഫീസറാണ്. ചായത്തിലും ക്യാൻവാസിലും നിന്നു അടുത്തകാലത്തു മഷിയിലേക്കും പേപ്പറിലേക്കും മടങ്ങി.

ആന്റണി ദേവസ്സിയാണ് ഇക്കൂട്ടത്തിൽ പ്രായമുള്ള ആൾ (55). ജനനസ്ഥലം തൃശ്ശൂർ. ബോംബെയിൽ പഠിച്ചു. പടിഞ്ഞാറ് ഒരു മുഖ്യപ്രസ്ഥാനമായിരുന്ന ക്യൂബിസം ഇവിടെ പതിഞ്ഞിരിക്കുന്നു. പ്രകൃതിദൃശ്യമാണ് പൊതുവെ വിഷയം.



ഭദ്രദേവത—ധർമ്മരത്നത്തിന്റെ ശില്പം (1975)

പെയിന്റിംഗിൽ നിന്നു ശില്പത്തിലേക്കു കടന്ന കലാകാരനാണ് ധർമ്മരത്നം. അധികകാലം സിലോണിലായിരുന്നു. പഠിച്ചതു, കൊളംബോയിൽ. ഇപ്പോൾ ഡൽഹിയിലെ ഒരു വ്യവസായ സ്ഥാപനത്തിൽ കലയുടെ ചുമതല വഹിക്കുന്നു. ശില്പത്തിനു 1972-ൽ ദേശീയ അവാർഡു ലഭിച്ചു. പെരുകിവരുന്ന ജ്യാമിതീയ രൂപങ്ങളാണ് (Geometrical multitudes) അദ്ദേഹത്തിന്റെ കൗതുക ലക്ഷ്യം—ചിത്രത്തിലും ശില്പത്തിലും. വിഗ്രഹപീഠങ്ങളും ക്ഷേത്രകലയും ശിവലിംഗവും ഓർമ്മയിലെത്തിക്കുന്ന ശില്പങ്ങളുമുണ്ട്.

ആധുനിക ചിത്രത്തിലെ വിവിധ ശൈലികളുടെ പ്രതിനിധികൾ ഡൽഹിയിലെ മലയാളി കലാകാരന്മാരുടെ കൂട്ടത്തിൽത്തന്നെയുള്ളപ്പോൾ, ഇക്കുറി വാർഷികനാടകമത്സരത്തോടൊപ്പം മലയാളി അസോസിയേഷന്റെ ശ്രദ്ധ അവരിലേക്കു തിരിഞ്ഞതും, സഹകരിക്കാൻ കലാകാരന്മാർ മുമ്പോട്ടു വന്നതും സഹൃദയർക്കു് അനുഗ്രഹമായി.

രചന: എ. രാമചന്ദ്രൻ (1970)



## കൗമുദി ന്യൂസ് സർവീസ്—തിരുവനന്തപുരം

**ഡ**ൽഹി നാഷനൽ സ്കൂൾ ഓഫ് ഡ്രാമായിൽ മൂന്നു വർഷത്തെ പഠനം പൂർത്തിയാക്കി നാലഞ്ചുകൊല്ലക്കാലം മലയാള നാടകവേദിയിൽ പ്രവർത്തിച്ചിരുന്ന കുമാരവർമ്മ ഇപ്പോൾ പഞ്ചാബ് യൂണിവേഴ്സിററിയുടെ നാടകവിഭാഗത്തിൽ ലക്ചററായി പ്രവർത്തിക്കുന്നു. നാടകാവിഷ്കാരത്തിന് ഒരു പുതിയ മാനം കണ്ടെത്താൻ മലയാളത്തിലെ ആധുനിക നാടകപ്രവർത്തകർ ശ്രമിച്ചുകൊണ്ടിരിക്കുന്ന ഘട്ടത്തിലാണ് പ്രസിദ്ധ നാടകാചാര്യൻ അൽക്കാസിയുടെ ശിഷ്യനായ വർമ്മയുടെ രംഗപ്രവേശം. സ്കൂൾ ഓഫ് ഡ്രാമായിൽ നിന്നു പുറത്തുവന്ന പലരും സിനിമാവേദിയിലേക്കു കടന്നുപോയപ്പോൾ വർമ്മ നാടകരംഗത്തുതന്നെ ഉറച്ചുനിന്നു. നമുക്കു പരിചിതമല്ലാതിരുന്ന പുതിയ രംഗശീലക്രമങ്ങൾ നമ്മുടെ വേദിയിൽ പ്രായോഗികമാക്കിക്കൊണ്ട്, നാടകത്തിൽ സംവിധായകനുള്ള അസ്തിത്വം ഒരു ഡസനോളം നാടകങ്ങളുടെ അവതരണത്തിലൂടെ അദ്ദേഹം തെളിയിക്കുകയുണ്ടായി. തിരുവനന്തപുരത്ത് പെരുന്താന്നി സ്വദേശിയായ കുമാരവർമ്മയുമായി ഈ ലേഖകൻ ഈയിടെ നടത്തിയ അഭിമുഖസംഭാഷണമാണ് ചുവടെ.

ചോദ്യം: താങ്കളെന്തുകൊണ്ടാണ് നാടകം പാഠ്യവിഷയമാക്കിയത്?

താല്പര്യമുള്ള വിഷയമല്ലേ പഠിക്കേണ്ടത്? ഗ്രാജേ്വഷൻ കഴിഞ്ഞ്, നാടകപഠനത്തിന് ഏററവും ഉയർന്ന സ്ഥാപനമായ നാഷനൽ സ്കൂൾ ഓഫ് ഡ്രാമായിൽ ചേർന്നു. നാടകം പഠിക്കേണ്ട വിഷയമാണോ? പ്രവർത്തിക്കാൻ നാടകസംഘങ്ങളും നാടകവേദിയും ഉള്ള ഈ നാട്ടിൽനിന്ന് നാടകം പഠിക്കാൻ ഡൽഹിവരെ പോകേണ്ടതുണ്ടോ? പ്രത്യേകമായ ഒരഭ്യാസസിദ്ധിയൊന്നുമാർജ്ജിക്കാതെ വെറും വാസനമാത്രം അടിസ്ഥാനപ്പെടുത്തി നാടകം കളിക്കാമെന്നായിരുന്നു നമ്മുടെ സ്ഥിതി. മററു പല കലാരൂപത്തിനുമെന്നതുപോലെ നാടകത്തിനും ഒരു ശാസ്ത്രീയമായ സമീപനമുണ്ടാവണമെന്നതുകൊണ്ടാണ് നാഷനൽ സ്കൂൾ ഓഫ് ഡ്രാമാ തന്നെ ശരണീകൃതമായത്.

ചോദ്യം: അവിടെ നിന്നു സമാർജ്ജിച്ച ശാസ്ത്രീയമായ വിജ്ഞാനം നമ്മുടെ നാടകവേദിയിലേക്ക് എങ്ങനെ പകർന്നു?

പ്രൊഫഷനൽ നാടകവേദിയുടെ ആധിപത്യം നാടകാസ്വാദനത്തെ മരവിപ്പിച്ചുകൊണ്ടിരുന്ന കാലഘട്ടമുണ്ടായിരുന്നു, ഒരു പതിററാണ്ടുമുമ്പുവരെ. അതിൽത്തന്നെ ഒരുതരം ജാലബുദ്ധിജീവികൾ നാടകത്തിന് ആധുനികതയുടെ മുഖാവരണം നൽകി നമ്മുടെ ഉയർന്ന ആസ്വാദകരെപ്പോലും വഴിതെററിച്ചിരുന്നു. ഇവിടത്തെ വ്യവസായ നാടക സംഘങ്ങൾക്ക് ശാസ്ത്രീയമായി നാടകമഭ്യസിച്ച ഒരു സംവിധായകനെ ആവശ്യമുണ്ടായിരുന്നില്ല. എന്നെ സംബന്ധിച്ചിടത്തോളം അവരുടെ താല്പര്യങ്ങൾക്കൊത്തു പ്രവർത്തിക്കുക എന്നത് എന്റെ നാടകസങ്കല്പത്തെത്തന്നെ നിഷേധിക്കലായിരുന്നു. അങ്ങിങ്ങു വേരോടാൻ തുടങ്ങിയ നാടകത്തെ ഗൗരവപൂർവ്വം സമീപിക്കുന്ന ചില സംരംഭങ്ങളാണ് എനിക്ക് ആശ്വാസംപകർന്നത്.

പലതും ചെയ്യാനുള്ള ആവേശത്തോടെ മടങ്ങിവന്ന എനിക്ക് ആദ്യമായി ഒരു അരങ്ങൊരുക്കിയത് തിരുവനന്തപുരത്തെ 'സുവർണ്ണരേഖ'യാണ്. അന്ന് ശ്രീ. ജി. ശങ്കരപ്പിള്ളയുടെ 'ബന്ദി'യാണ് ഞാൻ ആദ്യമായി സംവിധാനം ചെയ്തത്. ആ നാടകത്തിന്, സംവിധായകനെന്ന നിലയിൽ ഒരു പുതിയ വ്യാഖ്യാനം നൽകാൻ ഞാൻ ശ്രമിച്ചു. വിശദാംശങ്ങളിലേക്ക് കടക്കുന്നില്ല. അന്നോളം നിലവിലിരുന്ന ഒരു മാർഗ്ഗമല്ല ആ നാടകത്തെ വ്യാഖ്യാനിക്കാൻ ഞാൻ സ്വീകരിച്ചതെന്നു മാത്രം വിനീതമായി പറയട്ടെ. ഞാൻ പഠിച്ച നാടകവിദ്യ മലയാളനാടകവേദിയുടെ പ്രായോഗിക രംഗത്ത് ആവിഷ്കരിക്കാനുള്ള ശ്രമമായിരുന്നു 'ബന്ദി'യിൽ നടന്നത്. പിന്നീട് ശ്രീ. കാവാലം നാരായണപ്പണിക്കരുടെ 'സാക്ഷി' കോട്ടയത്തുള്ള 'നവരംഗ'ത്തിൽ അരങ്ങേറിക്കണ്ടപ്പോഴാണ് ഒരു പുതിയ നാടകശൈലിയുടെ ആവിർഭാവത്തെപ്പററി കൂടുതൽ ശ്രദ്ധിക്കാൻ ഞാനൊരുമ്പെട്ടത്. തുടർന്ന് സാക്ഷി ഞാൻ സംവിധാനംചെയ്തു. നാലോ അഞ്ചോ വേദികളിലേ അത് അരങ്ങേറാൻ കഴിഞ്ഞുള്ളുവെങ്കിലും നാടോടിക്കലകളുടെ സ്വാംശീകരണവും, പുത്തൻ രംഗശീലങ്ങളുടെ ആവിഷ്കാരവും സമന്വയിപ്പിച്ചുകൊണ്ടുള്ള ഈ ആദ്യപരിശ്രമത്തെ പ്രോത്സാഹിപ്പിക്കാൻ ചില സുഹൃത്തുക്കളുണ്ടായി. എന്നാൽ മററു ചില ദിക്കുകളിൽനിന്ന് രൂക്ഷമായ വിമർശനവുമുണ്ടായി.


കുമാരവർമ്മ

നമ്മുടെ തനതായ നാടകവേദി കണ്ടെത്താനുള്ള ശ്രമത്തിന്റെ ഭാഗമായി ഞാൻ, ആലപ്പുഴയിൽ കാവാലത്തിന്റെ നേതൃത്വത്തിലുള്ള 'കൂത്തമ്പല'ത്തിലെ നടീനടന്മാരുമൊത്ത് ഗ്രാമാന്തരങ്ങളിൽ 'കാക്കാരിശ്ശ' നാടകവുമായി നടന്നു. ഉന്നതമെന്നു വിശേഷിപ്പിക്കപ്പെടുന്ന നഗരത്തിലേതിനെക്കാൾ ലളിതവും ആത്മാർത്ഥവുമായ നാടകാസ്വാദനശീലവുമായി ബന്ധപ്പെടാനിടയായി. പാരമ്പര്യകലകളുടെ രംഗശീലക്രമങ്ങൾ ഉൾക്കൊണ്ടുകൊണ്ടാണ് 'ഭഗവദജ്ജുകം' എന്ന സംസ്കൃതപ്രഹസനം അവതരിപ്പിച്ചത്. കാവാലത്തിന്റെ 'ദൈവത്താർ' തനതു നാടകവേദിയുടെ കുറേക്കൂടി ശക്തമായ ആവിഷ്കാരമായിരുന്നു. ദൈവത്താറിലൂടെയാണ് കേരളത്തിന്റെ പ്രധാന സാംസ്കാരികകേന്ദ്രങ്ങളിലുള്ള ആസ്വാദകരിലേക്ക് ആധുനിക നാടകശൈലിയുടെ സന്ദേശമെത്തിക്കാൻ കഴിഞ്ഞത്.

ശ്രീ. സി. എൻ. ശ്രീകണ്ഠൻനായരുടെ നാടകത്രയത്തിൽപ്പെട്ട 'സാകേതം' സുവർണ്ണരേഖയ്ക്കുവേണ്ടി സംവിധാനം ചെയ്തത് ഇതിനിടയ്ക്കാണ്.

തുടർന്നാണ് ഞാൻ ചണ്ഡിഗറിലേക്കു പോയത്.

ചോദ്യം: യൂറോപ്യൻ നാടകവേദിയുടെ ഉല്പന്നമായ അൽക്കാസിയുടെ കീഴിൽ താങ്കൾ പഠിച്ച പാഠങ്ങളും ഇവിടത്തെ തനതു നാടകവേദിയെന്ന സങ്കല്പവും തമ്മിൽ എന്തു പൊരുത്തമാണുള്ളത്?

അൽക്കാസി ഇംഗ്ലണ്ടിലെ റോയൽ അക്കാദമിയിൽ പഠിച്ച ആളാണെങ്കിലും അദ്ദേഹത്തിന് ഭാരതീയ നാടകത്തിന്റെ ആത്മാവു കണ്ടെത്താൻ കഴിഞ്ഞിട്ടുണ്ട്. സ്വന്തം നാടിന്റെയും ജനതയുടെയും പാരമ്പര്യം കണ്ടെത്താനും, അത് പുതിയ ആശയങ്ങളുമായി സമന്വയിപ്പിക്കാനും കഴിയാത്ത ഒരു കലാകാരനും നിലനില്പില്ലെന്ന് അദ്ദേഹം ഞങ്ങളോടു പറയാറുണ്ടായിരുന്നു. അദ്ദേഹം 'ശാകുന്തളം' സംസ്കൃതത്തിൽത്തന്നെ അവതരിപ്പിച്ചു. 'ഭവായ്', 'യക്ഷഗാനം' തുടങ്ങിയ നാടോടി കലാരൂപങ്ങളുടെ ശൈലികളിൽ നാടകങ്ങളാവിഷ്കരിച്ച് ഗ്രാമാന്തരങ്ങളിൽ അവതരിപ്പിക്കുവാൻ അൽക്കാസിതന്നെ നേതൃത്വം കൊടുത്തിട്ടുണ്ട്. സ്കൂളിൽനിന്നു പഠിച്ച നാടകസിദ്ധാന്തങ്ങൾ അതേപടി പകർത്താനല്ല, മറിച്ച് അവയുടെ സഹായത്തോടുകൂടി പുതിയ ആവിഷ്കരണ ശൈലികൾക്കു രൂപം കൊടുക്കാനാണ് ഞാൻ ശ്രമിച്ചത്.

ചോദ്യം: തനതു നാടകവേദിയെ പ്രകീർത്തിച്ച താങ്കൾക്ക് യൂറോപ്യൻ നാടകവേദി വർജ്ജ്യമാണെന്നാണോ അർത്ഥമാക്കുന്നത്?

അല്ല. തനതു നാടകവേദിയിൽ നാം ശക്തരായെങ്കിൽമാത്രമേ അന്യനാടുകളിലെ നാടകസങ്കല്പങ്ങളിൽ പരീക്ഷണം നടത്താനുള്ള യോഗ്യത കൈവരൂ. അതില്ലാത്ത നാം അന്യനാടുകളിലെ നാടകശീലങ്ങളുടെ ദുർബ്ബലരായ അനുകർത്താക്കളായിത്തീർന്നിരിക്കുകയാണ്. നമ്മെ സംബന്ധിച്ചിടത്തോളം അന്യനാടുകളിലെ നാടകത്തിന്റെ അടിത്തറയിൽ നിൽക്കുകയും, തനതു നാടകവേദിക്കുവേണ്ടിയുള്ള അന്വേഷണം ഒരു പരീക്ഷണമാക്കുകയുമാണു ചെയ്യുന്നത്. മറിച്ചാണെങ്കിൽ മാത്രമേ നമ്മുടെ ജീവിതത്തെ ആവിഷ്കരിക്കാൻ സ്വന്തമായ മാദ്ധ്യമങ്ങൾ നമുക്ക് പ്രയോഗക്ഷമമാക്കാൻ കഴിയൂ.

ചോദ്യം: ഇവിടെ പ്രവർത്തിച്ച കാലത്തെ അനുഭവങ്ങളുടെ വെളിച്ചത്തിൽ മലയാള നാടകവേദിയെ ഒന്നു വിലയിരുത്താമോ?

നമ്മുടെ നാടകവേദിയെപ്പററി ചർച്ച ചെയ്യുമ്പോഴൊക്കെ പറയാറുള്ളത് കുറേ നാടക സാഹിത്യത്തെപ്പററിയും രചയിതാക്കളെപ്പററിയുമാണ്. ഇവിടെ വിമർശനം നാടകഗ്രന്ഥത്തിന്റെയാണ്, നാടകാവതരണത്തിന്റെയല്ല. 'ഹാസ്ലിററി'നെപ്പോലെയോ 'കെന്നത്ത് ടൈനെ'നെപ്പോലെയോ 'ഷാ'യെപ്പോലെയോ ഉള്ള ഡ്രമാററിക് ക്രിട്ടിക്കുകൾ നമുക്കില്ല. നാടകാവതരണം എന്ന കല ഒരു ജലരേഖപോലെയാണ്. ആ നിർമ്മാണത്തിന്റെ നിമിഷങ്ങളെ സത്യസന്ധമായി ശാശ്വതവൽക്കരിക്കുവാനും ഭാവിതലമുറയിലേക്കു പകരുവാനും വിമർശനംകൊണ്ടേ സാദ്ധ്യമാവൂ.

എന്റെ ആറേഴുവർഷത്തെ അനുഭവത്തിനിടയിൽ, പ്രദർശിപ്പിക്കപ്പെട്ട നാടകങ്ങളുടെ സാഹിത്യമൂല്യത്തെപ്പററിയോ നാടകകൃത്തിനെപ്പററിയോ അല്ലാതെ സംവിധായകന്റെ ദൃശ്യപരമായ വ്യാഖ്യാനത്തെപ്പററി ശാസ്ത്രീയമായി രേഖപ്പെടുത്തിക്കണ്ടിട്ടില്ല. ആവർത്തിച്ചാവർത്തിച്ച് നാടകസാഹിത്യത്തെപ്പററി, മററംശങ്ങളെ സ്പർശിക്കാതെ, നടത്തുന്ന ആസ്വാദനത്തിന്റെ ഫലമായി ഇവിടെ വളർന്നതു നാടകവേദിയല്ല, നാടകകൃത്തിന്റെ അഹന്തയാണ്. അതുകൊണ്ട് നടന്മാരും സംവിധായകനും നാടകകൃത്തും എല്ലാം തുല്യമായ പങ്കാളിത്തം വഹിക്കുന്ന കൂട്ടായ നാടകപരിശ്രമങ്ങൾ വളരെ വിരളമായേ നടന്നിട്ടുള്ളൂ. എന്നാൽ നടന്മാരെയും നാടകകൃത്തിനെയും സംവിധായകനെന്ന കേന്ദ്രബിന്ദുവിലേക്കു സമന്വയിപ്പിക്കുവാൻ എനിക്കു കുറെയൊക്കെ കഴിഞ്ഞിട്ടുണ്ട്. സഹകരണമനോഭാവമുള്ള നാടകകൃത്തുകളും നടന്മാരുമൊത്തു പ്രവർത്തിക്കാൻ എനിക്ക് അവസരം ലഭിച്ചിട്ടുണ്ട്. നമ്മുടെ അമച്വർ നാടകവേദിയിൽ നല്ല നടന്മാരില്ലെന്ന വാദം ഈ അടുത്തകാലത്തു ചിലയിടങ്ങളിൽനിന്നു പൊന്തിവന്നിട്ടുണ്ട്.


'ആഷാഢ് കാ ഏക് ദിൻ'—മോഹൻ രാകേഷിന്റെ പ്രസിദ്ധ നാടകത്തിന്റെ രംഗാവിഷ്കാരം



മല്ലികയും കാളിദാസനും: 'ആഷാഢ് കാ ഏക് ദിൻ' എന്ന നാടകത്തിലെ മറ്റൊരു രംഗം

അതു തീരെ ശരിയല്ല. കേരളത്തിൽ അനുഗൃഹീതരായ അനേകം നടന്മാരുണ്ട്. ഞാൻ ഇടപഴകിയിട്ടുള്ളവരിൽ പേരെടുത്തുപറഞ്ഞാൽ ഗോപി, വേണക്കുട്ടൻ നായർ, തിരുഅരങ്ങിലെ ശിവരാമൻ നായർ, വേണു, മണി തുടങ്ങി ചിലരെങ്കിലും ആധുനിക നാടകസങ്കല്പങ്ങൾ ഉൾക്കൊള്ളാനും കഥാപാത്രങ്ങളെ ശക്തമായി വ്യാഖ്യാനിക്കാനും കഴിവുള്ള നടന്മാരാണ്. മററിന്ത്യൻ തിയേററുകളിലെ നടന്മാരുമായി ഇവരെ താരതമ്യപ്പെടുത്താൻ ഒട്ടുംതന്നെ മടിക്കേണ്ടതില്ല.

വളരെ കുറഞ്ഞ ഒരാസ്വാദകലോകത്തെ സൃഷ്ടിക്കാൻ മാത്രമേ കഴിഞ്ഞിട്ടുള്ളുവെങ്കിലും ഇവിടെ പരിവർത്തനോന്മുഖമായ ഒരു നാടകവേദി പ്രവർത്തിക്കുന്നുണ്ട്. നാടകത്തിനു പുതിയ തലങ്ങൾ കണ്ടെത്താൻ ഒരു പതിററാണ്ടായി നടത്തിവരുന്ന യത്നങ്ങളുടെ ഫലങ്ങൾ കണ്ടുതുടങ്ങിയിട്ടുമുണ്ട്. ഇതു മലയാളനാടകവേദിയുടെ ഭാവിയെ സംബന്ധിച്ചിടത്തോളം ശുഭോദർക്കമാണ്.

ചോദ്യം: ചണ്ഡിഗറിലെ ഇപ്പോഴത്തെ പ്രവർത്തനങ്ങളെപ്പററി വിശദീകരിക്കാമോ?

ഞാൻ അവിടെ യൂണിവേഴ്സിററിയിൽ നാടകം അഭ്യസിപ്പിക്കുകയാണ്. നാടകത്തിനു അവിടത്തെ സർവ്വകലാശാലയിൽ ഒരു പ്രത്യേക വിഭാഗംതന്നെയുണ്ട്; അതു വളരെ കാര്യക്ഷമവുമാണ്. ഞാൻ എന്റെ ഭാഷയിലെ നാടകങ്ങളിൽ പ്രവർത്തിക്കുവാനാഗ്രഹിച്ചവനാണെങ്കിലും എന്നെപ്പോലൊരാൾക്ക് ഉപജീവനത്തിനു നമ്മുടെ നാട്ടിൽ സാദ്ധ്യതയില്ലാതെ വന്നപ്പോൾ കേരളം വിട്ടുപോയതാണ്. ഏതായാലും അവിടത്തെ നാടകവേദിയിൽ അദ്ധ്യാപനത്തിനു പുറമേ ശ്രദ്ധേയമായി ചിലതൊക്കെ പ്രവർത്തിക്കാൻ എനിക്കു കഴിഞ്ഞിട്ടുണ്ട്. രണ്ടു വർഷത്തിനുള്ളിൽ ഇബ്സന്റെ 'എ ഡോൾസ് ഹൗസ്', ബാദൽ സർക്കാരിന്റെ 'ബാക്കി ഇതിഹാസ്', മോഹൻ രാകേഷിന്റെ 'ആഷാഢ് കാ ഏക് ദിൻ' എന്നീ മൂന്നു നാടകങ്ങൾ അവതരിപ്പിച്ചു. ചണ്ഡിഗറിനു പുറമേ ലൂധിയാനാ, ജലന്തർ, സിംല തുടങ്ങിയ സ്ഥലങ്ങളിലും ഈ നാടകങ്ങൾ അരങ്ങേറുകയുണ്ടായി. എല്ലായിടത്തും നല്ല സ്വീകരണമാണ് ആസ്വാദകർ നൽകിയതു്. ഡോൾസ് ഹൗസിൽ വിദ്യാർത്ഥികൾതന്നെയാണ് പങ്കെടുത്തതു്. 'സൂത്രധാർ' എന്ന നാടകസംഘത്തിനുവേണ്ടി ഗോർക്കേയുടെ 'ഹൗസ് ഓഫ് ബർണാഡാ ആൽബെ'നും വിശാഖദത്തന്റെ 'മുദ്രാരാക്ഷസ'വും പ്രൊഡ്യൂസ് ചെയ്യാനുള്ള ശ്രമങ്ങൾ ആരംഭിച്ചിട്ടുണ്ട്.

യൂണിവേഴ്സിററിയിലെ അദ്ധ്യയനരീതിയെപ്പററി പറഞ്ഞാൽ, ഗ്രാജേഷനാണ് ഒരു നാടകവിദ്യാർത്ഥിക്കുവേണ്ട അടിസ്ഥാനയോഗ്യത. നാടകങ്ങളിൽ പ്രവൃത്തിച്ചുള്ള പരിചയവും ആവശ്യമാണ്. ഒരു വർഷത്തെ കോഴ്സാണ് ഏർപ്പെടുത്തിയിട്ടുള്ളതു്. പാഠ്യവിഷയങ്ങളിൽ പൗരസ്ത്യപാശ്ചാത്യനാടകസാഹിത്യം, അഭിനയം, ചമയം, ദീപവിധാനം, സംവിധാനം തുടങ്ങി നാടകത്തിന്റെ നാനാവശങ്ങളെക്കുറിച്ചും അവിടെ ശിക്ഷണം നൽകുന്നു.

നാടകവേദിയുടെ വളർച്ചയ്ക്കു് പഞ്ചാബ് സ്റ്റേററ് ഗവണ്മെൻറ് നൽകുന്ന പ്രോത്സാഹനം ശ്രദ്ധേയമാണ്. ഗവണ്മെന്റിന്റെ സാംസ്കാരികവകുപ്പ് ഒരു നാടകസംഘംതന്നെ രൂപീകരിച്ചിട്ടുണ്ട്. ഇവർ ബ്രെഷ്തിന്റെ 'കൊക്കേഷ്യൻ ചോക്ക് സർക്കിൾ' പഞ്ചാബിയിൽ അവതരിപ്പിച്ചു. ഹരിയാനാ ഗവണ്മെൻറിന്റെ നേതൃത്വത്തിൽ ശ്രീ. അൽക്കാസി, നാഷനൽ സ്കൂൾ ഓഫ് ഡ്രാമായിലെ നാടകസംഘവുമായി അവിടത്തെ ഗ്രാമങ്ങളിലും പട്ടണങ്ങളിലും പര്യടനം നടത്തുകയുണ്ടായി. ഹരിയാനാ ഗവണ്മെൻറിനും ഒരു നാടകസംഘം രൂപീകരിക്കാൻ ആലോചനയുണ്ട്. നാടകകലയുടെ പരിപുഷ്ടിക്കുവേണ്ടി മററു സ്റ്റേററുകൾ സ്വീകരിക്കുന്ന കർമ്മപരിപാടികൾ നമുക്കു് ഒരു മാതൃകയാകേണ്ടതാണ്.






# ഭിക്ഷാംദേഹി

**നോവൽ—ഇരുപത്തിനാല്**

**കെ. സുരേന്ദ്രൻ**

"എനിക്കിപ്പോൾ പേററുകൊണ്ടു് വെപ്രാളമൊന്നുമില്ല. തിരുവനന്തപുരത്തു കിടന്നു് പെറുന്നതുപോലെതന്നെ തൃശ്ശൂർ കിടന്നും പെറും. അവളുടെ കൊച്ചിനെ പെററാനുള്ള തന്റേടവും അവൾക്കുണ്ട്...പക്ഷേ, ഇങ്ങു വിളിച്ചുകൊണ്ടുവരുന്നതല്ലേ സ്വാമീ അതിന്റെ ഭംഗി? ഇവൾക്കു് തലയ്ക്കു് സ്ഥിരതയില്ല. അതുകൊണ്ടാണ് ഞാനിതു് എടുത്തുപറയുന്നതു്," പതിവില്ലാത്ത സ്തോഭത്തോടെ ദിവാകരൻ നായർ പറഞ്ഞു.

കൗസല്യ അമർത്തിയ വികാരത്തോടെ ദിവാകരൻ നായരെ നോക്കിക്കൊണ്ടിരുന്നു.

"പ്രസവം അവിടെയെന്നു് സത്യം നിശ്ചയിച്ചതുകൊണ്ടായിരിക്കും കൗസല്യയ്ക്കു് മടി"—വി. വി.

"പിന്നെ പെണ്ണിനെ വന്നു് കൊണ്ടുപൊയ്ക്കൊള്ളണമെന്നു് അവർ പറയുമോ, വിശേഷിച്ചു് ഈ സ്ഥിതിയിൽ?"

കൗസല്യ അവസാനം മനസ്സു് തുറന്നു:

"സത്യമുണ്ടു്, കൃഷ്ണനുണ്ടു്, അവൾക്കു് ധൈര്യമുണ്ടു്, അവരിൽ കൂടുതൽ വിശ്വാസവുമുണ്ട്. പിന്നെ ഞാൻ എന്തു ചെയ്യാനാ, വലിഞ്ഞുകേറിച്ചെന്നു്? ഞാൻ ഡോക്ടറൊന്നുമല്ലല്ലോ. അമ്മയില്ലാതെ മക്കളു് ജീവിക്കുന്നു; മക്കളില്ലാതെ അമ്മയും ജീവിക്കുന്നു."

"നീ അമ്മയല്ലേ? ഇപ്പോഴും ജീവിക്കുന്നില്ലേ? പിന്നെ ഈ ലോകത്തെങ്ങുമല്ലാത്ത മട്ടിൽ സംസാരിക്കുന്നതിന്റെ അർത്ഥം? സന്യാസിനിയോ? ലൗകികങ്ങളൊക്കെ ഉപേക്ഷിച്ചോ? സ്വാമിതന്നെ പറയണം. സ്വാമിയാണ് ഇതിനെല്ലാം ഉത്തരവാദി."

വി. വി. മെല്ലെ ചിരിച്ചു.

"ഉത്തരവാദിത്വത്തിൽനിന്നും ഒഴിയുന്നില്ലല്ലോ ദിവാകരൻ നായർ. ഞാനാണെങ്കിൽ അങ്ങനെ—"

"അല്ലല്ല, എന്റെ കാര്യത്തിനു് ഞാൻ തന്നെയാണ് ഉത്തരവാദി; സ്വാമിയല്ല. ഞാൻ സന്യാസിനി ആയാലെന്തു്? അല്ലെങ്കിലെന്തു്?"—കൗസല്യ.

"ആണോ—അല്ലയോ? അതറിഞ്ഞാൽ മതി എനിക്കു്—അറിഞ്ഞാൽ മതി," ദിവാകരൻ നായർ ക്ഷോഭിച്ചു.

"ദിവാകരൻ നായർ, കുറച്ചുകൂടി മനസ്സിലാക്കാൻ ശ്രമിക്കൂ. ആരും സന്യാസിയുമല്ല, സന്യാസിനിയുമല്ല."

"സ്വാമി എന്നാൽ ആ പെണ്ണിനെ ഒന്നു മനസ്സിലാക്കാൻ പറയാത്തതെന്തു്? എന്നെ മനസ്സിലാക്കാൻ പറയാത്തതെന്തു്?"

"എല്ലാവരേയും എല്ലാവരും മനസ്സിലാക്കണം...ചെന്നുവിളിക്കേണ്ടതുതന്നെയാണ് കൗസല്യയുടെ കടമ. അതിൽ നിന്നും ഒഴിയുന്നതു് ശരിയല്ല. അമ്മ അമ്മയാണ്;



മകാം മകളുമാണ്. അതിന് വിരുദ്ധമായി ഒന്നും സംഭവിച്ചിട്ടില്ല."

കൗസല്യ ഒന്നും മിണ്ടാതിരുന്നു.

"എന്താണ് മിണ്ടാത്തതു്? പോയി വിളിച്ചുകൊണ്ടുവന്നുകൂടെ? എന്താണ് വിരോധം?" —വി. വി. മുട്ടി ചോദിച്ചു.

"വിരോധമൊന്നുമില്ല," കൗസല്യ മടിച്ചു മടിച്ചു പറഞ്ഞു.

"അത്രയേയുള്ളോ? അല്ലാതെ നിനക്കു് ഉത്കണ്ഠ ഒന്നുമില്ലേ?"—ദിവാകരൻ നായർ.

കൗസല്യ മിണ്ടിയില്ല.

"സ്വാമി കാണുന്നില്ലേ ഇവളെ? എങ്ങനെ ഇരുന്നവളാ...മകാംക്കുവേണ്ടി സകലതും മറന്നവാം...സ്വാമി അല്ലാതെ പിന്നാരാ ഉത്തരവാദി?"

"ഞാൻ അല്ലെന്ന് പറഞ്ഞില്ലല്ലോ ദിവാകരൻ നായർ."

"സ്വാമി ഇതിനെ നീതീകരിക്കുന്നുണ്ടോ?"

"ഞാൻ നീതീകരിക്കുന്നുമില്ല, എതിർക്കുന്നുമില്ല."

"എതിർക്കുന്നില്ലേ?"

"ഇല്ല. എന്തിന്? അവർ അവരുടെ കടമ ചെയ്തിട്ടുണ്ട്. ശോഭ അവളുടെ അവകാശവും കൈയേററു."

"അതോടെ അങ്ങോട്ടുമിങ്ങോട്ടുമുള്ള സ്നേഹം തീർന്നു?"

"തീർന്നായിരിക്കാം...എന്തു സ്നേഹം? തള്ളക്കോഴി കുഞ്ഞുങ്ങളെ ഒടുവിൽ കൊത്തിയോടിക്കുന്നതു് കണ്ടിട്ടില്ലേ?"

"അതു് വീണ്ടും മുട്ടയിടാൻ നേരത്താണ്. ഇവളും മുട്ടയിടാൻ പോകുന്നോ ഇനി!"

"എന്തോ! ആർക്കറിയാം! ആരു ചോദിക്കാൻ!"

"കോഴിയുടെ അത്ര സ്നേഹം മതിയോ മനുഷ്യർക്കും?"

"ദിവാകരൻ നായർ! സ്വന്തം കാര്യം വരുമ്പോാം മാത്രം സ്നേഹത്തെ ഇൻവോക് ചെയ്യരുതു്. കൗസല്യ സ്നേഹത്തെത്തന്നെ ചോദ്യംചെയ്യുന്നു. വെറും സ്വാർത്ഥതയുടെ അവസരവാദം മാത്രമാണ് സ്നേഹമെന്ന്. ഇങ്ങോട്ടു കിട്ടുന്നതു് ഗുണമാണെങ്കിൽ പരാതി; തിരിച്ചുകൊടുക്കുന്നതു് നഷ്ടമാണെങ്കിൽ മറവി...എന്നാൽത്തന്നെ ഇതൊന്നും പറഞ്ഞിട്ടു കാര്യമില്ല. കർത്തവ്യം എപ്പോഴും ഒരു വെല്ലുവിളിയാണ്...ഏതായാലും കൗസല്യ കൂടെവന്നു വിളിക്കാമെന്നല്ലേ പറയുന്നതു്."

"വേണമെങ്കിൽ ഞാനുംകൂടി ചെല്ലാം," കൗസല്യയും ആവർത്തിച്ചു.

"വേണമെങ്കിലോ? നീയാണ് മുമ്പേ ഇറങ്ങേണ്ടതു്. നീയാണ് എന്നെക്കൂടി വിളിക്കേണ്ടതു്."

"സമ്മതിച്ചു—" തീർന്നല്ലോ എന്നമട്ടിൽ.

"സ്വാമി പറഞ്ഞാലേ നിനക്കു് സമ്മതമാകൂ. ഞാൻ പറഞ്ഞാൽ അതു വകയല്ല."

അങ്ങനെയാണ് അവർ ശോഭയെ വിളിക്കാൻ തൃശ്ശൂർക്കു പോയതു്. രാവിലെ എന്നു പറഞ്ഞെങ്കിലും തിരിച്ചപ്പോാം ഒട്ട് ഉച്ച കഴിഞ്ഞു. എറണാകുളത്തു് എത്തിയപ്പോാം കാറിന് കേടും! വിളക്കു കത്തുന്നില്ല; കാർബറേറററിന് പിണക്കം—ഇല്ലാത്ത കുഴപ്പങ്ങാം! വർക്ക്ഷോപ്പിൽ ഏല്പിച്ചിട്ടു പുറത്തിറങ്ങവേ ദിവാകരൻ നായർ നിർദ്ദേശിച്ചു, ഏതായാലും നമുക്കു് അതാ ആ ഹോട്ടലിൽ പോയി എന്തെങ്കിലും കഴിക്കാം. കാർ റഡിയാകുമ്പോാം അവർ ഫോണിൽ പറയും. അപ്പോാം പോകാം.

കൊട്ടാരംപോലത്തെ ഹോട്ടലിൻെറ വർണ്ണപ്പകിട്ടുള്ള മാർബിാംത്തറയിൽ കയറിയപ്പോാം പറഞ്ഞു:

"റസ്റ്റാറൻറിൽ വലിയ തിരക്കായിരിക്കും. ഒരു മുറിയിൽ കൊണ്ടുവരാൻ പറയാം. അതല്ലേ നല്ലതു്? അതോ നിനക്കു് വിരോധമുണ്ടോ?"

"വാലു പൊക്കിയപ്പോഴേ മനസ്സിലായി...ഒക്കെ പ്രതീക്ഷിച്ചതു തന്നെ," അപ്രസന്നയായി കൗസല്യ പറഞ്ഞു.

"ഏതൊക്കെ?"

"ഇവിടെവച്ച് കാർ ചീത്തയാകുമെന്നും മുറി എടുക്കുമെന്നും—"

ദിവാകരൻ നായർ വിളറി.

"അങ്ങനാണെങ്കിൽ ഇവിടെ തങ്ങണ്ട. ടാക്സിപിടിച്ച് പോകാം. കാർ ഇവിടെ കിടക്കട്ടെ. നീ ഒട്ടും വിഷമിക്കണ്ട."

"എനിക്കു വിഷമമില്ല."

ദിവാകരൻ നായർ മടിച്ചുമടിച്ചു കുറേ നേരം നിന്നു.

"എൻെറ ഒരു വിധി!" ദീർഘശ്വാസത്തോടെ ദിവാകരൻ നായർ സ്വയം ശപിച്ചു. ഇവിടെന്തിനു നിൽക്കുന്നു? എന്നു ചോദിച്ചുകൊണ്ട് കൗസല്യ കൗണ്ടറിലേക്കു നടന്നു. ദിവാകരൻ നായർ അനുഗമിച്ചു.

അന്ന് അവർ അവിടെത്തന്നെ തങ്ങി.

രാത്രിയിൽ കൗസല്യ ധാരാളം കരഞ്ഞു. അത്ര പറയത്തക്ക എതിർപ്പ് കാണിക്കാതിരുന്നിട്ട് പെട്ടെന്നു കരയുന്നതെന്തിനെന്ന് ദിവാകരൻ നായർ വെമ്പി. ഇത്ര വിരോധമായിരുന്നെങ്കിൽ പറയാഞ്ഞതെന്തു്? കരുതിക്കൂട്ടിയല്ല തങ്കം. ഇത്ര രാക്ഷസനോ ഞാൻ നിൻെറ കണ്ണിൽ? ഈ നിമിഷം അങ്ങു മരിച്ചെങ്കിലെന്നാണ് എനിക്കു്. എന്തിന് ഇങ്ങനെ ജീവിച്ചിരിക്കുന്നു? ഇത്രയൊക്കെ സ്നേഹിച്ചിട്ടും നീ എന്നെ മനസ്സിലാക്കുന്നില്ലല്ലോ. എന്തിന് ഞാനിങ്ങനെ ഇഷ്ടപ്പെടാത്തവരുടെ പുറകെ നടക്കുന്നു? അടുക്കുമ്പോാം അകലാനാണ് നിൻെറ വാസന. നിൻെറ ഭദ്രതയെക്കുറിച്ച് ഞാൻ ചിന്തിക്കുന്തോറും നീ സ്വയം ദുഃഖം വരുത്തിവയ്ക്കും. എന്നാൽ തിരിഞ്ഞുപോകാൻ എനിക്കു തോന്നുന്നുമില്ല. ഇത്ര തെററൊന്നും ഞാൻ ആരോടും തീർച്ചയായും ചെയ്തിട്ടില്ല. നിന്നോടു് തീരേയും.

"ഓ മതി! നിങ്ങളെപ്രതിയല്ല," കരച്ചിൽ അടക്കാൻ ശ്രമിക്കുന്നതിനിടയിൽ ഈർഷ്യയോടെ കൗസല്യ വിലക്കി.

"പിന്നെന്തിന് കാരണമില്ലാതെ കരയുന്നു?"

"ഉം, കാരണം!"

ദിവാകരൻ നായർ കെട്ടിപ്പിടിച്ചപ്പോാം കൗസല്യ ഒതുങ്ങിക്കിടന്നു. ആകാശത്തോളം വികസിച്ച ഹൃദയത്തോടെ ദിവാകരൻ നായർ വിതുമ്പി:

"എൻെറ ഹൃദയംനിറയുന്ന രണ്ടാമത്തെ ദിവസമാണിതു്. ആദ്യം നീ എന്നെ സ്നേഹിക്കുന്നെന്ന് പറഞ്ഞദിവസം. നാം ഒന്നിച്ച് കഴിച്ച ആ രാത്രി. ഇന്ന് അങ്ങനെ രണ്ടാമതും നിന്നെ എനിക്കു് കിട്ടി. ഐ ആം സോ ഹാപ്പി!"

അടുത്തദിവസം നേരത്തേ അവർ തൃശ്ശൂർ എത്തി. ശോഭ പടിക്കൽത്തന്നെ ഉണ്ടായിരുന്നു. സൈക്കിളിൽ കൊണ്ടുനടന്നു വില്ക്കുന്ന മീൻകാരനുമായി മതിലിനകത്തു് നെഞ്ചോളം മറഞ്ഞുനിന്ന് വിലപേശി മീൻ മേടിക്കുന്നു. അമ്മയും അച്ഛനുംകൂടി ഒന്നിച്ച് കാറിൽ നിന്നിറങ്ങുന്നതു കണ്ടപ്പോാം ഒരു കയ്യിൽ മീൻ പൊതിയുമായി ഓടി വന്ന് ഗേററ് തുറന്നു. തുടുത്തു് ചിരികൊണ്ടു വിടന്ന മുഖവും സാരി മടക്കിയുടുത്തു മറച്ച സാമാന്യം വീർത്ത വയറും ഒക്കെക്കൂടി കണ്ടപ്പോാം കൗസല്യയുടെ കണ്ണുകാം നിറഞ്ഞു. അമ്മയെ ഒന്നു മുട്ടിയുരുമ്മിയതിനുശേഷം ഗേററിൻെറ രണ്ടു പാളികളും മലർത്തിയിട്ട് അച്ഛനോടു് പറഞ്ഞു, കാർ അകത്തുകയററിയിടാൻ.

കാർ ഒതുക്കിയിട്ടിട്ട് ദിവാകരൻ നായർ അകത്തേക്കു് ചെന്നപ്പോാം ശോഭ അമ്മയ്ക്കു് മാറാൻ സാരി വച്ചുനീട്ടുന്നു. ഇതു വേണ്ട, നീ ഉടുത്തു മുഷിഞ്ഞതുവല്ലതും മതിയെന്ന് അമ്മ. ഇതുടുക്കമ്മേ എന്ന് മകാം. അതു കോംക്കില്ലെന്ന് കണ്ട് ശോഭ ഉടുത്തുടഞ്ഞ മറെറാന്ന് കൊണ്ടു കൊടുത്തു.

സാരി മാറിയതിനുശേഷം താൻ മീൻ വെട്ടിത്തരാം എന്ന് പറഞ്ഞ് കൗസല്യ അടുക്കളയിലേക്ക് തിരിയാൻ തുടങ്ങിയപ്പോാം, വിരുന്നുകാരെ കാണാൻ അയലത്തുള്ള കൂട്ടുതാമസക്കാർ വന്നു. ശോഭ അഭിമാനത്തോടെ അച്ഛനേയും അമ്മയേയും പരിചയപ്പെടുത്തി. എന്നിട്ട് അച്ഛനോട്—

"അച്ഛന് ഇറച്ചിയാണല്ലോ ഇഷ്ടം. ഞാൻ ആ ഡോക്ടറുടെ വീട്ടിൽച്ചെന്ന് കൃഷ്ണൻ ചേട്ടന് ഫോൺചെയ്യാം, ഇറച്ചി മേടിച്ചു കൊണ്ടുവരാൻ. കോഴിഇറച്ചി, അല്ലേ അച്ഛാ?"

"അതിപ്പോാം കിട്ടുമോ?"

അയല്ക്കാരി പറഞ്ഞു, കോാംഡ് സ്റ്റോറേജിൽ കിട്ടുമെന്ന്. എങ്കിൽ താൻതന്നെ പോയി മേടിച്ചുകൊണ്ടുവരാം എന്നു പറഞ്ഞു, ദിവാകരൻ നായർ.

ഇറച്ചിയും ഏതാനും മധുരപലഹാരപ്പൊതികളുമായി ദിവാകരൻ നായർ മടങ്ങിവന്നപ്പോാം അമ്മയും മകളും കൊണ്ടുപിടിച്ച് സംസാരം. അമ്മ അരയ്ക്കുന്നു; മകാം മാങ്ങാ ചെത്തുന്നു. ദിവാകരൻ നായർ പതുങ്ങിനിന്ന് ശ്രദ്ധിച്ചു. തിരുവനന്തപുരത്തെ അയല്ക്കാരുടെ കാര്യങ്ങളാണ്. വിലാസിനി പ്രസവിച്ചോ? എഞ്ചിനീയറുടെ ഭാര്യയ്ക്കു് ഇപ്പോഴും തണ്ടുണ്ടോ?—ശീമപ്പാവിൽ കായുണ്ടായോ?—ഇങ്ങനെ...

പലഹാരങ്ങാം കണ്ടപ്പോാം ഇതെല്ലാംകൂടി എന്തിനച്ഛാ? എന്ന് അച്ഛൻെറ പാഴ്ചെലവിനെ ശോഭ സംതൃപ്തിയോടെ കുററപ്പെടുത്തി. "പെണ്ണേ, ഇതു് രണ്ടു് ഐററംകുറവ്. എത്രമാസമോ അത്രയും കൂട്ടം പലഹാരങ്ങളാണ് കൊണ്ടുവരേണ്ടതു്. പക്ഷേ, ഇവിടെ എണ്ണം തികയ്ക്കാൻ കഴിഞ്ഞില്ല... അതിരിക്കട്ടെ, നീ വിശേഷങ്ങളൊക്കെ തിരക്കിയിട്ടും നിൻെറ വീട് തീർന്നോ എന്ന് ചോദിച്ചോ?"

"തീർന്നോ അച്ഛാ?"

"നിനക്കെന്താ അത്ര ഒരിതില്ലാതെ? പുതിയ വീട്ടിൽ നിൻെറ ഫാമിലിയുമായി താമസിക്കാൻ കൊതിയില്ലേ നിനക്കു്?"

"അമ്മയും വരണം—"

"ആ വെള്ളം അങ്ങ് വാങ്ങിവച്ചേര്. എത്ര പണിപ്പെട്ടാ ഞാൻ കെട്ടിയെടുത്തോണ്ടു വന്നതെന്നറിയാമോ?"

കൗസല്യ മുഖം തിരിച്ചു; ശോഭയുടെ മുഖം വാടി.

കൃഷ്ണചന്ദ്രൻ ആഫീസിൽനിന്ന് വന്ന് വിവരം അറിഞ്ഞപ്പോാം പറഞ്ഞു, അതെങ്ങനെ? പ്രസവം ഇവിടെയെന്നാണല്ലോ അപ്പച്ചി നിശ്ചയിച്ചിരിക്കുന്നതു്; കാർമൽ നഴ്സിംഗ് ഹോമിൽ ചെന്ന് രജിസ്റ്റർ ചെയ്തും കഴിഞ്ഞു. അപ്പച്ചിയുടെ അനുവാദം കൂടാതെ എങ്ങനെ ശോഭയെ വിടാനൊക്കും? ഏതായാലും താൻ ഫോണിൽ ചോദിച്ചുനോക്കാം.

അപ്പോാം കൗസല്യ പറഞ്ഞു, അതുവേണ്ടാ, നമുക്കു് അങ്ങോട്ടു പോയി നേരിട്ടു ചോദിക്കാമെന്ന്. സത്യത്തിനെ കണ്ടിട്ടും കുറേനാളായി. കാളേജും ഒന്നു കാണാമല്ലോ.

അങ്ങനെ ഊണുകഴിഞ്ഞ ഉടൻതന്നെ ദിവാകരൻ നായരും കൗസല്യയുംകൂടി പുറപ്പെട്ടു. കാളേജ് പിരിയുന്നതിനു മുൻപുതന്നെ അവർ എത്തിച്ചേർന്നു. അവരെ മുൻവശത്തു് ഇരുത്തിക്കൊണ്ട് സത്യവതി ആഫീസ് ജോലികാം തുടർന്നു ചെയ്തുകൊണ്ടിരുന്നു. അധികാരം കാണിക്കാനോ അതോ പിണക്കം കാണിക്കാനോ?—എന്നു കൗസല്യ ശങ്കിച്ചു. അല്ല. വൗച്ചറുകാം ഒത്തുനോക്കി കാഷ് ബുക്കു് ഒപ്പിടുകയാണ്. സത്യത്തിനെ ആർക്കും കളിപ്പിക്കാൻ ഒക്കുകയില്ല. എന്നാലും കാണാതിരുന്നു കാണുമ്പോാം ഉണ്ടാവേണ്ട പ്രസന്നത മുഖത്തില്ല.

കാളേജിൽ നിന്ന് ഇറങ്ങുമ്പോാം ദിവാകരൻ നായർ വന്നകാര്യം പറഞ്ഞു. 'അതിനെന്താ കൊണ്ടുപൊയ്ക്കോളൂ, ശോഭയ്ക്കും അതായിരിക്കുമല്ലോ സന്തോഷം, തനിക്കും അങ്ങനെതന്നെ.

ഹോസ്റ്റലിലെ സ്വീകരണമുറിയിൽ ഇരുന്ന് മൂന്നുപേരുംകൂടി കാപ്പികുടിച്ചു. സത്യവതി ദിവാകരൻ നായരുടെ കോൺട്രാക്ററുകളുടെ കാര്യങ്ങളും ശോഭയുടെ വീടിൻെറ വിശേഷങ്ങളും മററും ചോദിച്ചു. തന്നോട് ഒന്നുമില്ല, തന്നെക്കുറിച്ച് ഒന്നുമില്ല, തന്നെ അഭിമുഖീകരിക്കുന്നുമില്ല എന്നു കണ്ടപ്പോാം കൗസല്യയ്ക്കു് മനസ്സിലായി അടക്കാനാവുന്നതിലും കവിഞ്ഞ നീരസം സത്യത്തിനുണ്ടെന്ന്. വി. വി. മറുപടി അയയ്ക്കാത്തതിൽ തനിക്കും ഒരു പങ്കുണ്ടെന്ന് സത്യം ഊഹിച്ചിരിക്കും...

ഇവിടെ അല്പം ഇരിക്കൂ, താൻ സത്യവതിയുടെ മുറി ഒന്നു കണ്ടുവരട്ടെ എന്ന് ദിവാകരൻ നായരോട് അപേക്ഷിച്ചിട്ട് കൗസല്യ സത്യവതിയുടെ കൈപിടിച്ച് മുറിയിലേക്കു പോകാം എന്നു പറഞ്ഞു:

മുറിയിൽവച്ച് കൗസല്യ വിഷമത്തോടെ:

"സത്യം, ഞാൻ മാപ്പുചോദിക്കാൻകൂടിയാണ് വന്നതു്. എന്തെങ്കിലും തെററ് ചെയ്തിട്ടല്ല. എങ്കിലും സത്യത്തിന് തെററിദ്ധാരണ കാണും. അല്ല, ഉണ്ട്. വി. വി. സ്വാമിയുടെ എഴുത്തിൻെറ കാര്യമാ ഞാൻ പറയുന്നതു്."

"എന്താ എഴുത്തിന്?"— മുറുകിയ മുഖത്തോടെ.

"ഞാൻ കണ്ടിരുന്നു അതു്. വി. വി. സ്വാമി മറുപടി എഴുതിയില്ലല്ലോ. ഞാനുംകൂടി പറഞ്ഞിട്ടാണ് എഴുതാഞ്ഞതു്."

"ഓഹോ...ശരി."

"സത്യത്തിന് അതിൽ വല്ലാതെ തോന്നുമെന്ന് എനിക്കറിയാം. എന്നാലും എന്നോട് വിരോധം തോന്നരുതു്."

"എന്തു വിരോധം? എനിക്കു് ആരോടും വിരോധമില്ല...കൗസല്യ പറഞ്ഞിട്ടാണ് എഴുതാതിരുന്നതെങ്കിൽ—അങ്ങനെയുള്ള ആരും എഴുതണമെന്നും എനിക്കില്ല," സത്യവതി ഉറപ്പിച്ചു പറഞ്ഞു.

"ഞാൻ പറഞ്ഞതുകൊണ്ടല്ല സത്യം. എന്താ ഇതു്!...പറഞ്ഞതിൽ കാര്യമുണ്ടെന്ന് തോന്നിക്കാണും."

"എന്താ അത്ര കാര്യം?"

"ഒന്നുമില്ലെന്ന് സത്യത്തിന് തോന്നും. സത്യത്തിൻെറ മാററത്തെപ്പററി സത്യത്തിന് അറിഞ്ഞുകൂടാ."

"എന്തു മാററം?"

"എന്തിനാ നേരിട്ട് എഴുതണമെന്നു പറയുന്നതു്? മുമ്പ് അങ്ങനെ തോന്നിയിട്ടുണ്ടോ?"

"ഓഹോ, മുമ്പും തോന്നിയിട്ടുണ്ട്," ഒരു വെല്ലുവിളി ഏറെറടുക്കുന്ന മട്ടിൽ.

"അതും ശരിയാണ്. വളരെ മുമ്പേതന്നെയുണ്ട്. ഇപ്പോാം കൂടുതൽ വെട്ടത്തുവരാൻ തുടങ്ങുന്നു. സത്യത്തിന് തോന്നും നിർദ്ദോഷമാണെന്ന്. പക്ഷേ മററുള്ളവർക്കോ?"

"അല്ലല്ല, അത്ര നിർദ്ദോഷിയൊന്നുമല്ല ഞാൻ. പക്ഷേ, ആ 'ദോഷം' തെററാണെന്നും തോന്നുന്നില്ല."

"എന്താ സത്യം ഈ പറയുന്നതു്! തെററല്ലന്നോ! ആ മനുഷ്യൻ ആരാണ്? എല്ലാവരും എങ്ങനെയാണ് അദ്ദേഹത്തെ കാണുന്നതു്?"

"എങ്ങനെയോ കണ്ടോട്ടെ! അതൊക്കെ ഞാൻ എന്തിനറിയുന്നു?"

"അതുകൊണ്ടാണ് എനിക്കു പേടി. സത്യം വിചാരിക്കുന്നതുപോലൊന്നും അദ്ദേഹത്തിന് മാറാൻ കഴികയില്ല. മാറുകയുമില്ല. അപ്പോാം ആർക്കാ നോവുന്നതു്? എനിക്കറിയാം എന്താ നടക്കാൻ പോണതെന്ന്. സത്യത്തിൻെറ കളങ്കമില്ലാത്ത മനസ്സും എനിക്കറിയാം. ഒന്നും മറയ്ക്കുകില്ല, ഒടുവിൽ..."

"ഓഹോ! അപ്പോാം എന്നെ രക്ഷിക്കാൻ വേണ്ടിട്ടാരുന്നോ!"

"രക്ഷിക്കാനൊന്നുമല്ല. എന്താ ഇങ്ങനെ എന്നോട് സംസാരിക്കുന്നതു്? രക്ഷിക്കാൻ ഞാനാരാ? എന്നാലും എന്നാൽ കഴിയുന്നതു് ചെയ്യണമെന്നുതോന്നി. സത്യം അതു് മറിച്ചു കാണുന്നു. കണ്ടോളൂ. എനിക്കു് പരാതിയില്ല. ഞാൻ എൻെറ കടമചെയ്തു."

"എന്തു കടമ? എന്നെ നേരെ നടത്താനുള്ള കടമയോ? എന്നേയും വി. വി. ചേട്ടനേയും?"

"നേരെന്ന് എനിക്കു തോന്നിയതുപറഞ്ഞു. നിങ്ങാം രണ്ടും എന്നെ രക്ഷിച്ചവരാണ്. എനിക്കു് നിങ്ങളോടുമാത്രമാണ് ജീവിതത്തിൽ കടപ്പാട്."

"നിങ്ങളോട് എന്ന് ബഹുവചനം പറയണ്ടാ. എന്നെ വിട്ടേക്കു്."

കൗസല്യ അമ്പരപ്പോടെ സത്യവതിയെ നോക്കി.

"എൻെറ പൊന്നുസത്യം, ഇങ്ങനെയൊക്കെ പറയരുതു്. ദേഷ്യമുണ്ടെന്നുവച്ച് ഇങ്ങനെയൊക്കെ പറയണോ?"

"ഞാനൊന്നും പറയുന്നില്ല. പക്ഷേ, ഇത്രയും പറയണം. ഈ ധിക്കാരം എന്നോട് വേണ്ടായിരുന്നു. 'എനിക്കും വി. വി. ചേട്ടനും സന്മാർഗ്ഗം പറഞ്ഞുതരാൻ...ആ ധിക്കാരം. തൻെറ ഈ മോറലിസം. എനിക്കറിയാം അതിൻെറ അടിയിലെന്തെന്ന്. ജീവനുള്ള സകലതിനോടും വിരോധം. തൻെറ സോ കാാംഡ് മോറലിസം. ഉണങ്ങിവരണ്ട മനസ്സുംകൊണ്ട്...തന്നത്താൻ നശിക്കണം, മററുള്ളവരേയും നശിപ്പിക്കണം. ഉണക്കിവരട്ടണം... അതാണ് തൻെറ വാസന...സന്മാർഗ്ഗം!...ഇതൊന്നും എൻെറടുത്തെടുക്കരുതു്. ടോളറേററ് ചെയ്തിരിക്കും. പക്ഷേ, കൊട്ടാരത്തിൽ കേറി കളിക്കാൻ വന്നാൽ...ഞാൻ ഒന്നും ചെയ്തു തന്നിട്ടുമില്ല, അതിൻെറ നന്ദിയും വേണ്ട. എനിക്കു് ഉണ്ടുതാനും. അതു വേറെ. വി. വി. ചേട്ടന് എഴുതാനിഷ്ടമില്ലെങ്കിൽ എഴുതേണ്ട. പക്ഷേ, ഞാൻ മറെറന്തിനോ മുട്ടി നടക്കുക

യാണെന്ന് വിചാരിക്കുന്നെങ്കിൽ അത് അസംബന്ധമാണ്. ഇതൊന്നും എന്നോട് മേലാൽ പറഞ്ഞുപോകരുത്. 'സ്വാമി'യോട് പോയി പറഞ്ഞോ..."

സത്യവതിയുടെ ചുണ്ടുകൾ വിറയ്ക്കുന്നുണ്ടായിരുന്നു. കൈകളും ശരീരവും ആകെത്തന്നെയും ചെറുതായി വിറച്ചു.

കൗസല്യ സത്യവതിയെ ഇമവെട്ടാതെ നോക്കിക്കൊണ്ടിരുന്നു. കണ്ണുകൾ നിറഞ്ഞുവന്നു.

"ഇനി വല്ലതും പറയാനുണ്ടോ? പറയാനുള്ളത് മുഴുവൻ പറയൂ."

സത്യവതി എഴുന്നേററ് അങ്ങോട്ടുമിങ്ങോട്ടും അല്പം നടന്നിട്ട് വീണ്ടും വന്നിരുന്നു.

"എന്നെ മാത്രമല്ല വിശ്വാസക്കുറവ്, 'വി. വി. സ്വാമി'യേയും. ഉത്തമശിഷ്യ അടുത്തിരുന്ന് രക്ഷപ്പെടുത്തി!"

"സത്യത്തിന്റെ ഈ ദേഷ്യം... എന്തിനാണ് ഈ ദേഷ്യം?" ആരോടെന്നില്ലാതെ കൗസല്യ വേവലാതിപ്പെട്ടു.

"ദേഷ്യമൊന്നുമില്ല. ഉള്ളിൽ തോന്നിയ കാര്യം പറഞ്ഞു. ദിവസവും ഉള്ളിൽ തോന്നുന്നതാണിത്. തന്റെ ധിക്കാരം—മററുള്ളവരെ നേരേ നടത്താൻ യോഗ്യതയുണ്ടെന്ന ധിക്കാരം. മററുള്ളവരേക്കാൾ നല്ലവളാണെന്ന ധിക്കാരം."

"ഞാൻ നല്ലവളോ? അങ്ങനെ ഞാൻ പറഞ്ഞിട്ടുണ്ടോ സത്യത്തിനോട്?"

"അതാ മനസ്സിൽ. നല്ലവൾ ചമഞ്ഞ് നല്ലതു ചെയ്യുക. നിങ്ങളെപ്പോലുള്ളവരെക്കാൾ ക്രൂരരായി ലോകത്ത് ആരും കാണുകയില്ല."

കൗസല്യ അമ്പരന്നുനിന്നു. ഈ വിചാരങ്ങളൊക്കെ സത്യത്തിന്റെ ഉള്ളിൽ ഉണ്ടായിരുന്നെന്ന് ആരറിഞ്ഞു!

"സത്യം, ഞാൻ നല്ലവൾ ചമഞ്ഞതൊന്നുമല്ല...ഈശ്വരാ, ഞാൻ എന്തു പറയാൻ! ...നിങ്ങൾ രണ്ടും...സത്യം...വി. വി. സ്വാമി—"

"വി. വി. സ്വാമി!—ഞാനല്ലേ ആ മനുഷ്യനെ പരിചയപ്പെടുത്തിത്തന്നത്? എന്നിൽക്കൂടിയല്ലേ അടുത്തത്?"

"അതിനെക്കാളും അടുപ്പം എനിക്ക് സത്യത്തിനോടുണ്ടല്ലോ... ഇങ്ങോട്ടില്ലെങ്കിലും എനിക്കുണ്ട്. മരിക്കുന്നതുവരെ ഉണ്ടായിരിക്കുകയും ചെയ്യും."

"എങ്കിൽ താൻ എനിക്കല്ലേ എഴുതേണ്ടത്? എന്റെ തെററ് എന്നോടല്ലേ മുമ്പേ പറയേണ്ടത്?"

"പറഞ്ഞാലും അതു ശരിയായ അർത്ഥത്തിൽ എടുക്കത്തില്ലെന്ന് എനിക്കു തോന്നി. ഇപ്പോൾ ബോദ്ധ്യവുമായി."

"ശരി, ശരി...എന്തെങ്കിലുമാകട്ടെ...കൂടുതലൊന്നും സംസാരിക്കണ്ട. പെണ്ണിനെ കൊണ്ടുപോവുകയോ എന്തു വേണമോ ചെയ്യ്. ഒരുതരത്തിൽ എനിക്കും ആശ്വാസമായി."

കുറച്ചുനേരം മിണ്ടാതിരുന്നിട്ട് കൗസല്യ ചോദിച്ചു:

"വി. വി. സ്വാമി എറണാകുളത്ത് വന്നിരുന്ന കാര്യം സത്യം അറിഞ്ഞോ?—സ്ഥലം മാററക്കാര്യത്തിന്?"

"മാററരുതെന്ന് പറയാനോ?"

"ഈശ്വരാ! സത്യത്തിന് വന്ന മാററം!"

"തനിക്കു മാററമൊന്നും വന്നില്ലേ?"

"വന്നായിരിക്കും. എങ്കിൽ പറയൂ. എന്നെ തിരുത്തൂ!"

"ഓഹോ—തിരുത്തി! അതിന് നിന്നുതരുകയും ചെയ്യും!... എനിക്ക് ആ ധിക്കാരം വശമില്ല."

"ഇങ്ങനൊക്കെ സത്യം എന്നോട് പറയുമെന്ന്...ഈശ്വരാ!..."

"എറണാകുളത്ത് പോയപ്പോൾ തടഞ്ഞില്ലേ?"

"എന്നോട് പറയാതാണ് പോയത്."

"പറഞ്ഞെങ്കിൽ തടഞ്ഞേനേ?"

"......"

"പറയാത്തതിൽ വിരോധവും തോന്നി ...മനസ്സാക്ഷി സൂക്ഷിക്കാൻ തന്നിരിക്കയല്ലേ?"

"ശരി, ഞാൻ പോയേക്കാം..."

കൗസല്യ എഴുന്നേററു.

"എനിക്കെഴുതിയിരുന്ന അപേക്ഷ അയയ്ക്കണമെന്ന്. ഞാൻ അയച്ചില്ല. അയയ്ക്കുന്നില്ലെന്നു പറഞ്ഞേക്ക്...ആരും ഞാൻ നിമിത്തം വിമ്മിട്ടപ്പെടരുത്..."

"സത്യം ഇനി എന്നുവരും തിരുവനന്തപുരത്തിന്?"

"എന്തിന്?...നിങ്ങൾ രണ്ടു പേരുടെയും മുഖം കാണാൻ ഞാൻ ഇഷ്ടപ്പെടുന്നില്ല. വിരോധം കൊണ്ടല്ല. എനിക്കതിന് ധൈര്യമില്ല."

കൗസല്യ സത്യവതിയുടെ കൈകൾ പിടിച്ചു. രണ്ടുപേരുടേയും കൈകൾ വിറയ്ക്കുന്നുണ്ടായിരുന്നു.

"ഇങ്ങനൊക്കെ വിചാരിച്ചല്ലോ സത്യം. നല്ലവൾ ചമഞ്ഞോ ഞാൻ? ഞാൻ നല്ലവളല്ല സത്യം. എനിക്ക് മാപ്പു തരൂ. തെററു തന്നെ ഞാൻ ചെയ്തത്. ഇനി ഒരിക്കലും ചെയ്യുകില്ല...എന്തു പറയാൻ...എനിക്ക് ഒന്നും പറയാനില്ല. എന്റെ മകൾ എനിക്കു നഷ്ടപ്പെട്ടപ്പോൾ ഇത്രയും ഇല്ലായിരുന്നു. അന്നെന്നെ താങ്ങി നിർത്താൻ സത്യമുണ്ടായിരുന്നു..."

കൗസല്യ സത്യവതിയുടെ കൈ കണ്ണിൽ ചേർത്ത് പൊട്ടിക്കരഞ്ഞു.

വിങ്ങലിലൂടെ പറഞ്ഞു:

"സത്യത്തിനോട് എതിർക്കാൻ എനിക്കു ശക്തിയില്ല..."

സത്യവതി കൈ വിടർത്തി കൗസല്യയുടെ തോൾ തടവി...

ഒന്നും പറഞ്ഞില്ല. പറയാൻ കഴിവില്ലായിരുന്നു. (തുടരും)





4-3

Copyright 1975 LOS ANGELES TIMES

MOCO



# അരക്കില്ലം

നോവൽ—പതിനഞ്ച്

വത്സല

ഏതോ ഒരപരിചിതഗന്ധം തന്നെ പൊതിയുന്നുണ്ടെന്ന് അവൾക്കു തോന്നി. കുട്ടിയുടെ വായിൽനിന്ന് ചുമലിലിററുവീണ പാൽത്തുള്ളികളുടെ ഗന്ധത്തെ കവച്ചു വയ്ക്കുന്ന എന്തോ ഒന്ന്!

വെറുങ്ങലിപ്പിക്കുന്ന വൃശ്ചികക്കാററ് വീശാൻ തുടങ്ങിയപ്പോൾ അവൾ പറഞ്ഞു—

"ആരെ കാത്തിട്ടാ ഈ തണുപ്പിൽ നില്ക്കുന്നത്!"

തണുപ്പ് എന്ന പദം തണുപ്പിന്റെ കാഠിന്യത്തെക്കുറിച്ചു ബോധമുളവാക്കി. എല്ലു തുളച്ച് മജ്ജയോളം എത്തുന്ന കൂർത്ത നഖങ്ങൾ.

അവൾ പറഞ്ഞു—

"അടുത്ത തണുപ്പുകാലത്തിനുമുമ്പ് ഞാൻ പോകും, ഇവിടെനിന്ന്!"

അയാൾ ഞെട്ടി.

"നീ പോകുമോ? എങ്ങോട്ട്?"

"എങ്ങോട്ടെങ്കിലും!"

"നിന്റെ കുഞ്ഞിനെയോ?"

"അവൻ വളർന്നോളും. അല്ലെങ്കിലും അവനെന്നോട് മമതയില്ല!"

"നിനക്കു പ്രാന്തുണ്ടോ സാവിത്രീ?"

"പ്രാന്തില്ല. ഉണ്ടാവട്ടെ എന്ന് ഞാൻ വിചാരിക്ക്യാണ്. എങ്കിൽ ഈ ഇരുട്ടറയിൽ കിടന്ന് ഒന്നും അറിയാതെ എനിക്കു മരിക്കാമായിരുന്നു!"

അവളുടെ സ്വരത്തിന്റെ പാരുഷ്യം അയാളുടെ കൈകൾ തട്ടിത്തെറിപ്പിച്ചു പുറത്തു കടക്കാൻ അവൾ ആഗ്രഹിച്ചു.

അയാൾ ചിരിച്ചു. ഉറക്കെ. ഏരേച്ചൻ നായർ നിർമ്മിച്ച കെട്ടിടത്തിന്റെ ഭിത്തികൾ തകർന്നു വീഴുമെന്ന് അവൾക്കുതോന്നി. ഗൃഹസ്ഥുകത്തു കിടന്ന് ശബ്ദങ്ങൾ നൂറിരട്ടി ശക്തി കൈക്കൊണ്ടു.

"ഞാനാരെന്നു കരുതി, നീ?"

"പുരുഷനായിരിക്കാം."

"അതുപോരെ?"

അവൾ മിണ്ടിയില്ല. ഒരു വന്യജന്തുവിന്റെ ശക്തിയോടെ അവൾ ചെറുക്കാൻ തുടങ്ങി.

അയാൾ വീണ്ടും ചിരിച്ചു.

"ഇതാണ്, ഞാൻ നിന്നെ ഇഷ്ടപ്പെടാൻ കാരണം. നിന്റെ ഈ ദേഹം ജോലിചെയ്തു ശക്തിയാർജ്ജിച്ചതാണ്. കണികാണാൻ കിട്ടുമോ ഇന്നാട്ടിൽ ഇങ്ങനെയൊരു പെണ്ണിനെ!"

അവൾ ശബ്ദിച്ചില്ല.

"നീയെന്താണു കരയുന്നത്?"

അവൾ കരഞ്ഞുകൊണ്ടേയിരുന്നു.

* * *

"ഞാൻ പോയപ്പോ നീ കുട്ടനെ നോക്കിയില്ല. പനി വന്നപ്പോ അവനെ കുളിപ്പിച്ചു. രാപ്പനിയാണവന്. കൂടെക്കിടന്നാലേ അറിയൂ."

വീട്ടിൽ വന്ന മാററങ്ങളിൽ ഊന്നിക്കൊണ്ടാണ് മുനയുള്ള വാക്കുകൾ.

മഞ്ഞു വീഴാൻ തുടങ്ങിയ ഒരു രാത്രി. കുഞ്ഞ് ചുമയ്ക്കാൻ തുടങ്ങി. വല്യമ്മ പറഞ്ഞു—

"ഇവിടത്തെ തണുപ്പ് ഇവന് പററ്ല്യ. ഞാനിവനെ നാട്ടിലേക്കു കൊണ്ടുപോവ്വാണ്. തണുപ്പു കഴിഞ്ഞു വരാം."

അവർ തീരുമാനിച്ചുകഴിഞ്ഞു. ഭംഗിവാക്കുകൾ നിഷ്പ്രയോജനമാണ്.

പിന്നെ അവർ പറയുന്നതിലും സത്യമുണ്ട്. കുഞ്ഞ് ദിനന്തോറും ചെറുതായി വരികയാണ്. പാൽക്കുപ്പി അവൻ തിരിഞ്ഞു നോക്കാതായി. അവന്റെ നിറം വിളർത്തു. അവന് നേരാംവണ്ണം ശ്വസിക്കാനാവുന്നില്ല. ബന്ധനത്തിൽ കിടന്നു പിടയുന്ന ജീവൻ. താഴ്‌വാരത്തിലെ കാററുകൊണ്ടും ഗുണമുണ്ടാവില്ലെന്ന് അവൾക്കു തോന്നി.

അയാളെ അകററി നിർത്തി.

"ആ മോഹം വേണ്ട! ഇവിടെനിന്നു പൊയ്ക്കളയാമെന്ന മോഹം!"

സംസാരിക്കുന്നത് ഏട്ടൻതന്നെയോ?

തന്റെ ഇഷ്ടാനിഷ്ടങ്ങളെ തടയാൻ ഇയാളാര്?

"എല്ലാം ഉപേക്ഷിച്ച് നിനക്കിനി പോകാൻ പററ്ല്യ."

"എന്ന് എങ്ങനെ അറിയാം?"

"എനിക്കറിയാം. ആരെ ഏല്പിച്ചു പോകും?"

"അതു ഞാൻ നോക്കേണ്ടതില്ല."

അവളുടെ ചുമലിൽ കൈവച്ച് അയാൾ പറഞ്ഞു—

"സാവിത്രി എന്റെ മുഖത്തൊന്നു നോക്കൂ."

അഗ്നിയോടേററ ഇരുമ്പുദണ്ഡ് സാവധാനം പഴുത്തുരുകി തീത്തുള്ളികളായി നിലം പതിക്കാൻ തുടങ്ങുംമുമ്പ്—

അയാളുടെ കരവലയങ്ങളുടെ ബലമറിഞ്ഞ അവൾ പറഞ്ഞു:

"ഇതെന്റെ മൂന്നാമത്തെ ചങ്ങലയാണ്."

"നീയെന്താണു പറയുന്നത്?"

അവളുടെ ശബ്ദം പുറത്തുവന്നില്ല.

അവളുടെ നഖങ്ങൾക്കിടയിൽ അയാളുടെ തൊലിയുടെ അംശം പററിനിന്നു.

നെററിയിൽ തുള്ളിയിട്ടുനിന്ന ചോരയിലിനെ നോക്കി അവൾ പല്ലുകടിച്ചു.

"ഇങ്ങനെയൊരു യുദ്ധം ഞാൻ പ്രതീക്ഷിച്ചതാണ്."

"കുറുക്കൻ! നിങ്ങളൊരു കുറുക്കനാണ്. ആദ്യമേ എനിക്കറിയാമായിരുന്നു!"

"നേരെ! എന്റെ ജോലി അത്ര കണ്ട് കുറഞ്ഞു!"

"എന്നെ എന്നേക്കും ഇവിടെ തളച്ചിടാനാഗ്രഹിക്കുകയാണ് നിങ്ങൾ!"

"അതെ. എന്നാലെന്താ?"

അവൾക്ക് ഒരേ സമയം അയാളോടു വെറുപ്പും ബഹുമാനവും തോന്നി.

പാൽക്കഷായത്തിന്റേയും, മേഹ്യത്തിന്റേയും ഗന്ധങ്ങൾക്കുശേഷം ഒരു പുതിയ ഗന്ധം, മനുഷ്യഗന്ധം, പുരുഷഗന്ധം കൊണ്ടുവന്ന അയാളോട് അവൾക്കു നന്ദിയുളവായി.

പിന്നെ അവൾ മെത്തയിൽ ചിതറിക്കിടന്ന വസ്ത്രങ്ങൾക്കിടയിൽ കമിഴ്ന്നുകിടന്നു പൊട്ടിക്കരഞ്ഞു.

അവളെ പിന്നീട് സ്പർശിക്കാൻ അയാൾക്ക് ഭയം തോന്നി.

ഏട്ടനും തോന്നിയിരിക്കണം.

"വല്യമ്മ കഷ്ടപ്പെടേണ്ട. തുടക്കത്തിലെ മഞ്ഞൊന്നു വീണുകഴിയട്ടെ. പിന്നെ കൊണ്ടുപോവാം."

മഞ്ഞുവീഴുന്ന രാത്രികളിലൊന്നിൽ പാൽനിറച്ച കുപ്പി വായിൽനിന്നു തെറിപ്പിച്ച് അവൻ ഞരങ്ങി. ഞരക്കം നീണ്ടുനിന്നു. പിന്നീട് അതൊരു ഞെട്ടലോടെ അവസാനിച്ചു...

വല്യമ്മ വീണ്ടും നിഴലായി. താഴ്‌വാരത്തിന്റെ സ്മരണകൾ അവർ ഉരുവിടാതായി. കുഞ്ഞിനൊപ്പം അവരിൽനിന്നു ചൈതന്യം ചോർന്നുപോയി. അടുക്കളയ്ക്കകത്ത് പഴയ കണ്ടരുടെ സ്ഥാനത്ത് അവർ സ്വയം പ്രതിഷ്ഠിച്ചു. കുട്ടിയിണക്കിയ കണ്ണി അററുപോയതോടെ അവർ ഇരുണ്ട മൂലകളിൽ തെറിച്ചുവീണു. അടുത്തിരുന്ന് ഊണു കഴിക്കുമ്പോൾപ്പോലും അവർക്കും വല്യമ്മയ്ക്കും ഒന്നും പറയാനില്ല.

ശബ്ദമില്ലാത്ത അടുക്കളയെ ഞെട്ടിപ്പിക്കുംവിധം ഒരു സന്ധ്യയ്ക്ക് അവർ വീണു. ഭയങ്കര ശബ്ദത്തോടെ. ഓട്ടുകിണ്ണങ്ങൾ തെറിച്ചു വീണു കലമ്പി.

തന്റെ സ്വൈരജീവിതത്തിന് അവർ

വിളിച്ചു വരുത്തിയ ഒരു കൂട്ട്. ഒരു വിപത്ത്. ഒടിഞ്ഞ തുടയെല്ല് അവരുടെ സന്തതസഹചാരിയായി. അവർക്ക് സ്വയം ആവലാതിപ്പെട്ടുകൊണ്ടിരിക്കാൻ ഒരു നിമിത്തമായി.

"ഏട്ടന്റെ മരുന്നുകൾ ഇനി ഫലിക്കില്ല!"

"എന്തുകൊണ്ട്?"

"മൂത്ത എല്ലാണ്. മടുത്ത മനസ്സും."

സന്ധ്യയ്ക്ക് വല്യമ്മയ്ക്കുള്ള മരുന്നുമായി എത്തിച്ചേരുമ്പോൾ അയാൾ പറഞ്ഞു—

"അവരിവിടെ ഒരു തുണയായിട്ടുള്ളതു ഭാഗ്യം! അല്ലെങ്കിൽ ഈ വീടുവിട്ട് എന്നേ ഓടിപ്പോയേനേ നീ!"

അയാൾ അവളുടെ കിടപ്പറയിലിരുന്നു കൃഷികാര്യങ്ങൾ പറഞ്ഞു. അയാൾ പറയാനാഗ്രഹിക്കുന്നത് അതല്ലെന്ന് അവളറിഞ്ഞു. അറിഞ്ഞതു നടിച്ചില്ല. അലമാര തുറന്നു കണക്കുപുസ്തകം നിവർത്തി അയാൾ കുത്തിക്കുറിക്കാൻ തുടങ്ങി.

പൊടുന്നനെ അവൾ പറഞ്ഞു—

"ഞാനൊരു കാര്യം ഉറച്ചു."

അയാൾ നടുങ്ങി. നടുക്കം അറിയിക്കാതിരിക്കാൻ ചിരിച്ചു.

"ഞാൻ ഊഹിക്കുന്നു."

"എന്ത്?"

"നീ നാട്ടിൽ പോകുന്നു എന്നു പറയുകയായിരിക്കും."

"അല്ല!"

"പിന്നെ?"

"ദയവുചെയ്ത് എന്നെ ഈ കെട്ടിൽനിന്ന് അഴിച്ചുവിടൂ."

"എന്താണിത്?"

"ഈ സ്വത്തിന്റെ ഭാരം! എനിക്കതു വേണ്ട!"

"വേണ്ടെന്നു പറഞ്ഞാലൊക്കുമോ?"

"ഇതിന്നൊരവകാശിയെ ഞാൻ കണ്ടുപിടിച്ചു കഴിഞ്ഞു."

"അവകാശിയോ?"

അയാൾ അവളുടെ കണ്ണിലേക്ക് ഉററു നോക്കി.

"എല്ലാം ഞാൻ ഏട്ടന്റെ പേർക്ക് എഴുതിവയ്ക്കുകയാണ്!"

"എന്തിന്?"

"ഈ വിഴുപ്പ് എനിക്കു വേണ്ട."

"ഇതൊരു വിഴുപ്പാണോ?"

"അതെ."

അയാൾ എണീററ് അവളുടെ മുമ്പിൽ വന്നുനിന്നു.

"സാവിത്രിക്ക് ഒന്നുകൊണ്ടും തൃപ്തിയാവില്ലേ?"

"തൃപ്തിയാണ്!"

"നിനക്കെന്നോട് സ്നേഹമുള്ള ഒരു വാക്ക്-"

അപ്പുറത്തെ മുറിയിൽ വല്യമ്മ ചുമച്ചു.

"വല്യമ്മയ്ക്കു കഞ്ഞി കൊടുക്കാറായി."

അവൾ പുറത്തേക്കു നടക്കാൻ ഭാവിച്ചു.

"നിൽക്കവിടെ!"

അയാളുടെ ബലത്തിൽ അവളുടെ ചുമലുകൾ ഞെരിയാൻ തുടങ്ങി.

"ഞാനൊരു വാക്കു പറയുമ്പോഴേക്ക് നിനക്കൊരു ധൃതി!"

അവൾ പോർക്കോഴിയെപ്പോലെ നോക്കി.

"ഞാനെന്താണു വേണ്ടത്? നിങ്ങൾക്കു വേണ്ടതു തരുന്നില്ലേ? എന്റെ ഈ തിന്നു കൊഴുത്ത ദേഹം?"

"അതുകൊണ്ടായില്ല. നിന്റെ മനസ്സു കരിങ്കല്ലാണോ? ഈ ശരീരത്തിനകത്ത് അങ്ങനെയൊന്നുണ്ടോ?"

"ശരീരത്തിനകത്ത് അപ്രാപ്യമായ എന്തെങ്കിലുമൊന്നുണ്ടോ എന്ന് ആരെങ്കിലും ആരാഞ്ഞിട്ടുണ്ടോ ഇതുവരെ?"

"നീ അനുവദിച്ചിട്ടു വേണ്ടേ. നിനക്കു മനസ്സെന്ന ഒന്ന് ഇല്ലെന്നാണ് എനിക്കു തോന്നുന്നത്!"

"നേരാണ്! നിങ്ങൾക്കു മാത്രമല്ല, എല്ലാവരുടേയും ധാരണ അതാണെന്നു തോന്നുന്നു! മിനുത്തൊരു പുറം തോട്. കൈമാറാവുന്ന തൊണ്ട്!"

അവൾ അച്ഛൻ പറയാറുള്ള വാക്കുകളുടെ ശകലങ്ങൾ ഓർത്തു.

"മോള് വളർന്ന് വലുതാവണം. പഠിക്കണം!"

ചിപ്പിക്കകത്ത് ഒരു തുടിക്കുന്ന ജീവനുണ്ടെന്ന് ഒരുപക്ഷേ അച്ഛൻ കണ്ടിരുന്നു. അഥവാ അന്ന് തന്റെ ഈ ദേഹം ഇത്ര വളർന്ന് മിനുത്തിരുന്നില്ലല്ലോ!

"നീയെന്താണാലോചിക്കുന്നത്?"

"അച്ഛനെപ്പററി!"

"നീയെന്നും അങ്ങനെയായിരുന്നു! തൊട്ടു മുമ്പിലുള്ളതിനെപ്പററി ആലോചിക്കാൻ നിനക്കു നേരമില്ല. മനസ്സില്ല."

"അതിനെന്തു ചെയ്യട്ടെ ഞാൻ!" അവൾ തുടർന്നു—

"അമ്മ പറയുമായിരുന്നു എന്റെ കേസരിയോഗത്തെപ്പററി!"

അയാൾ പല്ലുകടിച്ചുകൊണ്ട് കേട്ടിരുന്നു.

തന്റെ ശരീരത്തിന്റെ കരുത്തുമായി അവളെ നേരിടുമ്പോൾ അയാൾ ചോദിക്കുന്നു—

"ഇപ്പോഴും നിനക്കെന്നോടു സ്നേഹമില്ലേ?"

പ്രതിരോധത്തിനു സ്വന്തം ദേഹത്തെ ഒരുക്കവേ അവൾ പറയുന്നു—

"ഇതാണ് സ്നേഹമെങ്കിൽ, ഉവ്വ്!"

"നീ നടിക്കുകയാണ്. ഏതാനും ദിവസംകൊണ്ട് ഈ ശരീരം എത്ര കൊഴുത്തു മിനുത്തു. ഞാൻ തൊടുംമുമ്പ് ഇതൊരു പാറയായിരുന്നു!"

അയാളുടെ വിരലുകൾ അവളുടെ ദേഹത്തൂടെ തെന്നിനടന്നു. മലയെ തുളച്ചിറങ്ങുന്ന ഒരു മലവെള്ളപ്പാച്ചിലായിരുന്നു അയാൾ. തീരങ്ങളെ മൃദുലമാക്കുന്ന ഒരു പ്രവാഹമായി, അടിയിലടിഞ്ഞ ശിലാഖണ്ഡങ്ങളെ ശിഥിലമാക്കി അയാൾ ഒഴുകി. ആഴങ്ങളിൽ അപ്രാപ്യമായ നിധിയിലേക്ക് ചുഴിഞ്ഞിറങ്ങാൻ സാദ്ധ്യമല്ലെന്ന് അയാൾക്ക് എപ്പോഴും തോന്നി. ഉറച്ച പാറയുടെ അടിയിലാണ് നിധി. താൻ പരാജയപ്പെടുകയാണ്.

തളർന്ന ദേഹത്തിനു ഭാരം കൂടുമ്പോൾ അയാൾ അവളുടെ നോട്ടത്തെ പിൻതുടരുന്നു.

"ആ ഇരുണ്ട ആകാശത്തിൽ നീയെന്താണു കാണുന്നത്?" പരുഷമാക്കപ്പെട്ട ചോദ്യം.

നിർമ്മലമായ ഒരു നോട്ടം അയാൾക്ക് സമ്മാനിച്ചിട്ട് അവൾ ചിരിക്കുന്നു. തീരമണഞ്ഞ ഒരു കക്ക.

"എരേച്ചൻനായർ പണിതുവച്ച ജന്നൽ എത്ര ചെറുതെന്ന് ആലോചിക്കയാണ് ഞാൻ!"

"ഞാൻ ആ ജന്നലടച്ചു കളയും."

"എന്തിന്?"

"എന്നാലെങ്കിലും നീ എന്റെ മുഖത്തൊന്നു നോക്കുമല്ലോ!"

"എനിക്കു നന്ദിയില്ലെന്നാണോ ധരിച്ചുവച്ചിരിക്കുന്നത്?"

"നന്ദി! നന്ദി! അതൊരു വൃത്തികെട്ട മുഖംമൂടിയാണ്. എനിക്കതു വേണ്ട."

അയാൾ അവളെ പിടിച്ചു ഞെരിച്ചു. ഓരോ പരാജയത്തിന്റേയും അവസാനം വഴക്കു പിടിച്ച മനസ്സിനെ ശാന്തമാക്കാൻ അയാൾ അവളുടെ ദേഹത്തെ അഭയം പ്രാപിച്ചു.

കാലവർഷപ്പാച്ചിലിൽ ഉടയാൻ കൂട്ടാക്കാത്ത ഒരു പാറയായിരുന്നു അവൾ. ദേഹത്തുവീണ മദജലം തുള്ളിത്തെറിച്ചു പ്രവാഹത്തിൽ ചേർന്നൊഴുകി. പാറയുടെ ഹൃദയത്തിലൊരു ഉറവയെ നിക്ഷേപിക്കാൻ അതിനു കഴിഞ്ഞില്ല...

എല്ലാം മായ്ക്കുന്ന നിദ്രയിൽ അയാൾ ആണ്ടുപോകുമ്പോൾ അവൾ ആശ്വാസത്തോടെ തിരിഞ്ഞുകിടന്നു. കിളിവാതിലിനപ്പുറം മുഖച്ഛായ മാറുന്ന ആകാശം നോക്കി അവൾ നെടുവീർപ്പിട്ടു. എനിക്കെന്താണ് വേണ്ടത്? അവൾക്ക് അത്ഭുതവും. തന്നോടുതന്നെ അരിശവും തോന്നി.

... ... ...

കിടപ്പറയ്ക്കും കുളത്തിനുമിടയിലെ ശൂന്യത നികത്താൻ അയാൾ ഒരു ഉപായം കണ്ടെത്തി. ഏകാന്തതയുടെ തടവറയിലേക്ക് അല്പം കാററും വെളിച്ചവും വരട്ടെ. പുറംലോകത്തേക്ക് മറെറാരു വാതായനം തുറന്നിടാം.

വേലക്കാർ വന്ന് പടിഞ്ഞാറേക്കെട്ട് തൂത്ത് തളിച്ചു. സ്ഥിരതാമസമാക്കിയിരുന്ന നരിച്ചീറുകൾ പറന്നുപോയി. വേട്ടാളന്മാർ മൂളിപ്പറന്നുകൊണ്ടിരുന്നു.

"എന്താണിത്?"

"പടിഞ്ഞാറേക്കെട്ട് വാടകയ്ക്കു കൊടുക്കുകയാണ്!"

"വാടകയ്ക്കോ?"

"വാടകയ്ക്ക് എന്നു പറയാം. വെറുതെ കിടക്കുകയല്ലേ. എല്ലാം ജീർണ്ണിച്ചു പോവും മുമ്പ്—"

"എന്തിനുവേണ്ടി?"







"വില്ലേജാപ്പീസ്. ഒരു പുതിയ എക്സിക്യൂട്ടീവിനെ നിയമിച്ചിരിക്കുന്നു. അന്യനാട്ടുകാരൻ."

അവളിൽ യാതൊരു ഭാവമാററവുമില്ല. അയാൾക്ക് അത്ഭുതം തോന്നി.

"മനുഷ്യരെ കാണാനില്ലെന്നാണല്ലോ, നിന്റേയും വല്യമ്മയുടേയും പരാതി," അയാൾ തുടർന്നു, "ഇനി അപ്പുറത്ത് എന്നും മനുഷ്യരുടെ ബഹളമായിരിക്കും. ഈ താഴ്വരയിലെ മനുഷ്യരെല്ലാം ഒന്നല്ലെങ്കിൽ മറെറാരാവശ്യത്തിന് വില്ലേജാപ്പീസിൽ വരേണ്ടവരാണ്."

അവൾക്കു ചുററും വളർന്നിരിക്കുന്ന ഏകാന്തതയുടെ പുററ് ഉടച്ചുകളയാനുള്ള വ്യഗ്രത അയാളുടെ ഓരോ വാക്കിലും പ്രകടമായിരുന്നു.

തട്ടിൻപുറത്ത് ഉപയോഗശൂന്യമായിക്കിടന്ന മേശകളും കസേരകളും വലിച്ചു പുറത്തിട്ടു. തേച്ചു കഴുകി വെടിപ്പാക്കുന്നതിനിടയിൽ മേശവലിപ്പിൽ പെററുകിടന്ന എലികൾ പരക്കം പാഞ്ഞു. ഓടാനാവാത്ത കുഞ്ഞുങ്ങൾ ദയനീയമായി കരഞ്ഞു. കുഞ്ഞാമൻ അവയെ വാലിൽ പൊക്കിയെടുത്ത് മുളങ്കൂട്ടത്തിലേക്കു ചുഴററിയെറിഞ്ഞു.

പടിഞ്ഞാറേക്കെട്ട് കളിച്ചവൃത്തിയായി നിന്നു. പുതിയ ആളുകളെ സ്വീകരിക്കാൻ.

കുഞ്ഞാമൻ ആദ്യം നാലു ചാക്കുകെട്ടുകൾ കൊണ്ടുവന്നു. പിന്നെ ഇസ്ത്രിയിട്ട കുപ്പായത്തിനുള്ളിൽ കടന്നുകൂടിയ ഒരു ചെറുപ്പക്കാരൻ. അയാളുടെ മുഖത്ത് ഒരു ബാലന്റെ കൗതുകം നിറഞ്ഞുനിന്നു. സമുദ്രതീരത്തെ നഗരത്തിന്റെ വർണ്ണവും ഗന്ധവുമായി എത്തിയ ഉദ്യോഗസ്ഥനെ വേലക്കാർ ആരാധനാഭാവത്തിൽ അനുഗമിച്ചു.

ഏട്ടൻ അടുക്കളയിൽ വന്നു പറഞ്ഞു—

"ഇന്നൊരുനേരത്തെ ഭക്ഷണം ഇവിടുന്നു കൊടുക്കണം! അയാടെ അടുക്കള ശരിയായില്ല. മണ്ണെണ്ണ എത്തി. ഒഴിച്ചുനോക്കുമ്പോൾ സ്റ്റൗവ്വിനു ഭാരം. പുതിയതൊന്നു വാങ്ങാൻ ആൾ പോയിരിക്കുന്നു!"

അവളൊന്നും മിണ്ടിയില്ല.

"വിഷമമാവുമോ സാവിത്രിക്ക്? ഒരു ചോറും കറിയും മതി!"

"കൂട്ടത്തിലൊരാളല്ലേ, വിഷമമില്ല."

കൂട്ടത്തിലൊരാളോ?

അങ്ങനെ കണക്കാക്കാൻ പററില്ല. അയാൾ അന്യനാണ്. നമ്മുടെ വാടകക്കാരനാണ്. അതോർമ്മവേണം.

അവൾ ഒരു പുളിച്ച ചിരി അയാൾക്കു നൽകി.

മനസ്സിലുദിച്ച അത്ഭുതത്തെ വെയിലേല്ക്കാതെ മറച്ചുവച്ചു.

എന്താണ് ഏട്ടന്റെ ഭാവം?

ഒരു പുതിയ വാതായനം തന്നെ. തനിക്കു കാണാനായിട്ട് ഒരു കിളിവാതിൽ. കിളിവാതിലിലൂടെ മറന്നു തുടങ്ങിയ സുഗന്ധങ്ങൾ കടന്നുവരും. വിസ്മൃതിയിലാണ്ട സംഗീതത്തിന്റെ അലകൾ ഒഴുകിവരും.

സുഗന്ധത്തിനും സംഗീതത്തിനുമുപരി മററു പലതും ഒഴുകിയെത്തി. താഴ്വാരങ്ങളിലെ മനുഷ്യരുടെ ജിജ്ഞാസനിറഞ്ഞ നോട്ടം. അസൂയയുടെ വിഷം പുരട്ടിയ അമ്പുകൾ.

ജനന മരണങ്ങളുടെ സന്ദേശവുമായെത്തിയ മനുഷ്യർ തിരിച്ചുപോവുന്നത് സാവധാനത്തിലാണ്. ഓരോ അടിവയ്പിലും അവർ ചെവിയോർക്കുന്നു.

അവർക്ക് ഈ വീടിന്റെ രഹസ്യങ്ങളറിയണം. എരേച്ചൻ നായർ അണിയിച്ച പഴകിയ പർദ്ദകൾ കീറിയെറിയണം. ഇതിനകത്തുള്ളവരെ അറിയണം. അവർ ചിരിക്കുന്നതെങ്ങനെ? കരയുന്നതെങ്ങനെ? ഉണ്ണുന്നതും ഉറങ്ങുന്നതുമെങ്ങനെ? ശ്വസിക്കുന്നതെങ്ങനെ?

സന്ധ്യകളിൽ വിട്ടങ്ങൾ തേടി വരുന്ന നരിച്ചീറുകളോട് അവൾ ചോദിച്ചു—

ഇതിനകത്തുള്ളവർ മനുഷ്യരാണോ?

രാവിലെ കുളിച്ചുവന്ന് അവൾ ഒരുങ്ങി. കസവു പുടവയണിഞ്ഞു. ആഭരണങ്ങളണിഞ്ഞു. നെററിയിൽ തിലകം ചാർത്തി.

അവൾ മുന്നിൽ വന്നുനിന്നപ്പോൾ കളത്തിലേക്കൊരുങ്ങിനിന്ന ഏട്ടൻ ചോദിച്ചു—

"ഇന്നെന്താണ്?"

"ഇന്നു വിജയദശമി."

"അതറിയാം."

"പിന്നെ ചോദിച്ചതെന്താ?"

"സാവിത്രി ഒരുങ്ങിയതെന്താണെന്ന്?"

"എനിക്ക് അമ്പലത്തിൽ പോകണം."

"കൂടെയാരാ?"

"ഇവിടെ ആരാ ഉള്ളത്!"

"ഞാൻ തന്നെ വേണോ?"

"വേണം!"

"ആളുകളെന്തു വിചാരിക്കും?"

അവൾ പൊട്ടിച്ചിരിച്ചു.

"നിങ്ങൾ മനുഷ്യരെ കണ്ടിട്ടുണ്ടോ? അടിമകളെയല്ലാതെ?"

വീതികുറഞ്ഞ് ആഴമേറിയ കുണ്ടനിടവഴിയിലൂടെ നടക്കുമ്പോൾ അയാൾ പാതയുടെ രണ്ടററങ്ങളിലേക്കും എത്തിനോക്കി.

"എന്നോടൊന്നിച്ച് അമ്പലത്തിൽ വരാൻ ഏട്ടന് ഭയമുണ്ടോ?"

ഏറുകൊണ്ട മട്ടിൽ അയാൾ മുഖം ചുളിച്ചു.

"വല്യേടത്തെ പെണ്ണുങ്ങൾ ദാസിമാരൊന്നിച്ചാ അമ്പലത്തിൽ പോവാറ്!"

"ഞാനിന്നു വല്യേടത്തെ പെണ്ണല്ലല്ലോ!"

(തുടരും)

**കഥ**

**കമലേശ്വർ**

തർജ്ജമ: പി. എൻ. ഭട്ടതിരി

# കാററുണ്ട്, കാററിന്ന് ഒച്ചയില്ല

**പു**റത്ത് കുളിര്.

മഞ്ഞുകാലം തുടങ്ങിക്കഴിഞ്ഞു. മുൻവശത്തുള്ള കുന്നിന്മേൽ പോപ്ലാർമരങ്ങൾ നഗ്നമായിക്കഴിഞ്ഞു. പോപ്ലാർമരങ്ങളുടെ വെളുത്ത് നഗ്നമായ കൊമ്പുകൾ ഇടയ്ക്കിടയ്ക്കു മിന്നിത്തിളങ്ങുന്നു. കാററുണ്ട്, എന്നാലോ കാററിന്ന് ഒച്ചയില്ല. ജനലിന്റെ നിറംമങ്ങിയ ചില്ലിലൂടെ മഞ്ഞ് ഉറയുന്നത് കാണാം. കമ്യൂണിൽ പത്തുപേരുണ്ട്, ഞാനടക്കം പതിനൊന്ന്; എന്നാലോ ആഴ്ന്ന മൂകതയും. സ്വിററ്സർലന്റിൽ ആകെത്തന്നെ ഒരുതരം പെരുത്ത മൂകതയാണ്. അതിലുംവച്ച് ലൂസാൻ പട്ടണം, ഒന്നു വേറെ തന്നെ. പിന്നെ ലൂസാനിന്റെ പുറംഭാഗവും, അവിടെത്തന്നെ ആൾപ്പാർപ്പുള്ള ഇടത്തിൽനിന്ന് അകലെ, ഒരു കുള്ളൻ കുന്നിൻപുറത്തു പണിത ഒരു കോട്ടേജിലാണ്, ഈ കമ്യൂൺ. കമ്യൂണിൽ ഉള്ള എല്ലാവർക്കും ഒന്നിനോട് അല്ലെങ്കിൽ മറെറാന്നിനോട് തികഞ്ഞ അമർഷമാണ്—ചിലർക്ക് നാടിനോടെങ്കിൽ മററു ചിലർക്ക് നാട്ടിലെ നിയമത്തോട്; ചിലർക്ക് ലോകസ്ഥിതിയോടെങ്കിൽ മററു ചിലർക്ക് സ്വിസ് ഗവണ്മെന്റിന്റെ ആഭ്യന്തരനയത്തോട്...

കാലത്ത് ഹ്യൂബർ പറഞ്ഞു—"നിങ്ങൾക്കറിയാമോ, എന്റെ നാട് മുതലാളികളിലുംവച്ച് മുതലാളിയാണ്. ലോകത്തിലുള്ള എല്ലാ സമ്പത്തും ഇവിടെ സ്വിററ്സർലന്റിലേക്ക് ഒഴുകിവരുന്നു. ഞങ്ങൾ പലിശകൊണ്ടാണ് ജീവിക്കുന്നത്. ഞങ്ങളുടെ വിശ്വവിഖ്യാതങ്ങളായ മരുന്നുഫാക്ടറികൾ, ഞങ്ങളുടെ വാച്ച് ഉണ്ടാക്കാനുള്ള പൂർണ്ണമായ കരകൗശലം—എല്ലാം, എല്ലാം തുർക്കി, യൂഗോസ്ലാവിയ, ഇററലി എന്നീ നാടുകളിലെ തൊഴിലാളികളെ ആണ് ആശ്രയിച്ചിരിക്കുന്നത്. അവർ ആഴ്ചതോറും സ്വന്തം നാടുവിട്ട് ഇവിടെ വേലയ്ക്കുവരുന്നു...അവർക്ക് ഇവിടത്തെ പൗരത്വവും നൽകുകയില്ല..."

ഹ്യൂബർ പിന്നെയും എന്തെല്ലാമോ പറഞ്ഞു.

പത്തുപേരുണ്ടായിട്ടും കമ്യൂണിൽ നിറഞ്ഞുനിന്ന മൂകത എന്നെ അലോസരപ്പെടുത്തിക്കൊണ്ടിരുന്നു. മൂകതയുടെ കാരണം പിന്നീട് മനസ്സിലായി—മാരിയാനെ എന്റെ മുറിയിൽ വന്നപ്പോൾ അവർക്ക് തീരെ പരിഭ്രമം ഉള്ളതായി തോന്നിയില്ല. അവർ മെല്ലെ മെല്ലെ പറഞ്ഞു—"നിങ്ങൾക്ക് തികച്ചും അതിശയം തോന്നുന്നുണ്ടാകാം. പക്ഷേ, സംഗതി തെല്ല് അങ്ങനെയാണ്."

"എന്തു പററി?"—ഞാൻ ചോദിച്ചു.

"ഒരു സംഗതി മാത്രമെങ്കിൽ പറയാമായിരുന്നു,"—മാരിയാനെ പറഞ്ഞു.

ഞാൻ അവരുടെ നേരെ ഉററുനോക്കി.

അന്നേരം അവർ പറഞ്ഞു—"മറെറല്ലാം തള്ളിക്കളഞ്ഞാലും രണ്ടു സംഗതികൾ വളരെ പ്രധാനം. ഒന്ന്, പൊലീസിന്റെ ഫോൺ വന്നിരുന്നു...നിങ്ങളെ രാക്കുരാവ് ഫ്രാൻസിന്റെ അതിർത്തിയിൽ കൊണ്ടുപോയി വിടണമെന്ന് പൊലീസിന് കല്പന കിട്ടിയിരിക്കുന്നു..."

"എന്തിന്?"—ഞാൻ തികച്ചും താഴ്മയോടെ മാരിയാനെയോടു ചോദിച്ചു.

നിങ്ങൾ കാലത്തെ യോഗത്തിൽ, ജനീവയിൽവച്ച്, സംസാരിച്ചത് വിപത്ത് ഉണ്ടാക്കാൻ സഹായിക്കുമെന്ന് പൊലീസ് കരുതുന്നു. ബംഗ്ലാദേശിലെ വിപ്ലവത്തിന്റെ മറയിൽ നിങ്ങൾ ഇവിടത്തെ ഗവണ്മെന്റിന് വിരുദ്ധമായിട്ടാണ് സംസാരിച്ചത് എന്ന് പൊലീസ് പറയുന്നു"—മാരിയാനെ എനിക്ക് സംഗതി വിവരിച്ചുതന്നു.

"ശരി. കമ്യൂണിലെ സുഹൃത്തുക്കളെ വിഷമിപ്പിക്കണമെന്ന് എനിക്ക് ആഗ്രഹമില്ല...അതുകൊണ്ട് ഫ്രാൻസിന്റെ അതിർത്തിവരെ എത്തിച്ചേരാനുള്ള വഴി പറഞ്ഞുതരൂ. ഞാൻ പോയിക്കൊള്ളാം"—ഞാൻ വളരെ സ്വാഭാവികമട്ടിൽ പറഞ്ഞു. ഞാൻ നിമിത്തം കമ്യൂണിലെ സുഹൃത്തുക്കൾക്ക് ബുദ്ധിമുട്ടുണ്ടാകുന്നത് എനിക്കു ഇഷ്ടമായിരുന്നില്ല.

എനിക്ക് അറിയാമായിരുന്നു — കമ്യൂണിൽ താമസിച്ചിരുന്നവർ ഒളിഞ്ഞല്ല കഴിഞ്ഞിരുന്നത്, പക്ഷേ, പൊലീസിന്റെ ദൃഷ്ടിയിൽ, സ്വയം ചെന്നുപെടാനും തയാറില്ലായിരുന്നു എന്നെല്ലാം. മാരിയാനെ ഭീകരപ്രസ്ഥാനക്കാരിയായിരുന്നു. പക്ഷേ, അവരുടെ ചിന്താഗതി, വികസ്വരമായ മൂന്നാം ലോകത്തിനെതിരെയുള്ള സ്വിററ്സർലന്റ് നയത്തെ എതിർക്കുന്നതായിരുന്നു. അവർക്ക് ഭാരതത്തോട് സ്നേഹമുണ്ടായിരുന്നു. മൂന്നാംലോകത്തിലെ വികസ്വരദേശങ്ങൾക്ക് ഭാരതം വഴി കാട്ടിക്കൊടുക്കും എന്ന് അവർ വിശ്വസിച്ചിരുന്നു. തങ്ങളുടെ നാട് പാകിസ്ഥാന് യുദ്ധത്തിനു വേണ്ട ആയുധങ്ങൾക്കും യന്ത്രോപകരണങ്ങൾക്കും പ്രബലമായ സാമ്പത്തിക സഹായം നൽകുന്നതിനെപ്പററി അവർക്ക് വ്യസനമുണ്ടായിരുന്നു.

ഇത് വേറെ വിഷയം. കമ്യൂണിലെ സുഹൃത്തുക്കൾക്ക് ഞാൻ നിമിത്തം അനുഭവപ്പെട്ട ബുദ്ധിമുട്ട് എനിക്ക് അറിയണമെന്നുണ്ടായിരുന്നു. ചോദിച്ചപ്പോൾ മാരിയാനെ പറഞ്ഞു—"ഞങ്ങൾ പൊലീസിനോട് വളരെ പറഞ്ഞുനോക്കി. സാർജന്റ് നിങ്ങളെ കാണാൻ ഇങ്ങോട്ടു വരുന്നുണ്ട്."

"ശരി. ഞാൻ അദ്ദേഹത്തോട് അപേക്ഷിക്കും, എന്നെ ഫ്രാൻസിന്റെ അതിർത്തിയിൽ കൊണ്ടുപോയി വിടാൻ. സുഹൃത്തുക്കളായ നിങ്ങളോടൊപ്പം ഒന്നു രണ്ടു ദിവസം ഇവിടെ താമസിക്കണമെന്ന് ആഗ്രഹിച്ചിരുന്നത് ഇനി നടക്കില്ല. അതിൽ എനിക്ക് തികച്ചും വ്യസനം ഉണ്ടായിരിക്കും..." ഞാൻ വികാരാവേശത്തോടെ പറഞ്ഞു.

"സംഗതി നിങ്ങളെ സംബന്ധിച്ച് മാത്രമല്ല. പിയറെയുടെ കാര്യം കുറേക്കൂടി ഗംഭീരമാണ്."

"അതെന്താണ്?"—ഞാൻ ഔത്സുക്യത്തോടെ ചോദിച്ചു.

"നാളെ കാലത്ത് ജനീവയിൽ എത്തി മിലിററി ട്രെയിനിങ്ങിന് റിപ്പോർട്ടു ചെയ്യണം, പിയറെയ്ക്ക്. നിങ്ങൾക്കറിയാമോ, യുദ്ധമെന്നും ആയുധമെന്നും കേട്ടാൽ അയാൾ കലിതുള്ളും എന്ന്."

"അത് ശരിയാണ്. പക്ഷേ, യുദ്ധപരിശീലനത്തിന് അയാൾ പോയേ തീരൂ എന്നുണ്ടോ?"—ഞാൻ ചോദിച്ചുപോയി.

"ഉവ്വ്. ഞങ്ങളുടെ നാട്ടിൽ യുദ്ധപരിശീലനം നിർബ്ബന്ധമാണ്. പോയില്ലെങ്കിൽ അയാളെ പിടിക്കും. ട്രയൽ നടത്തും. ആറുമാസത്തെ ജയിൽ ശിക്ഷയും കിട്ടും...ഇങ്ങനെ രണ്ടു പ്രധാനപ്പെട്ട സംഗതികൾ..."

"ഇതിൽ പരിഭ്രമിക്കാൻ എന്തിരിക്കുന്നു? ഞാൻ രാക്കുരാവ് സ്വിററ്സർലന്റ് വിട്ട് ഫ്രാൻസിന്റെ അതിർത്തി കടക്കും. പിയറെ നാളെക്കാലത്ത് ജനീവയ്ക്കു പോകും. നിർബ്ബന്ധയുദ്ധപരിശീലനം വേണമെന്ന നിയമം ഉണ്ടെങ്കിൽ അയാൾ പോയേ തീരൂ"— ഞാൻ പറഞ്ഞു, വളരെ ലാഘവത്തോടെ.

മാരിയാനെ വിസ്മയംപൂണ്ട് എന്റെ നേരെ നോക്കി. എന്തോ തടഞ്ഞപോലെ,





എന്നാൽ ദൃഢമായിട്ട് അവർ മൊഴിഞ്ഞു—"ഞങ്ങൾ കേട്ടിട്ടുണ്ടല്ലോ, ഭാരതീയർ തങ്ങളുടെ ആത്മാവിന്റെ ആഹ്വാനമനുസരിച്ച് പ്രവർത്തിക്കാൻ പ്രാണൻപോലും വെടിയുമെന്നു ... ആത്മാവിനെ അംഗീകരിക്കുന്നു എന്ന്...ആത്മാവിന്റെ നിർദ്ദേശത്തെ അനുസരിക്കുന്നു എന്ന്...എന്നാൽ...നിങ്ങൾ—"

മാരിയാനെയുടെ മുഖത്തു പൊന്തിവന്ന പീഡ ഞാൻ ശ്രദ്ധിച്ചു. ഞാൻ പറഞ്ഞതിന്റെ താല്പര്യം അവർ ധരിച്ചതുപോലെ ആയിരുന്നില്ല. എന്റെ താല്പര്യം ഞാൻ അവരെ ധരിപ്പിച്ചു. വിദേശത്ത് എനിക്ക് മറെറന്താണ് ചെയ്യാൻ കഴിയുമായിരുന്നത്? കമ്യൂണിൽ ബാക്കിയുള്ളവരുടെ പ്രതികരണം എന്തെന്നും എനിക്ക് അറിയാൻ മേലായിരുന്നു. ഞാൻ നിമിത്തം എന്തെങ്കിലും വൈഷമ്യം ഉണ്ടാകുമെങ്കിൽ അത് ഒഴിക്കേണ്ട ഉപായം തേടേണ്ടിയിരുന്നു, എനിക്ക്...

ഞങ്ങൾ ഹാളിൽനിന്നുകൊണ്ട് അങ്ങനെ സംസാരിക്കുന്നതിനിടയ്ക്ക്, ഞങ്ങളുടെ കോട്ടേജ് നിന്നിരുന്ന കുള്ളൻ കുന്നിലേക്കുവരുന്ന വഴിയിൽ കാറിന്റെ ഹെഡ്ലൈററ് കാണായി. മാരിയാനെ അങ്ങോട്ട് നോക്കിക്കൊണ്ടു പറഞ്ഞു—"ഓ, സാർജന്റ് എത്തിക്കഴിഞ്ഞു."

"വേറെ ആരെങ്കിലും ആകരുതേ?"—ഞാൻ ചോദിച്ചു.

"ഇങ്ങോട്ട് മററാര് വരും? അദ്ദേഹമേ ആയിരിക്കൂ"—മാരിയാനെ പറഞ്ഞു, തീരെ അമ്പരപ്പില്ലാതെ.

മാരിയാനെ പറഞ്ഞത് ശരിയായിരുന്നു. ജീപ്പ് വന്നുനിന്നു. കാറിൽനിന്ന് സാർജന്റ് ഇറങ്ങുന്നത് ജനൽച്ചില്ലിലൂടെ കാണായി. മാരിയാനെ വാതിൽ തുറന്നു. അവർ തമ്മിൽ ഫ്രെഞ്ചിൽ കുശലം സംസാരിച്ചു. സാർജന്റിനോടൊപ്പം കാററിന്റെ മൂർച്ചയുള്ള മുനകളും മുറിക്കകത്തേക്ക് തുളച്ചുകയറി. മാരിയാനെ സാർജന്റിനെ അകത്തേക്ക് ക്ഷണിച്ച്, വാതിൽ അടച്ചു.

സാർജന്റ് എന്നോടൊന്നും സംസാരിച്ചില്ല. മാരിയാനെ ആ മുറിവിട്ടുപോയി. ഒരു പക്ഷേ, കമ്യൂണിലെ മററു കൂട്ടുകാരെ വിവരം അറിയിക്കാനായിരിക്കണം. സാർജന്റ് നിന്ന നിലയിൽത്തന്നെ ഹാളിന്റെ ചുമരിന്മേലുള്ള പോസ്റ്ററുകളും മററും നോക്കിക്കൊണ്ടിരുന്നു.

ഈ ഹാൾ എല്ലാവർക്കുംകൂടി ഉള്ളതായിരുന്നു. ശരിക്കു പറഞ്ഞാൽ, എല്ലാവരും ഒരുമിച്ചിരുന്ന് ആഹാരം കഴിക്കുന്ന മുറിയായിരുന്നു. പ്രത്യേകതരത്തിലുള്ള ഒരു മ്യൂസിയംപോലെ ഉണ്ടായിരുന്നു, ഈ മുറി. പല സാധനങ്ങളും ഉണ്ടായിരുന്നു. പ്രധാന വാതിൽക്കൽ, മരച്ചുമരിന്മേൽ, മാർക്സിന്റെ ഒരു വലിയ പോസ്റ്റർ ചിത്രം ഒട്ടിച്ചിരുന്നു. വാതിലിന്റെ തൊട്ടടുത്ത് മറെറാരു ഭാഗത്ത് ചെ-ഗ്വേരയുടെ ഒരു വലിയ ചിത്രം—ത്രികോണത്തിന്റെ പാറേറണിൽ വരഞ്ഞത്. അതിന്റെ താഴെ മറെറാരു പോസ്റ്റർ. അതിൽ ആട്ടിൻപററത്തിന്റെ ചിത്രം. ചിത്രത്തിനു താഴെ എഴുതിയിരുന്നു—റിത്തൂർ അലാ നോർമെൽ, അതായത് എല്ലാം സാധാരണം എന്നർത്ഥം. മറെറാരു പോസ്റ്റർ, ഒരു ഫ്രെഞ്ചുകാർട്ടൂണിസ്റ്റിന്റെ. അതിൽ, ഫ്രാൻസിൽ തൊഴിലാളികളുടെ പരാജയപ്പെട്ട ഹർത്താലിനെ കളിയാക്കിയിരുന്നു. വലതുവശത്തെ ചുമരിന്മേൽ മറെറാരു കാർട്ടൂണിസ്റ്റിന്റെ പോസ്റ്റർ—നിക്സൻ ഇററലിയിലേക്കു വന്നിരിക്കുന്നു എന്ന കീഴ്ക്കുറിപ്പോടെ. നിക്സൻ വിമാനത്തിന്റെ പടികൾ ഇറങ്ങുന്നു, കൈയിൽ ഹൈഡ്രജൻ ബോംബ് താങ്ങിപ്പിടിച്ചുകൊണ്ട്; ഇററലിയിലെ പാതിരിമാർ കുരിശും ധർമ്മദണ്ഡും ഏന്തി നിക്സന്റെ ചരണങ്ങളിൽ കുമ്പിടുന്നു...മറെറാരു ചുമരിന്മേൽ വലിയ ഒരു പോസ്റ്റർ, പട്ടണത്തിലെ ഏതോ വലിയ ഒരു കൺസ്യൂമർ സ്റ്റോറിന്റെ. അതിലെ കുറിപ്പ്—''ഞങ്ങളുടെ കടയിൽ നിന്ന് നിങ്ങൾ വാങ്ങിക്കുന്ന സാധനങ്ങളുടെ ലാഭത്തിൽ പത്തുശതമാനം ബംഗ്ലാദേശിനെ സഹായിക്കാൻ സംഭാവനയായി നൽകുന്നതാണ്."

സാർജന്റ് എല്ലാ പോസ്റ്ററും ശ്രദ്ധിച്ചുനോക്കി. കൺസ്യൂമർ സ്റ്റോറിന്റെ പോസ്റ്റർ വായിച്ച് അയാൾ മെല്ലെ പുഞ്ചിരിതൂകി. തലേന്ന് ജോർജ് അതിൽ എഴുതിയിരുന്നതിനെപ്പററി എനിക്ക് വിവരിച്ചുതന്നിരുന്നു. അയാൾ പറഞ്ഞു—"കൺസ്യൂമർ സൊസൈററിയുടെ ഈ പോസ്റ്റർ ഒട്ടിക്കാൻ കാരണമുണ്ട്. ലാഭം അടിച്ചെടുക്കാനുള്ള അവരുടെ ബുദ്ധികൗശലപ്രയോഗം മനസ്സിലാക്കാൻ ഇതു ഉപകരിക്കും. അതായത് ബംഗ്ലാദേശിന്റെ യാതനകളും അ

വർക്ക് ലാഭമുണ്ടാക്കാനുള്ള ഒരു മാർഗ്ഗം മാത്രം...”

സാർജൻറ് പുഞ്ചിരിതൂകിയപ്പോഴും എൻെറ പരിഭ്രമം തെല്ലു കുറഞ്ഞു. അപ്പോഴേക്കും കമ്യൂണിലെ പത്തുപേരും ഹാളിൽ എത്തിക്കഴിഞ്ഞിരുന്നു—മാരിയാനെ, റീഥ്, മാർട്ടി, എനീലിസെ—നാലു പെൺകുട്ടികൾ; ഹ്യൂബർ, ജോർജ്, പിയരെ, അൽബർട്ട്, കോരെ, ബർഗാസ്—ആറ് ആൺകുട്ടികൾ. ആകെ പന്ത്രണ്ടുപേർ. എന്നെയും സാർജൻറിനെയും കൂട്ടി.

എല്ലാവരും വന്നതോടെ സാർജൻറുമായി സംഭാഷണം ആരംഭിച്ചു. എനിക്ക് യാതൊന്നും മനസ്സിലാക്കാൻ കഴിഞ്ഞിരുന്നില്ല. സംഭാഷണം ഏതു ഭാഷയിൽ—ഫ്രഞ്ചിലോ, ജർമ്മനിലോ, ഇററാലിയനിലോ എന്നുപോലും എനിക്ക് മനസ്സിലാക്കാൻ കഴിഞ്ഞിരുന്നില്ല. ഇടയ്ക്കിടയ്ക്ക് എല്ലാവരുടേയും ദൃഷ്ടി എൻെറ നേരെ തിരിഞ്ഞിരുന്നു. ഇന്ത്യ എന്ന വാക്കു കേട്ടിരുന്നു. അതുകൊണ്ട് എനിക്ക് ഊഹിക്കാൻ കഴിഞ്ഞു, സംഭാഷണം എന്നെപ്പററി ആയിരിക്കണമെന്ന്.

കുളിര് ഏറിക്കൊണ്ടുവന്നു. കുന്നെല്ലാം മൂടൽമഞ്ഞിൽ മുങ്ങി. പുറത്ത് വെളുത്ത മൂടലല്ലാതെ മറെറാന്നും കണ്ണിൽ പെട്ടിരുന്നില്ല. സാർജൻറുമായുള്ള ചർച്ചയ്ക്കിടയ്ക്ക് ചൂട് കയറിയിരുന്നു. സാർജൻറ് വളരെ നീരസത്തോടെയാണ് സംസാരിച്ചിരുന്നത്. എന്നെപ്പററി അവസാനം എന്തു തീർപ്പെടുക്കും എന്നറിയാനായിരുന്നു എൻെറ ഉൽക്കണ്ഠ മുഴുവൻ.

ആ ഗ്രൂപ്പിൽനിന്ന് മാർട്ടിയും അൽബർട്ടും ഇടയ്ക്കിടയ്ക്ക് മാറി, ഹാളിൽ വച്ചിരുന്ന വലിയ ഒരു ബ്ലാക്ക്ബോർഡിലെ നിർദ്ദേശമനുസരിച്ച്, തീൻമേശ ഒരുക്കിക്കൊണ്ടിരുന്നു. ഓരോ ദിവസത്തെ പ്രവൃത്തിയും അതു് നിർവഹിക്കേണ്ട ആളുടെ പേരും ആ ബോർഡിൽ രേഖപ്പെടുത്തിയിരുന്നു—ആരു് ഭക്ഷണം പാകംചെയ്യും, ഭക്ഷണത്തിന് എന്തെല്ലാം ഉണ്ടായിരിക്കും, പ്ലേററുകൾ ആരു് കഴുകും, മുറിയിലെ ബാഗ് ആരു് പുറത്തെടുത്തുവയ്ക്കും, വീട് ആരു് വൃത്തിയാക്കും —എന്നിങ്ങനെ പല നിർദ്ദേശങ്ങൾ...രാത്രിയിലെ ഭക്ഷണത്തിനുശേഷം പിറേറദിവസത്തെ പരിപാടിയും അതു് നിർവ്വഹിക്കേണ്ട ആളുടെ പേരും കുറിച്ചിടും. അതനുസരിച്ച് അന്നത്തെ രാത്രിഭക്ഷണത്തിൻെറ ചുമതല മാർട്ടിയുടേയും അൽബർട്ടിൻേറയും ആയിരുന്നു.

മാർട്ടിക്ക് വല്ലാത്ത കുളിര് ഏശുന്നുണ്ടാകണം. അൽബർട്ട് ഇടയ്ക്കിടയ്ക്ക് മാർട്ടിയോടു ചേർന്നുനിൽക്കും. തൻെറ ഉള്ളംകൈ തിരുമ്മി ചൂടാക്കി അവരുടെ ശരീരത്തിൽ വച്ചുകൊണ്ടിരിക്കും. എന്നിട്ട് തൻെറ ജോലിയിൽ ഏർപ്പെടും.

തീൻമേശ മിക്കവാറും ഒരുങ്ങിക്കഴിഞ്ഞു. അൾജീരിയയിലെ തബൂർക്കയുടെ നാലു് പച്ചക്കുപ്പികൾ. വലിയ ഒരു മൺചട്ടിയിൽ നിറച്ച് സലാഡ്. അൽബർട്ടാണ് അതു് കണ്ടിച്ചതു്. അതിൽ ഉള്ളിക്കഷണങ്ങളും ചൊറുക്കയും ഒലീവ് എണ്ണയും ചേർത്തു് മാർട്ടിയാണ് തയാറാക്കിയതു്. അടുത്തുതന്നെ മറെറാരു വലിയ മൺചട്ടി വച്ചിരുന്നു. അതിൽ മാർട്ടി പീച്ച് (ബാദാംവർഗ്ഗത്തിൽപ്പെട്ട പഴം) കണ്ടിച്ച് ഇട്ടുകൊണ്ടിരുന്നു. അൽബർട്ട് ബ്രെഡ് കൊണ്ടുവന്നു വച്ചു.

പെട്ടെന്ന് പിയരെയുടെ ഉച്ചത്തിലുള്ള ഒച്ച കേൾക്കായി. വാദിച്ചു വാദിച്ച് ഒച്ച മുഴങ്ങിപ്പോയതായിരിക്കണം. സാർജൻറ് അയാളുടെ നേരെ ശ്രദ്ധിച്ചുനോക്കി. റീഥ്, പിയരെയുടെ തൊട്ടടുത്ത് മുയൽക്കുഞ്ഞിനെപ്പോലെ പതുങ്ങി നിന്നിരുന്നു. ഞാൻ പൊടുന്നനെ തെല്ല് അമ്പരന്നുപോയി. വർത്തമാനം പറഞ്ഞു പറഞ്ഞ് ഒരു പൊട്ടിത്തെറി ഉണ്ടായപോലെ തോന്നി. പിയരെ സാർജൻറിനോട് കലഹിച്ചപോലെ. കമ്യൂണിൽ ഇനി തകരാർ ഉണ്ടാകാം. ഇതെല്ലാം ഞാൻ നിമിത്തമാണ് നേരിട്ടതെന്ന് ആലോചിച്ചപ്പോൾ എനിക്ക് കൂടുതൽ പരിഭ്രമം ഉണ്ടായി. ഒരുപക്ഷേ, പിയരെയുടെ കാര്യത്തിലായിരിക്കും കുഴപ്പമുണ്ടായതു്. കാരണം അയാൾ, നിർബ്ബന്ധസൈനിക പരിശീലനത്തിന് ജനീവയിലേക്കു പോകാൻ തയാറല്ലായിരുന്നു. ഒരുപക്ഷേ, അതിനെ സംബന്ധിച്ച വിവാദത്തിനിടയ്ക്ക് ആയിരിക്കാം വാക്കേററം ഉണ്ടായതു്...

അപ്പോഴേക്കും മാർട്ടി എൻെറ അടുത്തേക്കു വന്നു. അവർ മുഖം എൻെറ നേരെ നീട്ടിക്കാണിച്ചു. എനിക്ക് സംഗതി മനസ്സിലായി. അവക്ക് കവിഞ്ഞ കുളിർ ഏശിയിരുന്നു. ഞാൻ എൻെറ വുളൻ മഫ്ളർ കൊണ്ട് അവരുടെ കവിളും കഴുത്തും കാതും മൂക്കും ചൂടാക്കിക്കൊടുത്തു. പിന്നീട് തെല്ലുനേരം അവർ എന്നോടു ചേർന്നുനിന്നു.

ഞാൻ ചോദിച്ചു—“മാർട്ടി, എന്തുണ്ടായി കുഴപ്പത്തിന്?”

“സാർജൻറ് വലിയ തമാശക്കാരനാണ്...അതെ പിയരെ പറയുകയാണ്—ഈ സൊസൈററിക്കുവേണ്ടി, ലാഭക്കൊതിയും യുദ്ധക്കൊതിയും ഉള്ള ചീഞ്ഞളിഞ്ഞ ഈ സൊസൈററിക്കു വേണ്ടി, യുദ്ധപരിശീലനം നേടുന്നതു് താൻ നിരാകരിക്കുന്നു. ട്രയൽ നടത്തിക്കൊള്ളട്ടെ. ശിക്ഷ തന്നോട്ടെ. എന്തുമായിക്കോട്ടെ. യാതൊരു കുസലുമില്ല. ഇവിടെ—എന്നെല്ലാം...” പിയരെ ഉറക്കെ ഉറക്കെ പറഞ്ഞതെല്ലാം മാർട്ടി എനിക്കു വിവരിച്ചുതന്നു.

അന്തരീക്ഷം പെട്ടെന്നുമാറി...സാർജൻറ് എന്തോ പറഞ്ഞു. മേൽക്കൂര തകരത്തക്കവണ്ണം എല്ലാവരുടേയും ഒച്ച മുഴങ്ങി. എല്ലാവരും സന്തോഷംകൊണ്ട് ആർത്തുവിളിച്ചു. അവസാനം 'ഹെയ്ൽ', 'ഹെയ്ൽ' എന്ന ആർത്തുവിളിയും കേൾക്കായി.

മാരിയാനെ അൽബർട്ടിനോടു പറഞ്ഞു—“മെഴുകുതിരി കത്തിക്കൂ. ഇന്നത്തെ







വെർനർ ബിഷോഫിൻെറ 'ഉറങ്ങിപ്പോയ അമ്മ': ജീവിതത്തിൻെറ അനാഥത്വം.

മഹത്തായ ആഘോഷം ആരംഭിക്കാം.”

മാർട്ടി മൂന്ന് മെഴുകുതിരി കത്തിച്ച് തീൻ മേശപ്പുറത്തു് വച്ചു. കമ്യൂണിററിയിൽ ഉണ്ടാക്കിയ മൺപ്ലേററുകൾ മേശപ്പുറത്തുനിരന്നു. മൺകോപ്പകളിൽ ഈന്തവൈൻ ചൊരിയാൻ തുടങ്ങി. എല്ലാവരും മേശയുടെ ചുററും ഒന്നിച്ചുകൂടി. കസേരകൾ കുറവായിരുന്നു. അതുകൊണ്ട് കൈയിൽ കിട്ടിയ മററുസാധനങ്ങൾകൊണ്ട് കസേരകളുടെ ഉപയോഗം നിറവേററി.

സാർജൻറ് കോപ്പ ഉയർത്തി, 'ചീയേഴ്സ്'' വിളിച്ച്, എൻെറ നേരെ നോക്കി, ഇംഗ്ലീഷിൽ പറഞ്ഞു—“ഞങ്ങൾക്കറിയാം, ഞങ്ങൾക്കറിയാം...ഞങ്ങളുടെ നാടോ മററ് പടിഞ്ഞാറൻ നാടുകളോ നൽകുന്ന ആയുധങ്ങളും യുദ്ധസാമഗ്രികളും സ്ഥായിയാക്കി വയ്ക്കുന്നതിന് ഞങ്ങളുടെ നാട്ട് നിങ്ങളുടെ നാടുകളെ, അതായതു് മൂന്നാം ലോകത്തിലെ നാടുകളെ സഹായിക്കുന്നതിൻെറ താൽപ്പര്യം എന്തെന്ന്...ഞങ്ങൾക്കറിയാം...”

അപ്പോഴേക്കും മാരിയാനെ വെളുത്ത റമ്മിൻെറ കുപ്പി എടുത്തുകൊണ്ടുവന്നു...സാർജൻറ് സംസാരം തുടർന്നുകൊണ്ടിരുന്നു... “'ഞാൻ പൊലീസിലാണ്. എന്നുവച്ച് എനിക്കറിയാൻ മേലേ? യുദ്ധം ചീത്തയാണ്. ഞങ്ങളും ഞങ്ങളെപ്പോലെയുള്ള നാടുകളും യുദ്ധത്തിൻെറ ബലത്തിന്മേൽ ആണ് സുഖലോലുപമായ ജീവിതം ആസ്വദിക്കുന്നതു്. പാകിസ്ഥാൻെറ ടാങ്കുകളേയും യുദ്ധവിമാനങ്ങളേയും ഇന്ത്യ അറുപത്തഞ്ചിൽ തകർത്തുകളഞ്ഞു...എന്നാൽ അവ വീണ്ടും ഉണ്ടാക്കാനായി...അതെ...ഞങ്ങളുടെ നാട് അതിന് അവശ്യം വേണ്ട യന്ത്രസാമഗ്രികൾ വാങ്ങുന്നതിന് പാകിസ്ഥാന് സാമ്പത്തിക സഹായം നൽകുന്നു...അങ്ങനെ ആ സഹായം ഇപ്പോൾ സ്വന്തം സോദരരെ കൊല്ലുവാൻ പ്രയോജനപ്പെടുത്തുന്നു...അതെ, ഞങ്ങൾക്കറിയാം...എല്ലാം അറിയാം ഞങ്ങൾക്ക്...''

എനിക്ക് ശ്വാസം വീണു—സമാധാനത്തിൻെറ. നിശ്ചിന്തനായി ഞാൻ തബൂർക്കയുടെ ആദ്യത്തെ ഒരു കവിൾ മൊത്തി. സാർജൻറിനെ എന്തു മന്ത്രവിദ്യയാണ് ആവേശിച്ചതെന്ന് എനിക്ക് ഒരു പിടിത്തവും കിട്ടിയില്ല. മാരിയാനെ വെളുത്ത റമ്മിൻെറ കുപ്പി തുറന്നു പീച്ചിന്മേൽ ഒഴിച്ചു. പീച്ചിൻെറ കഷണങ്ങൾ റമ്മിൽ മുങ്ങി. പിയരെ ലൈററർകൊണ്ട് റമ്മിൻെറ മീതെ ജ്വാല ഏൽപ്പിച്ചു. റമ്മിൻെറ നീലയായ ജ്വാല ഉയരാൻ തുടങ്ങി. കൈ ചൂടാക്കാൻ വേണ്ടി, മാർട്ടി പാത്രം അതിൻെറ മേൽ പിടിച്ചു.

റീഥ്, പിയരെയുടെ ചുമലിൽ തലയും ചായ്ച്ച് കുത്തിയിരിക്കയായിരുന്നു—ഉത്സാഹമില്ലാതെ, വികാരശൂന്യയായിട്ട്. അൽബർട്ടും മാരിയാനെയും തെല്ലുനേരം കഴിഞ്ഞു് സ്പൂൺകൊണ്ട് പീച്ചിൻെറ കഷണങ്ങൾ ഇളക്കി ഇളക്കി നീലയായ ജ്വാലകൾ കെടുത്തി. മാർട്ടി വീണ്ടും പച്ചക്കുപ്പിയിൽനിന്ന് വൈൻ ഒഴിക്കാൻ തുടങ്ങി. ഭക്ഷണത്തിൻെറ അന്തരീക്ഷം അപ്പോഴേക്കും ഉറഞ്ഞുവന്നു. ഹ്യൂബർ എപ്പോഴാണ് ജോൺ ബോയെസിൻെറ റിക്കാർഡുവച്ചതെന്ന് അറിയാൻ മേല...

പുറത്തു മഞ്ഞും മൂടിക്കെട്ടലും ഉണ്ടായിരുന്നു...

അകത്ത് ജോൺ ബോയെസിൻെറ ഒച്ച മുഴങ്ങിക്കൊണ്ടിരുന്നു.

ഫിയർ നാട്ട് ടു റിലേ മൈ ക്രൈം...
ദി ക്രൈം ഈസ് ലവിങ് ദി
ഫൊഴ്സേക്കൻ...
ഓൺളി സൈലൻസ് ഈസ് ഷേം...!
ഓൺളി സൈലൻസ് ഈസ് ഷേം...!
ഫാദർ! യെസ് ഐ ആം എ
പ്രിസണർ...ഫാദർ...

ഹ്യൂബറും സാർജൻറും ഇതിനോടൊപ്പം പാടിക്കൊണ്ടിരുന്നു. മാരിയാനെ വീണ്ടും റം ഒഴിച്ച്, പീച്ചിൻെറ കഷണങ്ങളെ നീലജ്വാലയിൽ പൊതിഞ്ഞു. പുറത്ത് മഞ്ഞുണ്ടായിരുന്നു. മൂടിക്കെട്ടൽ ഉണ്ടായിരുന്നു. മരംകൊണ്ടുള്ള മേശപ്പുറത്തും നിലത്തും എല്ലാവരുടേയും കൈകളും കാലുകളും താളം തട്ടിക്കൊണ്ടിരുന്നു. ജോൺ ബോയെസിൻെറ ഒച്ച പൊന്തിക്കേൾക്കായി...

ദി ഷേംലെസ് ലൈസ് ദാററ് ദെൻ
ഹാവ് ടോൾഡ്
വിൽ എവർ മോർ ബി പെയ്ഡ് ഇൻ
ഗോൾഡ്...
ഫാദർ! എഗെൻസ്ററ് ഈസ് ദി
പവർ ഓഫ് ഗോൾഡ്...
ഫാദർ!...യെസ് ഐ ആം എ
പ്രിസണർ...
ഓൺളി സൈലൻസ് ഈസ് ഷേം...
ഫാദർ...

അന്നേരം അവിടെ യാതൊന്നും ഉണ്ടായിരുന്നില്ല—കുളിരോ മഞ്ഞോ രാവോ ഇരുളോ ഒന്നുംതന്നെ...ജോൺ ബോയെസിൻെറ ഒച്ച മാത്രം...

ഫാദർ ഡോൺട് ബി അഷേംഡ് ടു
ടെൽ മൈ ക്രൈം...
ദി ക്രൈം ഓഫ് ലവ് ആൻഡ് ബ്രദർ-
ഹുഡ്!
ഓൺളി സൈലൻസ് ഈസ് ഷേം...
ഫാദർ...

ആരു്, എവിടെ എന്ന് ആർക്കും ഒരു പിടിയും ഉണ്ടായിരുന്നില്ല. എല്ലാവരും പീച്ചിൻെറ കഷണങ്ങൾ മരസ്പൂൺകൊണ്ട് എടുത്തു് തിന്നുകൊണ്ടിരുന്നു: ചൂടുള്ള റം മൊത്തിക്കൊണ്ടിരുന്നു. എല്ലാവരിലും ഒരു അത്ഭുതപ്രപഞ്ചം ആവേശിച്ചപോലെ. എല്ലാവരും ആടിക്കൊണ്ടിരുന്നു. ഈ ലോകമെല്ലാം ഒന്ന്...ലോകത്തിലുള്ള വിഭാഗതകളെല്ലാം ഒന്ന്...ലോകത്തിലെ ഒച്ച ഒന്ന്...ഇങ്ങനെയെല്ലാം അനുഭവപ്പെട്ടുകൊണ്ടിരുന്നു...

എന്നാലോ, ആ സാഹചര്യത്തിലും പിയരെയും റീഥും വേറിട്ട് കുത്തിയിരുന്നപോലെ, റീഥ്, പിയരെയുടെ മാറിലേക്ക് തല ചായ്ച്ചു കിടന്നിരുന്നു. പിയരെ, റീ

ഥിന്റെ പൊൻനിറമുള്ള മുടിയിലൂടെ വിരൽ ഓടിച്ചുകൊണ്ടിരുന്നു. റീഥ് ഇടയ്ക്ക് നിരുന്മേഷദൃഷ്ടിയോടെ പിയരെയുടെ മുഖത്തേക്കു നോക്കിക്കൊണ്ടിരുന്നു; പിയരെ തികഞ്ഞ കുട്ടിത്തത്തോടെ റീഥിനെ ചുംബിച്ചുകൊണ്ടിരുന്നു.

സാർജന്റ് ലഹരിയിൽ ആയിരുന്നു. അയാൾ എത്രഎത്ര റിക്കാർഡുകൾ വച്ചു എന്നറിയാൻ മേല—ജോർജ് മുസ്റ്റാകി, ഫെററ്, തിയോഡോറാക്കിസ്, അങ്ങനെ ആരുടെയെല്ലാമോ...ഇടയ്ക്കിടയ്ക്ക്, "എനിക്കറിയാം", "എനിക്കു് എല്ലാം അറിയാം" എന്നു് ആർത്തുവിളിച്ചുകൊണ്ടിരുന്നു.

പിന്നീട് എന്റെ അടുത്തേക്കു വന്നു് ഇംഗ്ലീഷിൽ പറഞ്ഞു—"മി. കമലേശ്വർ! ജനീവയിലെ മീററിങ്ങിൽ താങ്കൾ പറഞ്ഞതെല്ലാം സത്യമാണ്. എനിക്കു് അതിനോടു് യോജിപ്പുണ്ടു്...പക്ഷേ...ഞാൻ പൊലീസിൽ ആണു്..."

"താങ്കളുടെ നില എനിക്കു് മനസ്സിലാക്കാനാവുന്നുണ്ടു്. മനുഷ്യനു് തനിക്കു വിശ്വാസമില്ലാത്തതു് മനമില്ലാമനസ്സോടെ ചെയ്യേണ്ടിവരുന്നു. എന്തു ചെയ്യാം! അങ്ങനെയാണു് ഈ കാലഘട്ടം"—ഞാൻ പറഞ്ഞു.

"താങ്കൾക്കു് അറിയാൻമേല. ഇവിടത്തെ ഭരണകൂടവും വ്യവസ്ഥയും വളരെ നിർദ്ദയമാണു്. വിപ്ലവങ്ങൾ നടക്കുന്ന, പരിവർത്തനങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്ന നാടുകളെ അംഗീകരിക്കാൻ ആവുന്നില്ല, ഞങ്ങളുടെ നാടിനു്, സ്വന്തം താൽപ്പര്യം നിമിത്തം...ഉള്ളതു് ഉള്ളതുപോലെതന്നെ നിലനിറുത്താൻ ആണു് ആഗ്രഹിക്കുന്നതു്—ദരിദ്രന്മാരെ ദരിദ്രന്മാരായിട്ടും ദുർബ്ബലരെ ദുർബ്ബലരായിട്ടും നിലനിറുത്തുന്നതിലാണു്, ഈ നാടിന്റെ ഉൽക്കർഷം...എനിക്കറിയാം...എനിക്കറിയാം...എല്ലാം അറിയാം"—എന്നു പറഞ്ഞു് തിയോഡോറാക്കിസ്സിന്റെ പാട്ടിനൊപ്പം ആടാൻ തുടങ്ങി...

തിയോഡോറാക്കിസ്...ഗ്രീക്ക് ഗായകൻ...

എപ്പോഴെന്നു് അറിയാൻമേല, അൽബർട്ടു് എവിടുന്നോ പിസ്സ കൊണ്ടുവന്നു വച്ചു—ഒരുപക്ഷേ, ഓവനിൽ നിന്നു്. അതോടൊപ്പം ചൊറുക്കയിൽ മുക്കിയ വെള്ളരിക്ക കഷണങ്ങളും. പിസ്സമേൽ സാർഡിൻ മീനുകൾ. കത്തികൊണ്ടു് മുറിച്ചു് എല്ലാവരും പിസ്സയുടെ മുക്കോൺ കഷണങ്ങൾ എടുത്തു.

പിയരെ ചൂടുള്ള റമ്മിന്റെ സ്പൂൺ റീഥിന്റെ ചുണ്ടിനോടു് ചേർത്തു പിടിച്ചു. റീഥ് അതു് മൊത്തിയെന്നു വരുത്തി. ബാക്കിയുള്ളതു് പിയരെ കുടിച്ചു.

അപ്പോഴേക്കും കോരെ ബ്ലാക്ക് ബോർഡു് വൃത്തിയാക്കി—പിറേറ ദിവസത്തേക്കുള്ള പരിപാടി എഴുതണം.

തിയോഡോറാക്കിസ്സിന്റെ ഗാനം പിയരെയെ പിടിച്ചുകുലുക്കി എന്നു തോന്നുന്നു. ഗ്രീക്ക് ശബ്ദവും ഫ്രഞ്ചുവാക്കുകളും. തിയോഡോറാക്കിസ്സിന്റെ ഒച്ച മുഴങ്ങി—

ചങ്ങാതികളെ, ഞാൻ എവിടെ ഏകൻ! എന്റൊപ്പം എൻതനിമയുണ്ടു് എപ്പോഴും...
ചങ്ങാതികളെ,
ഞാൻ ഉറങ്ങവേ ആ തനിമയും എന്റൊപ്പം ഉറങ്ങുന്നു...
ഉണരവേ അതും ഉണരുന്നു...
ഞാൻ എവിടെ ഏകൻ!
ചങ്ങാതികളെ!

പിയരെയുടെ ആത്മാവിൽ എന്തോ നടക്കുംപോലെ...പിയരെ...ഒരു ഫിസിക്സ് ഗ്രാജ്വേററ്...അയാളുടെ കണ്ണുകളിൽ പീച്ചിന്റെ കഷണങ്ങൾ ആളിക്കത്തുംപോലെ...റീഥിന്റെ തല അയാൾ ചുമരിന്മേലേക്കു് താങ്ങിവച്ചു. റീഥിന്റെ ദൃഷ്ടി മറെറങ്ങോ ആണു്...ഒരുപക്ഷേ, ജനൽച്ചില്ലിലൂടെ മൂടൽമഞ്ഞു് നോക്കുകയാണു്...

പിയരെ പടർന്നു് എഴുന്നേററു് സ്വന്തം മുറിയിലേക്കു പോയി. തെല്ലുനേരത്തേക്കു് ആ അന്തരീക്ഷത്തിൽ ഒരുതരം വിസ്മയകരമായ മൂകത നിറഞ്ഞു. റീഥ് മേശപ്പുറത്തേക്കു തലചായ്ച്ചു് ഉറങ്ങുംപോലെ കിടന്നു...

തിയോഡോറാക്കിസ്സിന്റെ റിക്കാർഡു് പാടിക്കൊണ്ടിരുന്നു—

ചങ്ങാതികളെ, ഞാൻ എവിടെ ഏകൻ!...

എല്ലാവരും തളർന്നു് കുഴഞ്ഞു കഴിഞ്ഞിരുന്നു. അപ്പോഴേക്കു് മേശപ്പുറത്തു് ഒഴിഞ്ഞ പ്ലേററുകൾ, കോപ്പകൾ, വലിയ ചട്ടികൾ, സ്പൂണുകൾ, കത്തികൾ, കുപ്പികൾ എല്ലാം കിടന്നിരുന്നു. സാർജന്റ് വിട ചോദിക്കുന്നു.

റീഥ് മേശപ്പുറത്തേക്കു് തല ചായ്ച്ചുവച്ച നിലയിൽത്തന്നെ വിട നൽകുന്നു. മാരിയാനെ വാതിൽ തുറന്നുകൊടുക്കുന്നു. ഞങ്ങൾ എല്ലാവരും സാർജന്റിനു് വിട നൽകാൻ പുറത്തേക്കു വരുന്നു. വല്ലാത്ത കുളിർ. മൂടൽമഞ്ഞു്. മൂകത. ഈർപ്പം. കാററ്. പക്ഷേ, കാററിനു് ഒച്ചയില്ല. കൽപ്പടവിനടുത്തു് നിറുത്തിയിരുന്ന സിതരോങ് സ്റ്റുഡന്റ് കാർ തൊട്ടുനോക്കുന്നു. പെട്ടെന്നു് കൈ പിൻവലിക്കുന്നു—കുളിരേററു് 'പൊള്ളും' പോലെ.

മാരിയാനെ പറഞ്ഞു—'ഇതു് പിയരെയുടെ വണ്ടിയാണു്."

സാർജന്റ് നടക്കുന്നതിനിടയ്ക്കു പറഞ്ഞു: "മിസ്റ്റർ കമലേശ്വർ! താങ്കൾ തീരെ വിഷമിക്കേണ്ട...സുഖമായിട്ടു് ഞങ്ങളുടെ നാട്ടിൽ കഴിയിൻ...നോക്കു, എല്ലാ നാട്ടിന്റെ ഉള്ളിലും മറെറാരു നാടുകൂടിയുണ്ടു്...ഇല്ലേ?...എനിക്കറിയാം, എല്ലാം എനിക്കറിയാം...മനുഷ്യന്റെ മോചനത്തിനുവേണ്ടിയുള്ളതു് എന്തെല്ലാം പറയണോ ഇവിടെ പറഞ്ഞിട്ടു് പൊയ്ക്കൊള്ളിൻ. എന്തെങ്കിലും കുഴപ്പം നേരിട്ടാൽ ഞാൻ വരാം. താങ്കളെ ഫ്രാൻസിന്റെ അതിർത്തിവരെ സസുഖം കൊണ്ടുപോയി വിട്ടിട്ടു് തിരിച്ചുവരുന്നാളും...എന്റെ കടമയും നിറവേറും; താങ്കളുടെ കാശ്ശും പോകില്ല. അല്ലേ?...എനിക്കറിയാം, എല്ലാം എനിക്കറിയാം..."

ഇത്രയും നേരത്തെ പരിചയം സാർജന്റിനെ ഞങ്ങളുടെ ഒരു അംശമാക്കിക്കഴിഞ്ഞിരുന്നു. മാരിയാനെ പറഞ്ഞു—"കാലത്തു് പോയാൽ പോരെ?" പക്ഷേ, സാർജന്റ് വഴങ്ങിയില്ല. ഡ്യൂട്ടിക്കു് ഹാജരാകേണ്ടതുണ്ടായിരുന്നു. പുറപ്പെടുമ്പോൾ ഇത്രമാത്രം പറഞ്ഞു—"പിയരെയോടു പറയൂ, ട്രെയിനിങ്ങിനു പോകാൻ...അയാൾക്കു് ഇവിടെത്തന്നെ, ഈ നാട്ടിൽത്തന്നെ കഴിഞ്ഞുകൂടണം...ഈ നാടിനെ അംഗീകരിച്ചുകൊണ്ടുതന്നെ, ഈ നാടിനെ ശാന്തിപൂർവ്വം മാററിത്തീർക്കണം...അയാളെ പറഞ്ഞു മനസ്സിലാക്കു, കുട്ടിത്തം കാട്ടരുതെന്നു്..."

കുളിരും, ഒച്ചയില്ലാതെ തുളച്ചുകയറുന്ന കാററും നിമിത്തം സ്ഥിതി വളരെ വഷളായിക്കൊണ്ടുവന്നു. കാറിൽ കയറുന്നതിനിടയ്ക്കു് സാർജന്റ് ജോൺ ബോയെസ്സിന്റെ വരികൾ ആലപിച്ചു—

വിത്ത് മി ഐ ഹാവ് മൈ ലവ്,
മൈ ഇന്നൊസെൻസ്!
ദി വക്നെസ്സ് ആൻഡ് ദി പവർ
ഫോർ ആൾ ഒഫ് ദിസ്!
ഐ ആം സേഫ്
ഐ ആം സ്ട്രോങ്
ആൻഡ് ഹോപ് ഈസ് മൈൻ!
ഫാദർ! ടെൽ മി മൈ ക്രൈം.

സാർജന്റ് പോയി. ഞങ്ങളുടെ ശരീരം മഞ്ഞിൻപ്രതിമ ആയിക്കഴിഞ്ഞിരുന്നു, അപ്പോഴേക്കും. അകത്തേക്കു വന്നപ്പോൾ തെല്ലു് ആശ്വാസം തോന്നി. മാരിയാനെ വാതിൽ അടച്ചു. അങ്ങകലേക്കു് ഇറങ്ങിപ്പോയിരുന്ന റോഡിൽ, സാർജന്റിന്റെ വണ്ടിയുടെ പിൻഭാഗത്തുള്ള ചുമന്ന വെളിച്ചം മിന്നിത്തിളങ്ങി.

ഞങ്ങൾ പരസ്പരം പിരിഞ്ഞു്, സ്വന്തം മുറിയിലേക്കു പോവാൻ തുടങ്ങി. മാരിയാനെ ചോക്കെടുത്തു് ബ്ലാക്ക് ബോർഡിൽ പിറേറ ദിവസത്തെ പരിപാടി എഴുതാൻ ആരംഭിച്ചപ്പോൾ ബർഗാസ് തടഞ്ഞുകൊണ്ടു പറഞ്ഞു—"ഇനി നാളെ കാലത്തു് എഴുതാം."

മാരിയാനെ ചോക്ക് അവിടെത്തന്നെ ഇട്ടു്, റീഥിനെ എഴുന്നേല്പിച്ചു് അവരുടെ മുറിയിൽ കൊണ്ടുപോയാക്കി.

എല്ലാ മുറികളിലും വെളിച്ചം അണഞ്ഞു.

എങ്ങും നിറഞ്ഞ നിശ്ശബ്ദത.

പുറത്തു് കുളിർ. മൂടൽമഞ്ഞു്. കാററ്. പക്ഷേ, കാററിനു് ഒച്ചയില്ല. ഞാൻ ഉറങ്ങി. പക്ഷേ, എന്തുകൊണ്ടെന്നു് അറിയാൻമേല, എന്റെ ഉറക്കം ഞെട്ടി. ഒരു സംഗീതം ആ മൂകതയിൽ ഉയരുന്നതുപോലെ തോന്നി...തിയോഡോറാക്കിസ്സിന്റെ അതേ സംഗീതം! എന്റെ വെറും തെററിദ്ധാരണയാണോ? ... അല്ലതന്നെ ... വളരെ പതിഞ്ഞ ഒച്ചയിൽ റിക്കാർഡു് പാടിക്കൊണ്ടിരുന്നു...പിയരെയും റീഥും ഉലാത്തുന്നതിന്റെ കാലൊച്ചയും കേൾക്കായി...ഇരുവരും, ഒരുപക്ഷേ, ഹാളിലാണു്.

യാതൊരു സന്ദേഹത്തിനും പിന്നെ ഇടമുണ്ടായില്ല...കിച്ചനിൽ ബർണർ കത്തുന്ന ഒച്ച. തെല്ലു കഴിഞ്ഞു് റീഥിന്റെ ഒച്ച—"പിയരെ, ഇതാ ചായ."

റീഥ് തീർച്ചയായും മെംഥൽ ചായ ഉണ്ടാക്കിയിരിക്കും. കാരണം, അതാണു് പിയരെയ്ക്കു് കൂടുതൽ ഇഷ്ടം. മേശപ്പുറത്തു് കോപ്പവയ്ക്കുന്നതിന്റെ നേരിയ ഒച്ച. പിന്നെ വളരെ നേരത്തേക്കു്, തിയോഡോറാക്കിസ്സിന്റെ അതേ ഗാനത്തിന്റെ പതിഞ്ഞ ഒച്ച ഹാളിൽ ഒഴുകിക്കൊണ്ടിരുന്നു.

ചങ്ങാതികളെ, ഞാൻ എവിടെ ഏകൻ?
ഞാൻ ഉറങ്ങവേ ആ തനിമയും എന്റൊപ്പം ഉറങ്ങുന്നു...

അങ്ങനെ കിടക്കെ എപ്പോഴാണു് ഉറക്കം വന്നതെന്നു് എനിക്കു് ഓർമ്മയില്ല.

കാലത്തു് എല്ലാവരും എഴുന്നേററു കഴിഞ്ഞിരിക്കുന്നു. നാലുപാടും മേഘങ്ങൾ ഉരുണ്ടുകൂടിയിരിക്കുന്നു. താഴ്‌വരയിലുമുണ്ടു്, മേഘങ്ങൾ. പോപ്ലാർമരങ്ങളും കാണാൻവയ്യാത്ത നിലയിൽ. എങ്ങും ശാന്തി. മാർട്ടി ചായയും കൊണ്ടു് മുറിയിലേക്കു വരുന്നതു് എനിക്കു ശരിയാണെന്നു തോന്നിയില്ല. അതുകൊണ്ടു് അതിനുമുമ്പേ ഞാൻ ഹാളിൽ എത്തി. എനിക്കു ചായതന്നു്, മാർട്ടി ബ്ലാക്ക് ബോർഡു് ചൂണ്ടിക്കാണിച്ചു. ബ്ലാക്ക് ബോർഡിൽ പിയരെ രണ്ടേ രണ്ടു വാക്കുകൾ എഴുതിവച്ചിട്ടു് പോയിരുന്നു—"ഗുഡ് ബൈ!"

അയാളുടെ സിതരോങ് സ്ററുഡന്റ് കാറും പുറത്തു് ഉണ്ടായിരുന്നില്ല. പിയരെ ആർമി ട്രെയിനിങ്ങിനു് റിപ്പോർട്ടു ചെയ്യാൻ പോയോ, മറെറങ്ങോട്ടെങ്കിലും ഒളിച്ചോടിയോ?—അറിയാൻ മേലായിരുന്നു.



# സാവിത്രിക്കുട്ടിയുടെ മൂന്നു ദിവസം

കഥ

ടി. എൻ. രാജേന്ദ്രൻ

സാവിത്രിക്കുട്ടി ആദ്യം പുറത്തു് വരാന്തയിലിരുന്നു.

പിന്നെ പൂന്തോപ്പിൽ ഉലാത്തി നോക്കി.

രക്ഷയില്ലെന്നു കണ്ടപ്പോൾ മുറിക്കുള്ളിൽ കതകടച്ചു് ഏകയായി അല്പനേരമിരുന്നു.

ഇനി കട്ടിലിൽ മലർന്നുകിടന്നു് ചിന്തിച്ചു നോക്കാം.

സാവിത്രിക്കുട്ടി അങ്ങനെ ചെയ്തു. ഉറങ്ങിപ്പോയാലോ എന്നു കരുതി കണ്ണുകളടച്ചില്ല.

എന്തെഴുതണം?

അതു പോട്ടെ...എങ്ങനെ തുടങ്ങണം?

അനന്തശയനം മാതിരി കിടന്നപ്പോൾ ബുദ്ധി തോന്നി—ദൈവങ്ങളെ വിളിച്ചു കേണപേക്ഷിച്ചാലോ.

കഥയെഴുതാൻ ശക്തി നൽകേണമേ എന്റെ ഗുരുവായൂരപ്പാ!

എല്ലാ കള്ളത്തരങ്ങളും അറിയാവുന്ന ഉണ്ണിക്കണ്ണാ എന്നെ ഈ വിദ്യയൊന്നു പഠിപ്പിച്ചുതരായേ!

ദേവീ, ഞാനും ഒരു പെണ്ണല്ലേ!

വേൽമുരുകാ, ഉനക്കു സ്തുതി!

സ്വാമിശരണം അയ്യപ്പശരണം!

ഒടുവിൽ അററകൈ പ്രയോഗിച്ചു.

ഉണ്ണിഗ്ഗണപതിക്കു് വഴിപാടു്.

കൊട്ടാരക്കരയിൽ ഉണ്ണിയപ്പം.

പഴവങ്ങാടിയിൽ തേങ്ങാ ഉടയ്ക്കൽ.

രണ്ടാം ദിവസം

തുറന്നുവച്ച പേനയുമായി പേപ്പറിനു് മുന്നിലിരിക്കുന്ന സാവിത്രിക്കുട്ടി.

വിദൂരതയിലേക്കു കണ്ണുനട്ടു.

കഥയെഴുതാൻ പററിയ അന്തരീക്ഷം. ഇപ്പോൾ, എന്തൊക്കെയോ എഴുതണമെന്നു തോന്നുന്നു.

ടൈററിൽ ആദ്യമേ കൊടുത്തുകളയാം.

'അഞ്ചിതളുള്ള ചെമ്പരത്തി.'

'റോസാപ്പൂവിന്റെ ഗന്ധം.'

'വെളുത്തമുല്ല.'

ഏയ്, ഇങ്ങനൊന്നും വേണ്ട. പുതുമയുള്ള ടൈററിൽ തന്നെ വേണം.

'വേപ്പിലയ്ക്കു് മധുരമാകുന്നു.'

'പടിഞ്ഞാറുദിച്ച സൂര്യൻ...'

ഇന്നു് എന്തു സംഭവിച്ചു എന്നറിഞ്ഞുകൂടാ. ഞങ്ങളുടെ നാട്ടിൽ സൂര്യൻ 'പടിഞ്ഞാറുദിക്കയും കിഴക്കസ്തമിക്കയും ചെയ്തു...

വാക്കുകൾക്കു് സൗന്ദര്യമില്ലെന്നുണ്ടോ?

'മനസ്സിലെ ആന' എന്നാവട്ടെ.

മനസ്സിൽ പണ്ടു് രണ്ടു വലിയ കൊമ്പുകളുള്ള ഒരാന ഉണ്ടായിരുന്നത്രെ. വല്യ നമ്പൂരി ഒരുദിനം പറഞ്ഞു:

'നീ കുട്ടീശ്വരം ഒന്നും കാട്ടണ്ടാട്ടോ.'

ശുണ്ഠിവന്ന ആന നമ്പൂരിയെ തൊഴിച്ചു.

നമ്പൂരി വീണു. ആന ഓടി...

ഇനി എന്തെഴുതും?

മൂന്നാം ദിവസം

ആലോചിച്ചിരുന്നാൽ പററില്ല.

എന്തെങ്കിലും എഴുതിയേ മതിയാവൂ.

ഇനി ഇപ്പോ എഴുതാൻ കൊള്ളാവുന്ന ഒരേ ഒരു വിഷയമേ ഉള്ളൂ—തന്റെ കഥ.

സാവിത്രിക്കുട്ടിയുടെ കഥ.

ഏതാണ്ടു് പതിനെട്ടുവർഷം മുമ്പാണതു് നടന്നതു്...മകം പിറന്ന മങ്ക സാവിത്രിക്കുട്ടിയായി.

അഞ്ചാംവയസ്സിൽ പള്ളിക്കൂടത്തിൽ പോയി. അടുത്ത വർഷവും അതേ ക്ലാസ്സിൽത്തന്നെ ഇരുന്നു. പതിമ്മൂന്നിൽ അരപ്പാവാട മുഴുവനാക്കി. പതിനഞ്ചിൽ പഠിത്തം നിർത്തി.

കാരണം ഋതുമതിയായി.

കൗമാരപ്രായത്തിൽ പുളകങ്ങൾ പൂത്തു വിരിഞ്ഞപ്പോൾ ലോകത്തെ മനസ്സിലാക്കാൻ തുടങ്ങി. പുരുഷവർഗ്ഗത്തെ കാണുമ്പോൾ ലജ്ജ. (അതു വേണോ?... വീട്ടിലെല്ലാരും വായിക്കില്ലേ...അയ്യേ!)

അങ്ങനെയിരുന്നപ്പോൾ സാവിത്രിക്കുട്ടിക്കു് മോഹം...ദാഹം...ചിന്ത.

എല്ലാം ഒന്നിനുവേണ്ടി.

പോരെ, ഇവിടെ നിർത്തിക്കളയാം.

സസ്പെൻസും വേണമല്ലോ.

കഥ

# ഒരിക്കൽ കൂടി

പി. സുബ്ബയ്യാപിള്ള

പ്രകാശം കുറഞ്ഞ പ്രഭാതം.

മേഘങ്ങൾ ഇരുണ്ടുകൂടുന്നു.

മഴപെയ്യാൻ ഇടയുണ്ട്.

കുട എടുത്ത് കക്ഷത്തിലാക്കി. തവിട്ടു നിറമുള്ള സഞ്ചി തോളിൽ തൂക്കി. പിന്ഭാഗം തേഞ്ഞ ഹവായ് ചെരുപ്പിൽ കാലുകൾ തിരുകി. എന്നിട്ട് വസുമതിയെ നോക്കി. അവൾ ഇങ്ങോട്ടും.

യാത്ര.

വാക്കുകൾ തടവിലായിരുന്നു.

സംഭാഷണം കണ്ണുകൊണ്ടു മാത്രം. പുറത്തേക്കു നടന്നു.

തെരുവ് ശൂന്യമായിരുന്നു. വിളക്കുകാലിലിരുന്ന് കാക്കകൾ സംവാദം നടത്തുന്നു. അകലെ തീവണ്ടിയുടെ ആവർത്തനശബ്ദം. ചുററും ഇഴയുന്ന കാററിന് ചെറിയ നനവുണ്ട്.

നടക്കുമ്പോൾ ചിന്തകൾ സജീവങ്ങളാകുന്നു. പഴയ സംശയം വീണ്ടും. തന്നിലെ മനുഷ്യൻ ശരിക്കും ജീവിക്കുന്നുണ്ടോ? വെറുതെ ഇങ്ങനെ ഒഴുകി നടക്കുകയല്ലേ ഈ ഭൂമുഖത്ത്?

പല നിറങ്ങൾ.

പല രൂപങ്ങൾ.

എണ്ണമററ മുഖങ്ങൾ.

ഏകനായി എങ്ങോട്ടെന്നില്ലാതെ ഒഴുകി നടക്കുന്നു.

വല്ലപ്പോഴും വിമലയും മനസ്സിൽ കടന്നു വരാറുണ്ട്. ഏകാന്തതയുടെ നിമിഷങ്ങളിൽ. വളരെമുമ്പു മറക്കേണ്ടതായിരുന്നു. വർഷങ്ങൾ പലതു കടന്നു പോയിരിക്കുന്നു. ഇനി തമ്മിൽ കാണാനിടയില്ല.

വസുമതിയിൽനിന്നു വിമലയിലേക്കുള്ള ദൂരം കണക്കുകൂട്ടാൻ ശ്രമിച്ചു. വെറുതെ. വസുമതിയെന്ന ഭാര്യ, വിമലയെന്ന... വിമല!

മേഘങ്ങൾ ഒഴിഞ്ഞു മാറുകയാണ്. ഇപ്പോൾ കൂടുതൽ പ്രകാശമുണ്ട്.

കറുത്തുതടിച്ച ശരീരം കസവുനേരിയതിൽ പൊതിഞ്ഞ്, മുടിയില്ലാത്ത തലയുടെ മുൻഭാഗത്തും നെററിയിലും സുലഭമായി ഭസ്മം തേച്ച്, കാറിന്റെ പിൻസീററിൽ നിറഞ്ഞിരുന്ന്, ചെട്ടിയാർ ഗണപതി കോവിലിലേക്കു പോകുന്നു. പതിവുള്ള പ്രാർത്ഥനകൾക്കായി. പൂജാപാർശങ്ങൾക്കായി.

തനിക്കു പ്രാർത്ഥിക്കുവാൻ വിശേഷിച്ചൊന്നും കാണുന്നില്ല. ലോകം നന്നായി വരട്ടെ!

ഇന്നത്തെ യാത്രയ്ക്ക് ടിക്കററു ബുക്കുചെയ്തിട്ടില്ല. രാവിലെയുള്ള വണ്ടിക്കു തിരക്കു കുറവായിരിക്കും. നടപ്പിന്റെ വേഗം കൂട്ടി.

പകൽ മുഴുവൻ ബസ്സിൽ ഇരിക്കേണ്ടിവരും. അവിടെ എത്തിയാൽ സത്രത്തിൽ മുറി എടുക്കണം. നാളെത്തന്നെ ആപ്പീസുജോലി പൂർത്തിയാക്കണം. വ്യാഴാഴ്ച രാവിലെ തിരിച്ചുള്ള യാത്ര.

ഇതെല്ലാം തന്നെയാവും വസുമതി തന്നെ ഓർമ്മിപ്പിച്ചത്. മൗനത്തിന്റെ ഭാഷയിൽ. താൻ പടിയിറങ്ങുമ്പോൾ.

ജീവിതം വല്ലാതെ മുഷിഞ്ഞുതുടങ്ങിയിരിക്കുന്നു. വീട്, ആപ്പീസ്. ആപ്പീസ്, വീട്.

ആവർത്തനവിരസമായ ജീവിതം.

താവളത്തിലെത്തിയപ്പോൾ വാഹനങ്ങൾ തയാറായി നിൽക്കുന്നു, പല സ്ഥലങ്ങളുടേയും പേരുകൾ നെററിയിൽ പതിച്ച്. പച്ചനിറമുള്ള ഒരു ബസ്സിന്റെ നേർക്ക് നടന്നു.

ഡ്രൈവർ സ്വസ്ഥാനത്ത് ഇരിപ്പുപിടിച്ചുകഴിഞ്ഞു. സ്റ്റിയറിംഗിൽ കൈമുട്ടുകൾ ചേർത്ത്. കൈകളിൽ മുഖം താങ്ങി. ഉണങ്ങിമെലിഞ്ഞ മനുഷ്യൻ.

വണ്ടിയിൽ യാത്രക്കാർ കുറവാണ്. കണ്ടക്ടർ അകത്തുനിന്ന് ടിക്കററു കൊടുക്കുന്നു. എന്തോ കുറിക്കുന്നതിനിടയിൽ അയാൾ തന്നോട് ആംഗ്യം കാണിച്ചു. അകത്തേക്കു കടന്നുചെല്ലാൻ.

"രവീ, ഓ, ഇവിടെ."

അറിയാതെ ഞെട്ടിപ്പോയി. പണ്ടെങ്ങോ ചെവിയിൽ പതിഞ്ഞിരുന്ന സ്ത്രീശബ്ദം!

മുന്നിൽ, മൂന്നാമത്തെ വരിയിൽ അരികുപററിയിരിക്കുന്ന സ്ത്രീയാണു വിളിച്ചത്. തന്നെ നോക്കി പുഞ്ചിരിക്കുന്നു. കണ്ണും ചെവിയും തന്നെ വഞ്ചിക്കുകയാണോ?

അതേ ശബ്ദം.

അതേ അധികാരം.

അതേ ചിരി.

ആൾ അല്പം മെലിഞ്ഞിട്ടുണ്ട്. മുഖത്തിന്റെ വടിവ് കൂടുതൽ വ്യക്തമാണ്. ഏതോ അജന്താ ചിത്രത്തിലെപ്പോലെ. വിമലയ്ക്ക് ജ്യേഷ്ഠത്തിയായി ആരും ഉണ്ടായിരുന്നില്ലല്ലോ?

ഇവിടെ?

ഇങ്ങനെ?

ഈ സമയത്ത്?

പരിഭ്രമം ശ്വാസം മുട്ടലിൽ എത്തിക്കുന്നു. സ്വപ്നത്തിൽ നടന്നു. അടുത്തു ചെന്നു.

ഇരിക്കാൻ ആംഗ്യം കാണിച്ചിട്ട് അവൾ ഒതുങ്ങിയിരുന്നു. ഒഴിഞ്ഞുകിടന്ന സ്ഥലത്ത് തൊട്ടടുത്തുതന്നെ ഇരുന്നു. അനുസരണയുള്ള കുട്ടിയെപ്പോലെ.

താൻ അവളെ തുറിച്ചുനോക്കിയിരിക്കണം. അതാണവൾ അങ്ങനെ ചിരിച്ചത്.

"നിനക്കെന്നെ മനസ്സിലായില്ലേ?"

"ഇല്ല." മറിച്ചാണുദ്ദേശിച്ചത്. അബദ്ധം.

ഒരപേക്ഷയുണ്ട്. പഴയതുപോലെ എന്നെ നുള്ളരുത്. പൊതുസ്ഥലത്തുവച്ച്. ഇന്നു നമ്മൾ വളർന്നവർ. പാകത വന്നവർ. ജീവിതം വേറെ. വഴിവേറെ.

ഒന്നും പറഞ്ഞില്ല.

"അദ്ദേഹത്തിന്റെ ജോലിക്കാര്യമായി വന്നതാണ്. കഴിഞ്ഞ ഒരുമാസമായി ഞങ്ങൾ ഇവിടെയായിരുന്നു. കുട്ടികളെ അമ്മയുടെകൂടെ നിറുത്തിയിരിക്കുന്നു. ഞാൻ അങ്ങോട്ടു പോവുകയാണ്. നാളെ അദ്ദേഹവും അവിടെയെത്തും. വൈകുന്നേരമുള്ള പ്ലെയിനിൽ തിരിച്ചുപോകണം.

നീ ഇവിടെയുണ്ടെന്ന് അറിഞ്ഞിരുന്നില്ല. വർഷങ്ങളായല്ലോ നിന്നെപ്പററി വല്ലതും അറിഞ്ഞിട്ട്."

എല്ലാം കേട്ടുകൊണ്ട് മിഴിച്ചുനോക്കിയിരുന്നു. ഇപ്പോഴും വിശ്വാസം വീണ്ടുകിട്ടിയിട്ടില്ല. പുകപോലെ.

"ടിക്കററ്," കണ്ടക്ടർ അടുത്തുവന്നു കൈ നീട്ടി. കൈയിലിരുന്ന നോട്ടു കൊടുത്ത് ടിക്കററും ചില്ലറയും വാങ്ങി പോക്കററിൽ നിക്ഷേപിച്ചു.

വർഷങ്ങൾ പിന്നിട്ട്, വീണ്ടും പലതും ചോദിക്കുവാനുണ്ട്. അറിയാനുണ്ട്. എവിടെയാണു തുടങ്ങുക? മര്യാദ കണ്ണുകളെ മറെറവിടെയോ വലിച്ചിഴച്ചു. കൂടുതൽ ഒതുങ്ങിയിരുന്നു. ചെമ്പകപ്പൂവിന്റെ ലഘുവായ ഗന്ധം. വിമല തന്നെ.

താടിയും തലക്കെട്ടുമുള്ള ഒരു സിംഗാണ് മുൻസീററിൽ നീണ്ടു നിവർന്നിരിക്കുന്നത്. കൂടെ മെലിഞ്ഞു വെളുത്ത ഒരു സ്ത്രീ. കടുംനിറത്തിലുള്ള വസ്ത്രങ്ങൾ ധരിച്ച രണ്ടു സ്ത്രീകൾ വലതുവശത്ത് ഇരിക്കുന്നു. അവരിൽ പ്രായം കുറഞ്ഞ സ്ത്രീ, ശ്വാസംവിടാതെ സംസാരിക്കുന്നു. വണ്ടിയിൽ കയറിയ സമയം മുതൽ.

പുറം പല മുഖങ്ങൾ. പല രൂപങ്ങൾ.

വണ്ടി ഇരച്ചുകൊണ്ട് മുന്നോട്ടു നീങ്ങി. ക്രമത്തിൽ വേഗം വർദ്ധിച്ചു. ഒരേ ഇരമ്പൽ. പിന്നോട്ടു പായുന്ന കാൽനടക്കാർ, കടകൾ, കെട്ടിടങ്ങൾ.

മേഘങ്ങൾ വഴിമാറിയിരിക്കുന്നു. ഇളംവെയിൽ പരന്നുതുടങ്ങുന്നു. തണുപ്പുമാറാത്ത കാററ്. സ്വയം ചോദിച്ചുപോയി: എവിടേക്കാണു യാത്ര? ആരുടെകൂടെ?

മനസ്സു പലതും മന്ത്രിച്ചു.

വിമലേ,

ഒരു കാലത്ത് എന്റെ സ്നേഹവും ഭയവും വെളിച്ചവുമായി നീ ജീവിച്ചിരുന്നു. ഒരു കവലയിൽ വച്ച് നമ്മൾ പിരിഞ്ഞു. അറിയാത്ത ലോകങ്ങളിൽ യാത്ര തുടരുന്നു. രണ്ടു പാതകളിലായി. ഈ സന്ദർശനം ഏതാനും മണിക്കൂറുകൾ മാത്രം.

ഭൂതകാലത്തിൽ.

വർത്തമാനത്തിൽ.

ഭാവിയിൽ.

എല്ലാംകൂടിയുള്ള യാത്രയാവും ഇത്. ഇനിയുള്ള ഭാഷ മൗനമാണെന്നു തോന്നിപ്പോകുന്നു.

പുറത്തേക്കു നോക്കാൻ ശ്രമിച്ചപ്പോൾ അവൾ പുഞ്ചിരിക്കുന്നതാണു കണ്ടത്. സാരിത്തലപ്പുകൊണ്ടു പുതച്ചിരിക്കുന്നു. മുടിച്ചുരുളുകൾ കാററിൽ പറക്കുന്നു.

"നിനക്കു പേടിയാകുന്നുണ്ടോ?"

"എന്തിന്?"

"എല്ലാം മറന്നു."

വണ്ടിയുടെ ഇരമ്പൽ തുടർച്ചയായി കേട്ടുകൊണ്ടിരുന്നു. അവൾ തന്നെയാണു വീണ്ടും ചോദിച്ചത്:

"നീ എന്തിന് തൃശ്ശൂരു പോന്നു?"

"ജോലിക്കാര്യമായി."

"നിന്റെ കല്യാണത്തിനു വരാൻ ഞാൻ ഒരുങ്ങിയിരുന്നതാണ്. സമയത്തിനു കിടപ്പിലായിപ്പോയി. നിന്റെ പ്രാർത്ഥനകൊണ്ടു തന്നെയായിരിക്കും!" അവൾ ഉറക്കെ ചിരിച്ചു. ഒന്നും പറയാൻ കഴിഞ്ഞില്ല.

"നീ നന്നായിട്ടില്ലല്ലോ."

"!"

"നിന്റെ ഭാര്യ സുന്ദരിയാണോ?"

"?"

"എത്ര കുട്ടികളുണ്ട്?"

"കുട്ടികളില്ല."

കുറേ നേരത്തേക്ക് അവൾ മറെറാന്നും ചോദിച്ചില്ല. എന്തോ ആലോചിച്ചുകൊണ്ടിരുന്നു.

വഴിയരികിൽ അങ്ങിങ്ങായി ഓടിമറയുന്ന തുമ്പച്ചെടികൾ. അവയിൽ മഞ്ഞിന്റെ നിറമുള്ള ചെറിയ പൂക്കൾ. അറിയാതെ അവളുടെ മുഖത്തുനോക്കി.

എത്രയോ കൊല്ലംമുമ്പു നടന്ന കാര്യങ്ങൾ. താൻ വരമ്പുതോറും നടന്നു തുമ്പപ്പൂക്കൾ ശേഖരിക്കുക. അവൾ എല്ലാം വാങ്ങി പാവാടയുടെ മടക്കിൽ കൂട്ടിയിടുക. മൂളിപ്പാട്ടുമായി തന്നെ അനുഗമിക്കുക.

തണൽവിരിച്ച തെങ്ങിൻതോപ്പുകൾ. ഒഴിഞ്ഞുകിടക്കുന്ന വയലുകൾ. ചെറിയ കുന്നുകൾ. അങ്ങിങ്ങായി പുകയുയരുന്ന കുടിലുകൾ. എല്ലാം അകന്നു മറയുന്നു.

മനസ്സു വാചാലമാണ്. നാവ് നിശ്ചലമാവും. നീയും പലതും ഓർമ്മിക്കുന്നുണ്ടാവും.

പൂക്കളുടെയും പൂമ്പാററകളുടെയും ലോകത്തിൽ പരസ്പരം തോളത്തു കൈയിട്ട് കടന്നുവന്നവരാണ്. കളിച്ചും ചിരിച്ചും കലഹിച്ചും ജീവിതം തുടങ്ങിയവരാണ്. നീ എനിക്ക് പാഠം പറഞ്ഞുതരുമായിരുന്നു. തെററു പറഞ്ഞാൽ ശിക്ഷിക്കുമായിരുന്നു. (നിനക്കതിന് അവകാശമുണ്ടായിരുന്നു. എന്നേക്കാൾ മുമ്പ് ഭൂമിയിൽ വെളിച്ചം കണ്ടതു നീയാണല്ലോ.) പലപ്പോഴും നീയെന്നെ കരയിച്ചിട്ടുണ്ട്. നീ കരയാനറിയാത്ത കൂട്ടത്തിലാണെന്നു ഞാൻ വിശ്വസിച്ചിരുന്നു.

ഒരിക്കൽ മാത്രം. അതും ഞാൻ മറന്നിട്ടില്ല.

പൊള്ളുന്ന പനി. ശരിക്കും ഓർമ്മയുണ്ടായിരുന്നില്ല. പകലും രാത്രിയും നീ എന്റെ കിടക്കയുടെ സമീപം നിന്നിരുന്നു. ഒന്നും ചോദിക്കാതെ. പറയാതെ. സുന്ദരമായ ഒരു കൊച്ചു പ്രതിമയെപ്പോലെ. എന്റെ മുഖത്തു തന്നെ ഉററുനോക്കിക്കൊണ്ട്.

അടുത്ത് ആരുമില്ലാത്ത ഒരു സന്ദർഭത്തിലാണ് നീ എന്നോട് ആജ്ഞാപിച്ചത്, "എഴുന്നേററു വാ." കൂടെ പൊട്ടിക്കരയുകയും ചെയ്തു.

പനി മാറി ആദ്യമായി സ്കൂളിൽ പോയ ദിവസം. എനിക്കു നടക്കാൻ കഴിഞ്ഞിരുന്നില്ല. കാലുകൾക്ക് വല്ലാത്ത ഭാരം. അന്ന് തിരിച്ചുവരുമ്പോഴല്ലേ പെട്ടെന്നു മഴ വീണത്?

അപ്പോൾ നിന്റെ പരിഭ്രമം കാണേണ്ടതു തന്നെയായിരുന്നു. ഒരു കൊച്ചുകുട്ടിയെ എന്നതുപോലെ നീ എന്നെ എടുത്തുപൊക്കാൻ ശ്രമിച്ചു. അടുത്തു കണ്ട പഴയ വണ്ടിപ്പുരയിലേക്ക് എന്നെ വലിച്ചിഴച്ചു കൊണ്ടുപോയി. നിന്റെ മുടിച്ചുരുളുകളിൽനിന്ന്



വെള്ളം ഇററിററു വീഴുമ്പോൾ നീ വിയർക്കുകയായിരുന്നു. നിന്റെ പാവാടത്തുമ്പുകൊണ്ട് എന്റെ തല തോർത്തുകയായിരുന്നു. തണുപ്പു പററാതെ എന്നെ അണച്ചുനിറുത്തുകയായിരുന്നു. എനിക്കു നാണം തോന്നി. നിനക്കു ഭയവും.

മൃദുവായ ഒരു കൈ തോളത്തു സ്പർശിച്ചു. പുറത്തേക്കു വിരൽ ചൂണ്ടിക്കൊണ്ട് അവൾ സ്വാഗതമെന്നോണം പറഞ്ഞു:

"ദേ, കൊട്ടാരക്കരയ്ക്കുള്ള വഴി."

കൊല്ലം പട്ടണത്തിന്റെ അതിർത്തിയിൽ എത്തിയിരിക്കുന്നു. രണ്ടു മണിക്കൂറോളം ഒരുമിച്ചു യാത്രചെയ്തിരിക്കുന്നു!

ആദ്യം നോക്കിയതു് അവളുടെ കണ്ണുകളിലേക്കായിരുന്നു. വളഞ്ഞു തിരിഞ്ഞു് വിദൂരതയിൽ മറയുന്ന കറുത്ത പാതയിൽ പതിഞ്ഞുനിൽക്കുന്ന കണ്ണുകൾ.

ഓലത്തുമ്പുകളിൽ തൂങ്ങുന്ന കുരുവിക്കൂടുകളും, പച്ചവിരിച്ച വയലുകളും, കമുകിൻതോപ്പുകളും, തുമ്പികളും, മഞ്ഞക്കിളികളും എല്ലാം അവളുടെ കണ്ണുകളിൽ നിഴലിക്കുന്നുണ്ടാവും. സമയം ഇഴഞ്ഞു നീങ്ങുന്ന ചെറിയ ഗ്രാമം. ഞങ്ങളുടെ ജീവിതം അവിടെയാണു തുടങ്ങിയതു്. തളിർത്തതും തഴച്ചതുമെല്ലാം. കൈവശം കുറെ ഓർമ്മകൾ മാത്രം.

അഷ്ടമുടിക്കായലിന്റെ കരയിൽ വണ്ടി നിന്നു. കുഞ്ഞലകൾ സൃഷ്ടിച്ചുകൊണ്ട് കടന്നുപോകുന്ന ഏതാനും ബോട്ടുകൾ. വെള്ളപൂശുന്ന വെയിൽ. പച്ചക്കുടകൾ പിടിച്ചു തലമറയ്ക്കുന്ന ദ്വീപുകൾ.

"ഇവിടെ ഇരുപതു മിനിററു താമസമുണ്ട്," വേണ്ടത്ര ധൈര്യം സംഭരിച്ച് അവളെ അറിയിച്ചു.

"ഇറങ്ങൂ. കാപ്പികഴിക്കാം."

മറുപടി പറയാതെ അവൾ എഴുന്നേററു.

നടക്കുമ്പോൾ പ്രത്യേകം ശ്രദ്ധിച്ചു. ആളല്പം മെലിഞ്ഞിട്ടുണ്ട്. അതോ പൊക്കം വച്ചതോ? നടപ്പും കൈവീശലും പഴയതുതന്നെ. പഴയ ഉത്സാഹം മങ്ങിയ മട്ടാണു്. വിമല.

കണ്ണാടി പതിച്ച മേശയുടെ ഇരുവശങ്ങളിലായി ഇരുന്നു. എന്തോ എല്ലാം കൊണ്ടുവരുവാൻ പറഞ്ഞു. അവൾ അപ്പോഴും ശ്രദ്ധിക്കുന്നതു തന്നെയാണ്. നിറം മങ്ങിയ പുഞ്ചിരി.

"നീ ഇന്നും പഴയ തണുപ്പനാണ്."

മറുപടി പറഞ്ഞില്ല.

"നിന്റെ ഭാര്യ ചൂണയുള്ള കൂട്ടത്തിലാണോ?"

"എന്തോ."

അവൾ പൊട്ടിച്ചിരിച്ചു.

സുഖം നൽകുന്ന കാററ്. വിശാലമായ പാതയിൽക്കൂടി വണ്ടി അതിവേഗം ഇരച്ചുപായുന്നു. യാത്രക്കാരിൽ പലരും ഉറക്കം തൂങ്ങുന്നു. കടുംനിറത്തിലുള്ള സാരി ധരിച്ച യുവതി ഇപ്പോഴും സംസാരിക്കുന്നു. ശ്വാസം വിടാതെ.

ഓർമ്മയുടെ ഒഴുക്കിൽ നോക്കിയിരുന്നു. ഒന്നും പറയാതെ. വിമലയും അതുതന്നെയാവും ചെയ്യുന്നതു്.

എത്ര വേഗത്തിലാണ് പൂമൊട്ടുകൾ പൊട്ടിവിടർന്നു പൂക്കളാവുക? സമാധിയിൽ നിന്നു ചിത്രശലഭങ്ങൾ പുറത്തുവരിക? പെൺകുട്ടികൾ വളരുക?

എല്ലാം കൺമുമ്പിൽ കാണാൻ കഴിയുന്നു. ഫ്രോക്കു മാറി പാവാടയാകുന്നതു്. മുടി വളർത്തി പിന്നിയിടുന്നതു്. ഉടുപ്പുകളുടെ രൂപം മാറുന്നതു്.

അവൾ ആദ്യമായി ഹാഫ് സാരി അണിഞ്ഞപ്പോൾ വല്ലാത്ത അത്ഭുതം തോന്നി. രഹസ്യമായി ചെന്നിരുന്നു ചിരിച്ചു. ഒപ്പം കണ്ണു നിറയുകയും ചെയ്തു.

സ്കൂളിൽ പോകാനുള്ള സമയത്തു് ഒരു ദിവസം അവൾ വീട്ടിൽ വന്നില്ല. പതിവുപോലെ. തന്നെ ക്ഷണിക്കാൻ.

ആരോ മന്ത്രിക്കുന്നതു കേട്ടു:

"പെണ്ണു പ്രായമായി."

താൻ അപ്പോൾ എന്തിനു പരിഭ്രമിച്ചു? എത്ര പ്രായമായി? എന്താണീ പ്രായമാവുക? ആരോടും ഒന്നും ചോദിച്ചില്ല. ഒളിച്ചും പതുങ്ങിയും പുറത്തേക്കു നടന്നു. തനിച്ചാണ് സ്കൂളിൽ പോയതു്.

ഏതാനും ദിവസം അങ്ങോട്ടു തിരിഞ്ഞു നോക്കിയില്ല. തനിയെ ഇരുന്നു പഠിച്ചു. തനിയെ കണക്കു ചെയ്തു. ഒന്നും ശരിയായില്ല. വിമല മനസ്സിൽ നിറഞ്ഞു നിന്നിരുന്നു. ഉറക്കത്തിൽപ്പോലും.

ഒരു ദിവസം അവളുടെ അനുജൻ വീട്ടിൽ വന്നു.

"ചേച്ചി വിളിക്കുന്നു."

"എന്നെയോ?"

"അതെ. ഉടൻ ചെല്ലാൻ പറഞ്ഞു."

വീണ്ടും പരിഭ്രമം. അറച്ചറച്ച് അങ്ങോട്ടു നടന്നു.

അവൾ ഒരു മുറിയിൽ തനിച്ചിരിക്കയായിരുന്നു. ഒന്നും സംഭവിക്കാത്ത മട്ടിൽ. പുറത്തു ആരോ പൊട്ടിച്ചിരിക്കുന്നു.

"നീയെന്താ എന്നെ കാണാൻ വരാഞ്ഞതു്?"

" ? "

"രണ്ടു ദിവസംകൂടി കഴിഞ്ഞോട്ടെ. പലിശയും ചേർത്തു് തരുന്നുണ്ട്. ഞാനിവിടിരുന്നു മുഷിയുവാ. വായനശാലയിൽച്ചെന്നു വല്ല പുസ്തകവും എടുത്തു തന്നിട്ടു പോ."

പുസ്തകമെടുത്തു കൊടുത്തിട്ടാണ് അന്നു സ്കൂളിൽ പോയതു.

വീണ്ടും കാണുമ്പോൾ അവൾ വളർന്നതായി തോന്നി. കൂടുതൽ സുന്ദരിയായതായി. തന്നോടുള്ള പെരുമാററം പഴയതുതന്നെ. ശാസന. ദേഹോപദ്രവം. എല്ലാം.

"വിമലേ, നീ പ്രായമായപെണ്ണാ. ഇനി അവനെ ഇങ്ങനെ അടിക്കുകേം നുള്ളുകേമൊന്നുമരുതു്."

"അടിക്കും. നുള്ളും." വൈരാഗ്യത്തിലായിരുന്നു മറുപടി.

വണ്ടിയുടെ വേഗം പെട്ടെന്നു കുറഞ്ഞു. ഉറങ്ങിയവർ ഉണർന്നു. യാത്രക്കാരിൽ ചിലർ എഴുന്നേററു പുറത്തേക്കു നോക്കി. കൂട്ടത്തിൽ താനും.

റോഡിന്റെ ഒരുവശത്തായി ഒരു പുതിയ ഫിയററുവണ്ടി തലകീഴ് മറിഞ്ഞുകിടക്കുന്നു. അടുത്തെങ്ങും ആളില്ല. തൊട്ടു മുമ്പിലായി ഒരു കാളവണ്ടി ഇഴഞ്ഞുനീങ്ങുന്നു.

"രാത്രിയിലായിരിക്കും. ആളിനാപത്തൊന്നും പററിക്കാണുകയില്ല."

അവൾ ഇരുന്ന ഭാഗത്തേക്കു ചരിഞ്ഞുനിന്നാണു നോക്കിയതു്. വീണ്ടും ഇരിക്കുമ്പോൾ ശരീരം ചെറുതായി ഉരസി. ശ്വാസം വളരെ അടുത്തു്. ചെമ്പകപ്പൂവിന്റെ നേരിയ ഗന്ധം. അവളുടെ മുഖം കൂടുതൽ ചുവന്നതായി തോന്നി.

വണ്ടിയുടെ വേഗം വീണ്ടും വർദ്ധിച്ചു. കാററിനു് തണുപ്പു തോന്നുന്നില്ല.

കെട്ടുവള്ളങ്ങൾ ഇഴഞ്ഞുനീങ്ങുന്ന തോടിന്റെ വക്കത്തു് വണ്ടിനിന്നു. മണിക്കൂറുകൾ ചിലതുകൂടി കടന്നുപോയിരിക്കുന്നു.

"അരമണിക്കൂർ താമസമുണ്ട്."

വിമലയുടെ മുഖത്തുനോക്കി.

"പുറത്തേക്കിറങ്ങുന്നോ?"

"ഇല്ല."

"വിശക്കുന്നില്ലേ?"

"ഇല്ല."

താൻ പുറത്തിറങ്ങിയിട്ട് വളരെവേഗം തിരിച്ചുവന്നു. അവളുടെ സമീപം തറയിൽ വെറുതേ നോക്കിനിന്നു. ഇഴഞ്ഞുപോകുന്ന കെട്ടുവള്ളങ്ങൾ സൃഷ്ടിക്കുന്ന ഓളങ്ങളിൽ നോക്കിയിരിക്കയാണ്. മങ്ങിയ മുഖം.

വീണ്ടും വണ്ടിയുടെ ഇരമ്പൽ. ഗർജ്ജനം. നേർവരപോലെ അനന്തമായി നീണ്ടുകിടന്നിരുന്ന വിശാലമായ പാതയിൽക്കൂടി മിന്നൽ വേഗത്തിൽ വാഹനം കുതിച്ചുപായുന്നു. വല്ലാത്ത കാററ്.

പരീക്ഷ ജയിച്ച് അവൾ വീട്ടിൽത്തന്നെ കഴിയുകയായിരുന്നു. താൻ ജോലിയന്വേഷിച്ച് എവിടെയോ എല്ലാം അലഞ്ഞുതിരിഞ്ഞു.

തമ്മിൽക്കാണുമ്പോൾ അന്നും പഴയ പതിവുകളാണ്. അടുത്താരുമില്ലെങ്കിൽ മുഖം കൊണ്ടു ഗോഷ്ടികാണിക്കും. ഭയപ്പെടുത്തും. പൊട്ടിച്ചിരിക്കും. നല്ല ഭയന്നു് അടുത്തു പോകാതെ സൂക്ഷിക്കും.

അധികാരം.

അവകാശം.

സന്തോഷം.

വേറെ?

അവൾക്കു് വിവാഹാലോചന വന്ന വിവരം അമ്മയാണ് അറിയിച്ചതു്. ശ്വാസം നിന്നുപോയതുപോലെ. നിയന്ത്രിച്ചു. എല്ലാം മൂളിക്കേട്ടു. ഒന്നും അഭിപ്രായം പറഞ്ഞില്ല.

മണിക്കൂറുകൾ ഏകനായി അലഞ്ഞുതിരിഞ്ഞു. കുന്നുകളിൽ. ഇടവഴികളിൽ. ആററിൻതീരത്തു്. ഒന്നും കഴിച്ചില്ല. രാത്രിയിൽ ഉറങ്ങിയില്ല. അസുഖം ഭാവിച്ചു. ആകെ മരവിച്ചതുപോലെ.

ക്രമത്തിൽ നിയന്ത്രണം വീണ്ടെടുത്തു. സന്തോഷിക്കയാണു വേണ്ടതെന്നു സ്വയം ഉപദേശിച്ചു. ആരെയും കുററം പറയാൻ തോന്നിയില്ല. ആരോടും പരിഭവം തോന്നിയില്ല. ആനന്ദത്തിന്റെ മുഖംമൂടി ധരിച്ചു. എങ്കിലും ലോകം ഇരുണ്ടുപോയിരുന്നു. തനിച്ചായതുപോലെ.

ഡൽഹിയിൽ എന്തോ ജോലിയുള്ള യുവാവ്. സുമുഖനാണ്. കൂടുതലൊന്നും അറിയണമെന്നു തോന്നിയില്ല. വിമലയെ കാണാതെ ജീവിച്ചു.

വിവാഹത്തിനു താനും ഒരു ശ്രമക്കാരനായിരുന്നു. വെള്ളയടിച്ച മുഖവുമായി അങ്ങുമിങ്ങും ഓടി നടന്നു. അസാധാരണമായി, അസമയത്തും ചിരിച്ചു. വല്ലവരും ശ്രദ്ധിച്ചിരിക്കുമോ?

യാത്ര തിരിക്കും മുമ്പ് അവളെ കാണേണ്ടിവന്നു. തനിച്ച്. വീട്ടിന്റെ ഒരു കോണിൽവച്ച്. പതിവില്ലാതെ മാർദ്ദവമുള്ള സ്വരത്തിൽ അവൾ അറിയിച്ചു: "ഞാൻ പോണു രവി." കണ്ണുകൾ നിറഞ്ഞിരുന്നു.

തറയിൽ നോക്കിനിന്നു. വേഗം അവിടെനിന്നു പോവുകയും ചെയ്തു.

എല്ലാം ഇന്നലെ നടന്നതുപോലെ. വർഷങ്ങൾ എത്ര കടന്നുപോയി? എന്തെല്ലാം സംഭവിച്ചു?

വിമലയുടെ അച്ഛൻ മരിച്ചിട്ട് അഞ്ചു വർഷം കഴിഞ്ഞു. അമ്മ സ്വന്തം നാട്ടിലേക്കു തിരിച്ചുപോയി. പിഴുതു മാററപ്പെട്ട വേരുകൾ.

വണ്ടിയുടെ വേഗം വീണ്ടും കുറഞ്ഞു. മുന്നിലും പിന്നിലും ധാരാളം വാഹനങ്ങൾ. അവൾ തന്നെത്തന്നെ നോക്കിയിരിക്കയാണ്. അടുത്തിരിക്കുമ്പോൾ എത്ര അകലം!

ഇവിടെ കടലും കായലും സമ്മേളിക്കുന്നു, ആകാശത്തിന്റെ കൂടാരത്തിനുള്ളിൽ.



കഥ

# സാന്ത്വനത്തിന്റെ സ്പർശം

കുട്ടല്ലൂർ അച്യുതൻ

പുറത്തു് മഴ ചാററുന്നുണ്ടായിരുന്നു. ഇറയിൽ വെട്ടിവച്ച താമ്പാളത്തുണ്ടിൽ ജലകണങ്ങൾ വീണു.

നോക്കിനില്ക്കവേ നഗരദീപങ്ങൾ മങ്ങിപ്പോകുന്നതു കണ്ട് അയാൾ അസ്വസ്ഥനായി. വഴിയിൽ കിടന്നുറങ്ങിയിരുന്നവർ വിരിപ്പുകൾ മടക്കിക്കൂട്ടി വീർപ്പയയ്ക്കാതെ എഴുന്നേററുനിന്നു.

മഴ ഒരു നേർത്ത ഇരമ്പലോടെ കുറച്ചുനേരം പെയ്തു കയറി. പിന്നെ അവരോഹണത്തിൽ ഈർപ്പമുള്ള ഒരു കാററു വീശി. നനഞ്ഞ മണ്ണിന്റെ ലഹരിപിടിപ്പിക്കുന്ന മണം.

മൂന്നടുക്കുകളുള്ള ലോഡ്ജിന്റെ മുകളിലെ ബാൽക്കണിയിൽ അയാൾ നിൽക്കുകയായിരുന്നു. പലപ്പോഴായി ഉറങ്ങാൻ ശ്രമിച്ചു. വായിച്ചുകൊണ്ടുകിടക്കവേ ശ്രദ്ധ വഴുതിവഴുതിപ്പോയി. പതിവിലേറെ അലഞ്ഞുനടന്ന ഒരു പകൽ. ഉറക്കം പിടിച്ചപ്പോൾ വായ പിളരുകയും കോറവായിലൂടെ ഉമിനീർ ഒഴുകുകയും ചെയ്തു. കവിളുകൾ തുടച്ചു് വീണ്ടും ഉറങ്ങാൻ ശ്രമിച്ചു നോക്കുന്നു.

രാത്രിയിലെപ്പോഴോ തെരുവിൽ പൊടുന്നനെ തകിലുകൾ ശബ്ദിച്ചു. അപ്പോൾ വീണ്ടും ഞെട്ടിയുണർന്നു. വാതിൽ തുറന്നു നോക്കുമ്പോൾ വെളിച്ചങ്ങളുടെ ഘോഷയാത്രയാണ്. ശബളാഭമായലങ്കരിച്ച സുവർണ്ണമയൂരത്തിന്റെ പുറത്തു് വിഗ്രഹം. മുന്നിൽ പൊയ്ക്കുതിരകൾ. ഗ്യാസ് ലൈററുകൾക്കു താഴെയും ചുററിലും താളം തെററിപ്പിടയുന്ന നിഴലുകൾ.

എല്ലാം കഴിഞ്ഞിട്ടു മണിക്കൂറുകളായി.

വാക്കുകൾ വ്യക്തമല്ലാത്ത സ്തോത്രങ്ങളുരുവിട്ടു കാഷായംധരിച്ച ഭക്തന്മാർ കടന്നുപോയി.

ഇനി ഇന്നു് ഉറങ്ങുക എന്ന പ്രശ്നമില്ല.

വാർദ്ധക്യത്തിന്റെ ലക്ഷണമായിരിക്കും. പാതിരാകഴിഞ്ഞാൽ പിന്നെ ഉറക്കമില്ലാതാവുന്നു.

മുന്നിൽ ഓടുമേഞ്ഞ മേൽക്കൂരകൾ. അവയ്ക്കുമേലെ പഴുത്ത ചന്ദ്രരശ്മികളുടെ വല. ഉറങ്ങുന്നവരുടെയും ഇണചേരുന്നവരുടെയും ലോകം. അവർക്കൊന്നും അസ്വാസ്ഥ്യങ്ങളില്ല. പാതിയുറക്കത്തിൽ ഞെട്ടിയുണർന്നു് അമ്പരപ്പോടെ നിൽക്കുന്നതു താൻ...താൻ മാത്രം.

അപ്പോൾ കുറച്ചെങ്കിലും ഉറങ്ങാൻ പററുന്ന രാത്രികളെക്കുറിച്ചോർത്തു. അയാൾ അത്ഭുതപ്പെട്ടു.

കാതോർത്തു നില്ക്കവെ ഇറവെള്ളം വീഴുന്ന ശബ്ദങ്ങൾ അവസാനിച്ചു. കഴുകിത്തെളിഞ്ഞ വിളക്കുകാലിന്റെ വെള്ളനിറത്തിനു തൊട്ടടുത്തു് കുററിയിൽ തളച്ചിട്ട കാബൂളിയുടെ ചാവാലിക്കുതിര കൂനിപ്പിടിച്ചു നില്ക്കുന്നു.

കുതിര കാലു മാററിക്കുത്തി വായുവിന്റെ മണം പിടിച്ച് തല ഉയർത്തി. രാത്രിതോറും ആ മൃഗം തന്നെ ശ്രദ്ധിക്കുന്നു.

അയാൾ ഒരു സിഗററിനു തീ കൊളുത്തി. വിരലുകളിൽ വിറ. ഒരു കവിൾ പുക ആർത്തിയോടെ മുകർന്നു...

പ്രഭാതത്തിനു് ഇനി എത്ര മണിക്കൂറുകൾ?

ജനാലയിലൂടെ മേശപ്പുറത്തുവച്ച വാച്ചു ശ്രദ്ധിച്ചു.

സമയം എട്ടര.

എട്ടരയ്ക്കുശേഷം സമയത്തെക്കുറിച്ചോർത്തിട്ടില്ലെന്നർത്ഥം.

കൊഴിഞ്ഞുവീണ ഏതോ നിമിഷം ആ

കുട്ടികളുടെ കളിക്കോപ്പുകൾ പോലെ കൂട്ടിയിരിക്കുന്ന കപ്പലുകൾ.

അങ്ങുമിങ്ങും തകരപ്പുരകൾ.

വെള്ളിപൂശിയ കുഴലുകൾ.

സിമൻറിൽ വാർത്തെടുത്ത കലാരൂപങ്ങൾ.

ഏതോ മായാലോകം.

വണ്ടി വീണ്ടും നിന്നു.

"അരമണിക്കൂറിലധികം താമസമുണ്ട്."

"ഇറങ്ങുന്നില്ലേ?" ചോദ്യം ആവർത്തിച്ചു.

"ഇല്ല. നീയും ഇവിടെത്തന്നെ ഇരിക്ക്. എങ്ങും പോകണ്ടാ." മുഖത്തു പുഞ്ചിരി കണ്ടില്ല.

മൗനമായി അടുത്തുതന്നെ ഇരുന്നു. ഏതാനും മൈലുകൾ കൂടി പിന്നിട്ടു കഴിഞ്ഞാൽ യാത്ര അവസാനിക്കുന്നു എന്നു് അവൾ ഓർമ്മിക്കുകയാവും.

അടുത്തും അകലെയുമുള്ള ആകാശ ചുംബികളായ ഹോട്ടലുകളെപ്പററി ചിന്തിച്ചു.

അവിടെ ലഭിക്കുന്ന സുഖങ്ങളെപ്പററി.

ആനന്ദത്തെപ്പററി.

ലഹരിയെപ്പററി

സ്വപ്നങ്ങളെപ്പററി.

എന്തോ കുററം ചെയ്യുകയാണെന്ന തോന്നൽ വന്നപ്പോൾ നിറുത്തി. വിമലയെ നോക്കി. അവൾ കുനിഞ്ഞിരിക്കുകയാണ്.

യാത്രക്കാർ ചിലരെല്ലാം ഇറങ്ങി. കൂട്ടത്തിൽ സിംഗ്ഗും ഭാര്യയും. കടുംനിറത്തിലുള്ള സാരിധരിച്ച യുവതി സംഭാഷണം നിറുത്തിയിട്ടില്ല. പ്രായം ചെന്ന ഒരു നമ്പൂതിരി വണ്ടിയിൽ കയറി.

വണ്ടി വീണ്ടും ഇരച്ചുതുടങ്ങി. എന്തുകൊണ്ടോ വസുമതി അപ്പോൾ മനസ്സിൽ കടന്നുവന്നു. വീട്ടിൽ ഈ സമയത്തു് എന്തു ചെയ്യുകയാവും അവൾ?

അമ്മയുടെ കണ്ണീരിനു് പരിഹാരം കാണാൻ വിവാഹം ചെയ്തതാണ്. എങ്കിലും തന്റെ ഭാര്യയെപ്പററി ഒരു പരാതിക്കും കാരണമില്ല. വേണ്ടതെല്ലാം അറിഞ്ഞുചെയ്യുന്ന ഭാര്യ. വാക്കുകളുടെ കാര്യത്തിൽ മാത്രം ലുബ്ധു കാണിക്കും. തന്നെക്കണ്ടു് പഠിച്ചതാവും!

ഇറങ്ങേണ്ട സ്ഥലമടുത്തപ്പോൾ വിമല നിവർന്നിരുന്നു. തന്നെ മൃദുവായി സ്പർശിച്ചു.

"നിനക്കിന്നു പോണോ?"

"വേണം."

"രാത്രിയവിടെച്ചെന്നു് ആരെ നന്നാക്കാൻ?"

മറുപടി പറഞ്ഞില്ല.

വണ്ടിനിന്നു. അവൾ എഴുന്നേററു. കടന്നുപോകാനായി, താൻ ഒതുങ്ങിയിരുന്നു. ചെമ്പകപ്പൂവിന്റെ നേരിയ ഗന്ധം അകന്നുപോകുന്നു.

വണ്ടി നീങ്ങിത്തുടങ്ങിയപ്പോൾ അവൾ പുറത്തുനിന്നു കൈകാണിച്ചു. കടലാസുപോലെ വെളുത്തമുഖം.

വളവുതിരിയുമ്പോഴും അങ്ങോട്ടുനോക്കി. തോളിൽ സഞ്ചിതൂക്കിയിട്ട് നീളുന്ന നിഴലിന്റെ മുന്നിൽ സാവധാനം നടന്നുനീങ്ങുന്ന സ്ത്രീരൂപം.

ഒരിക്കൽക്കൂടി!

വാച്ചിൽ സുഷുപ്തിയിലാണ്. ഇപ്പോൾ സമയത്തെക്കുറിച്ചോർക്കാറില്ല.

ഇനി ഒന്നും ചെയ്യാനില്ലാതായിട്ട് മാസങ്ങളായി.

മനുഷ്യരുടെ വിയർപ്പും കോട്ടുവായും മണക്കുന്ന ഓഫീസ്, ഒടിഞ്ഞു വികൃതമായ ഫയൽക്കൂമ്പാരങ്ങൾ, മാസത്തിൽ പകുതിയും തന്നെ ഇട്ടോടിക്കുന്ന ക്യാമ്പുകൾ— ഒന്നുമില്ല.

അയാൾ ഇമകൾ വെട്ടി.

ഒന്നും ഓർമ്മിക്കരുത്. വ്യർത്ഥതയിൽ തുളുമ്പിപ്പോയ ജീവിതത്തെക്കുറിച്ച് ഇനിയും ഓർമ്മിക്കരുത്.

ഭരിക്കുകയായിരുന്നു. ഒടുവിൽ ഭരിച്ച സാമ്രാജ്യം ഒരു ഗ്രൂപ്പ് ഫോട്ടോയിൽ ഒതുങ്ങിനിൽക്കുന്നു.

നടുവിൽ കസേലയിൽ തന്റെ ശവം... ശവത്തിന്റെ കഴുത്തിൽ മാല.

ശവം ചിരിക്കുന്നു.

അന്നാരൊക്കെ പ്രസംഗിച്ചു!

അവർക്കൊക്കെ ഇനിയും പ്രസംഗിക്കേണ്ടതുണ്ട്.

ഓരോ യാത്രയയപ്പും അനുശോചനയോഗവും അവർക്കു തങ്ങളുടെ വാചാലത പ്രദർശിപ്പിക്കാൻ വേദികളൊരുക്കുന്നു.

ആ ഫോട്ടോ ഉടച്ച് അതിലെ ഓരോ മുഖത്തെയും ഒരു ദിവസം കരിച്ചുകളയണം. എല്ലാം നശിപ്പിക്കണം. എന്നിട്ടു വാതിലടച്ച് ഇറങ്ങിപ്പോകുന്നതുപോലെയായിരിക്കണം തന്റെ മരണം.

രണ്ടാവർത്തി അമർത്തി പുക മുകർന്ന് അയാൾ സിഗററ്റ് താഴെ നിരത്തിലേക്കു വലിച്ചെറിഞ്ഞു. കാബൂളിയുടെ കുതിരയുടെ നിഴലിൽ സീൽക്കാരത്തോടെ അതു കെട്ടടങ്ങി.

അയാളറിയാതെ കിതയ്ക്കുകയായിരുന്നു.

ഒരു നിമിഷം അയാൾ കാതോർത്തു നിന്നു.

രാത്രിയുടെ അഗാധതയിൽ അകലെയകലെ കാക്കകൾ ആർത്തുചിരിച്ചു. ഒരു ജീവിതം പലയിടത്തുമായി ചിതറിപ്പോയി. എവിടെയും വേരുകളൂന്നാതെ ഒരു ജലസസ്യത്തെപ്പോലെ ഒഴുകിനടന്നപ്പോൾ അതറിഞ്ഞില്ല. അറിഞ്ഞപ്പോഴാകട്ടെ വളരെ വൈകിപ്പോയി.

ചിലർ എല്ലായിടത്തും വൈകിയിട്ടുമാത്രം എത്തുന്നുവെന്നു പറഞ്ഞ ഒരു ചെറുപ്പക്കാരനുണ്ടായിരുന്നു. വൃധാചലത്ത് ഒരു ലോഡ്ജിൽ അടുത്ത മുറിയിൽ ആ ചെറുപ്പക്കാരൻ ജഡമുപേക്ഷിച്ച കഥ അയാളപ്പോൾ ഓർമ്മിച്ചു.

തൊട്ടടുത്ത മുറിയിൽ രാത്രി വളരെ വൈകുന്നതുവരെ എന്നും യുവാവ് വായിച്ചുകൊണ്ട് കഴിച്ചുകൂട്ടി. പാതിരാകളിൽ മാത്രം അയാൾ മുറിവിട്ടു പുറത്തിറങ്ങി...തറയിൽ പുസ്തകങ്ങളും പഴയ ചെരിപ്പുകളും പരന്നു കിടന്നു.

ചില രാത്രികളിൽ വളരെ വൈകി ആ മുറിയിൽ സ്ത്രീകൾ വന്നു. ആരും യുവാവിന്റെ കാര്യങ്ങളിൽ ഇടപെട്ടില്ല. ആരും ശ്രദ്ധിച്ചില്ല.

പിന്നെ ലോഡ്ജിൽ ദുർഗ്ഗന്ധം പരന്നപ്പോൾ ആരോ വാതിൽ തള്ളിത്തുറന്നു.

കട്ടിലിൽ മുടിയിഴകൾ അടർന്നുവീണ കപാലാസ്ഥികൾ—മാറിൽ കമിഴ്ത്തിവച്ച പുസ്തകം.

എല്ലായിടത്തും വൈകിയെത്തിയെന്നു പരാതിപ്പെട്ടവൻ മരണത്തിൽ ധൃതികാട്ടി.

ജന്മങ്ങൾക്കപ്പുറത്തുനിന്ന് തന്നെത്തേടി



വരുന്ന ശബ്ദം. ചെറുപ്പക്കാരന്റെ ശബ്ദം അയാളോർത്തു.

—ഒരു ജീവിതംകൊണ്ട് അനുഭവിച്ചാൽ തീരാത്തത്ര സൗന്ദര്യം ഇവിടെയുണ്ട്. നശ്വരതയെപ്പറ്റിയോർത്തപ്പോൾ എനിക്കു ധൃതിയായി. മറ്റൊരു ജന്മത്തെപ്പറ്റി, ജന്മങ്ങളെപ്പറ്റി എന്തോ എനിക്ക് ഒന്നും അറിഞ്ഞുകൂടാ—

ഈ സൗന്ദര്യത്തിന്റെ അന്തരധാരകളിലേക്ക് ഇതാ മൃത്യുവിന്റെ സുഷിരം തുറന്നുകിടക്കുന്നു.

അവശനായി അന്യാശ്രയം വേണ്ടിവന്നാൽ ആത്മഹത്യ ചെയ്യണമെന്നു പറഞ്ഞിരുന്നതു താനാണ്. ഇന്നു ഞരമ്പുകൾ തളർന്നിരിക്കുന്നു. എന്നിട്ട് എന്തുകൊണ്ടു ചെയ്യുന്നില്ല?

ഈ ചോദ്യം ജീവിതത്തിൽ പലതവണ ചോദിച്ചിട്ടുണ്ട്.

വേണമെങ്കിൽ അന്നാവാമായിരുന്നു.

മരംകോച്ചുന്ന തണുപ്പിൽ കുന്നിൻചരിവിൽ ഭാര്യയുടെ ശവംമൂടൽ കഴിഞ്ഞു തിരിച്ചുവന്ന രാത്രി.

അവളുടെ ദേഹത്തിന്റെ മണമുള്ള വിരിപ്പ് കട്ടിലിൽ ചുരുണ്ടുകൂടിക്കിടന്നു. ഒരു വാടകക്കെട്ടിടത്തിന്റെ ഒരു മൂലയിൽ മരുന്നുകളുടെ രൂക്ഷഗന്ധമുള്ള ഒരു രാത്രിയിൽ ആ വിരിപ്പിനടുത്തിരുന്നു കരയാൻ ശ്രമിച്ചു.

ചുററും ആശ്വസിപ്പിക്കാൻ വ്യഗ്രത കാട്ടുന്ന സുഹൃത്തുക്കൾ നിഴലുകൾകൊണ്ട് തന്നെ പൊതിഞ്ഞുനിന്നു.

ജീവിതം തുടരുക സാദ്ധ്യമല്ലെന്നു തോന്നിപ്പോയി. വേണമെങ്കിൽ അന്നാവാമായിരുന്നു.

പിന്നെയും ഈ ചതുപ്പുകളിൽ തപ്പിത്തടഞ്ഞു നടക്കുവാൻ തന്നെ പ്രേരിപ്പിച്ച വികാരം ഏതാണ്?

പൊട്ടിപ്പോയ നൂലുകൾക്കിടയിലിരുന്ന് അനക്കങ്ങൾ ശ്രദ്ധിക്കുന്ന ചിലന്തിയാണ് താനിപ്പോൾ—

എല്ലാം വെറുതെ വീണ്ടും ഓർത്തുപോകുന്നു.

ഒരു മാസംമുമ്പ് മഞ്ഞുകാലത്തിന്റെ ആരംഭത്തിൽ കലശലായി പനിച്ചു. മറേറതോ ലോകത്തിന്റെ ശബ്ദങ്ങൾപോലെ ചെറുപ്പക്കാരുടെ പൊട്ടിച്ചിരികൾ എല്ലാ മുറികളിലും മുഴങ്ങുമ്പോൾ ഒരു വൃദ്ധൻ കാതോർത്തുകിടക്കുക.

അടക്കിപ്പിടിച്ച ശബ്ദത്തിൽ ആരോ ബാൽക്കണിയിൽനിന്ന് സംസാരിക്കുന്നതു കിടന്നുകൊണ്ടു കേട്ടു. താനുറങ്ങുകയാണെന്നു കരുതിക്കാണും.

"പാവം! കിഴവനു സുഖമില്ല."

കിഴവൻ!

തന്നെപ്പററിയാണ്.

ശ്രദ്ധിക്കാതിരിക്കാൻ ശ്രമിച്ചു. ശബ്ദങ്ങളിൽനിന്നു രക്ഷയില്ല.

"പുവർഗൈ—പാവമാണ്. പക്ഷേ, ഞാനത്ര അടുക്കാറില്ല. കിഴവൻ വർത്തമാനം പറയാൻ തുടങ്ങിയാൽ പോയകാലത്തെ വീരസം നിർത്തില്ല."

ശബ്ദം ആരുടേതാണെന്നു തിരിച്ചറിഞ്ഞു.

തന്നെക്കാണുമ്പോൾ ചിരിക്കാറുള്ള ചെറുപ്പക്കാരൻ—ചിരിച്ചു ക്ഷേമമന്വേഷിക്കുന്ന ശബ്ദങ്ങൾ തനിക്കു പിന്നിൽ പറയുന്നത് ഇതൊക്കെയാണ്.

...പ്രിയപ്പെട്ട കുട്ടികളെ, നിങ്ങളാരും കഷ്ടപ്പെടേണ്ടതില്ല. നിങ്ങൾക്കിഷ്ടമില്ലെങ്കിൽ നിങ്ങളോടാരോടും ഞാൻ അനാവശ്യമായി സംസാരിക്കുകയില്ലല്ലോ. ചെറുപ്പത്തോട് എന്തോ അദമ്യമായ ഒരാസക്തി. അതിനാൽ വല്ലപ്പോഴും വല്ലതും പറഞ്ഞെങ്കിൽ ക്ഷമിക്കുക.

മുറിയിൽ മൂടിപ്പുതച്ചു കിടക്കവെ എന്തൊക്കെയോ ഓർത്തു—ഓർത്തോർത്തു കണ്ണുകൾ നിറഞ്ഞു. തല മൂടിപ്പുതച്ചുകിടന്നു. കണ്ണുകൾ പുതപ്പിനകത്തെ മരണംപോലെ കറുത്ത ഇരുട്ടിനെ പകച്ചുനോക്കി.

പിറേറന്നു രാവിലെ ചെറുപ്പക്കാരൻ ചിരിച്ചുകൊണ്ടു വാതില്ക്കൽനിന്നു.

"പനി കുറവുണ്ടോ?"

"ആ, ഇപ്പോൾ കുളിരത്ര തോന്നുന്നില്ല."

തലേന്നു രാത്രി ഇരുട്ടിൽ കിടന്നു കേട്ടത് ആവർത്തിച്ച് അവനെ ലജ്ജിപ്പിക്കാം. എന്തിന്? പ്രതികാരത്തിന്റെ കാലം കഴിഞ്ഞിരിക്കുന്നു. ശവങ്ങളെ ലജ്ജിപ്പിക്കുന്നതിലുള്ള ആഹ്ലാദം മനസ്സിന് ഇപ്പോൾ നഷ്ടമാകുന്നു.

ചെറുപ്പക്കാരൻ വീണ്ടും എന്തോ പറയാനൊരുങ്ങിയപ്പോൾ താൻ അയാളെ അടുത്തേക്കു വിളിച്ചു.

"എനിക്കൊരപേക്ഷയുണ്ട് കുട്ടീ."

വിടർന്ന കണ്ണുകളിൽ അത്ഭുതം.

"ഞാൻ മരിച്ചാൽ ദയവുചെയ്ത് എന്റെ ശവം രാത്രി തെരുവിലേക്ക് വലിച്ചിടണം. നിങ്ങളാരും കഷ്ടപ്പെടരുത്."

"ഇങ്ങനെയൊക്കെ സംസാരിക്കരുത്."

"ഇതൊരപേക്ഷയാണ്. കാൽവിരലുകളിൽ കയറിട്ട് നിങ്ങൾ വലിച്ചു നിരത്തിലിടണം. ഒരനാഥശവം നിങ്ങൾക്കൊരു പ്രശ്നമായിത്തീരരുത്."

ഒരു പ്രഭാതത്തിൽ താൻ ശവമായിത്തീരുമ്പോൾ എന്താണു സംഭവിക്കുക? അന്ന് ലോഡ്ജിലൊരു ബഹളമാകും. മുറിയിൽ ആളുകൾ കൂടും. അവർ എല്ലാം പരിശോധിക്കും. തന്റെ കുപ്പായക്കീശകൾ. പഴകി ദ്രവിച്ച ഇരുമ്പുപെട്ടി—ഒരിക്കൽ ആവേശത്തോടെ എഴുതിയിരുന്ന ഡയറിക്കുറിപ്പുകൾ.

ഇല്ല. അവർ ഒന്നും കണ്ടെത്തുകയില്ല. തന്നെ ചുമന്നു നീങ്ങുന്ന കനത്ത കാലൊച്ചകൾ അയാൾ കേട്ടു. നഗരത്തിന്റെ ബഹളത്തിനുമേലെ ആർഭാടമില്ലാതെ ഒഴുകുന്ന ഒരു ശവക്കോണി. കടൽത്തീരത്തെ ശവപ്പറമ്പിൽ തീജ്ജ്വാലകൾ നക്കിത്തുവർത്തുന്നതുവരെയുള്ള ജഡത്തിന്റെ ജീവിതം.

അയാൾ തോലാടിത്തുടങ്ങിയ കൈത്തണ്ടയിൽ തടവി. തൊലിപ്പുറമെ ചിതമ്പലുകൾ...ഞരമ്പുകൾ കെട്ടുപിണഞ്ഞു കിടക്കുന്ന വികൃതമായ പുറംകൈ. വേവിച്ച കിഴങ്ങുകൾപോലെ തൊലിപൊട്ടിയടർന്ന വിരലുകൾ. ഇതെല്ലാം ആരുടേതാണ്?

അയാൾ വീണ്ടും കാതോർത്തു.

രാത്രിയുടെ അഗാധതയിൽ അകലെയകലെ അപ്പോഴും കാക്കകൾ ആർത്തുചിരിച്ചു.

എതിർവശത്തെ വീട്ടിൽ പെട്ടെന്നു വെളിച്ചം തെളിഞ്ഞു.

ഉറക്കച്ചടവുള്ള ഒരു സ്ത്രീരൂപം വന്ന് ജാലകത്തിലെ തുണിയൊതുക്കി ഉലന്നു കിടക്കുന്ന മുടി നെറുകയിൽ കെട്ടിവച്ചു...

ആ സ്ത്രീയെ എന്നാണ് ആദ്യമായി കണ്ടത്? എത്രമാസം മുമ്പാണ് ആ കോണിപ്പടികളിലൂടെ മൂടിപ്പുതച്ച് മുഖം കുനിച്ച് ആ വധു കയറിപ്പോയത്?

മയിലാഞ്ചിയിട്ട തുടുത്ത കാലടികൾ എന്നും പ്രഭാതത്തിൽ കോണിപ്പടികൾ ചവിട്ടി.

ആ കാലടികൾ കാണുമ്പോൾ എന്തിനു താൻ വീണ്ടും അസ്വസ്ഥനാവുന്നു.

അയാൾ കണ്ണുകളിറുക്കെ ചിമ്മി.

മഞ്ഞുപുകയുന്ന ഒരു നെല്പാടവും കാററിൽ തോരണങ്ങൾ ഇളകുന്ന ഒരു പന്തലും ഓർമ്മയിൽ നിറഞ്ഞു. നേർത്ത ഞരക്കംപോലെ തകിലുകൾ ശബ്ദിച്ചു.

വിറയാർന്ന വിരൽത്തുമ്പുകൾ.

കോടിവസ്ത്രങ്ങളുടെ മണം.

ഓർമ്മയിൽ വർഷങ്ങൾ അലിഞ്ഞലിഞ്ഞില്ലാതാവുന്നു.

നഷ്ടപ്പെട്ട ഒരു മുഖത്തിന്റെ രൂപരേഖകൾ ഇളകുന്നു.

—അവൾ ഒന്നു നടുങ്ങി. വിധി തന്നോട് എത്രമാത്രം ക്രൂരത കാട്ടി. അല്ലെങ്കിൽ എന്തിനവൾ മരിച്ചു? എന്തുകൊണ്ട് ചിലർ മാത്രം അത്ര ധൃതിയിൽ മുമ്പേ കടന്നുപോകുന്നു? ചന്ദനം അരച്ചിട്ട പൊള്ളുന്ന നെററിത്തടവും തല മൂടിക്കിടക്കുന്ന മുടിയിഴകളും വ്യക്തമായി, വളരെ വ്യക്തമായി അയാൾ കണ്ടു. ചില രോഗങ്ങൾ പിന്മാറുകയില്ല. അപമൃത്യു വിതയ്ക്കുന്നു. നീട്ടിവയ്ക്കാം, പക്ഷേ, മൃത്യു, അതില്ലാതാകുന്നില്ല.

എന്തിന് ഈ സാഹസം? എന്തിന് ഈ ജനിമൃതികളുടെ ക്രൂരമായ ആവർത്തനം?

ആവർത്തിച്ചാവർത്തിച്ച് അർത്ഥം ചോർന്നുപോയ ഉപനിഷത്തുകളിലെ ഏതോ വരി



കൾ അയാളോർത്തു...ഇന്ന് അവ ആശ്വാസം തരുന്നില്ല.

താൻ അന്വേഷിച്ചിറങ്ങവെ ഇരുണ്ടുപോയ സത്യം.

ആഴം അളക്കാൻ അഗാധത തേടിയിറങ്ങവെ അലിഞ്ഞുപോയ ഉപ്പുപാവകളുടെ നൈരാശ്യം...

പ്രഭോ, അങ്ങ് മൃത്യുകാന്തം ഒളിച്ചുവച്ചിരിക്കുന്നത് എവിടെയാണ്?...

എതിർവശത്തെ വീട്ടിൽ വെളിച്ചങ്ങൾ ഓരോന്നായിത്തെളിഞ്ഞു. ഭാരിച്ച ദേഹമുള്ള ഗുജറാത്തി വൃദ്ധ വളരെ വലിയ മേലങ്കിയുടെ ചരടുകൾ അഴിച്ചുമുറുക്കി ഇടനാഴിയിലൂടെ കടന്നുപോയി.

പൊടുന്നനെ അയാൾ ആകാശത്തേക്കു നോക്കി. അവിടെ ഇപ്പോൾ കറുപ്പില്ല. ഇരുട്ടിന്റെ പൊടിയണിഞ്ഞ തുടുപ്പുനിറം; എല്ലാററിനെയും തൊട്ടുണർത്തുന്ന ഉഷസ്സന്ധ്യയുടെ കിരണങ്ങൾ.

ഗഞ്ചിറയുടെയും ഇലത്താളത്തിന്റെയും അകമ്പടിയോടെ കാററിൽ അലച്ചെത്തിയിരുന്ന സുപ്രഭാതഗീതങ്ങൾ നിലച്ചപ്പോൾ വീണ്ടും അമ്പലത്തിൽനിന്നു ശംഖൊലി മുഴങ്ങി.

അയാൾ മുറിയിൽ കടന്നു.

വാച്ചെടുത്തു വെറുതെ താക്കോൽ കൊടുത്തു. അഞ്ചിനും ആറിനും ഇടയ്ക്കുള്ള ഏതോ സമയം തിരിച്ചുവച്ചു. ലൈററുകെടുത്തി മുറിപൂട്ടി പുറത്തു കടന്നു.

കോണിപ്പടികളിറങ്ങി നിരത്തിലെത്തുമ്പോൾ കറന്നുവിട്ട എരുമകളുമായി പാൽക്കച്ചവടക്കാർ നീങ്ങുന്നു.

നോക്കിനില്ക്കവെ തിരക്കും ബഹളവും പെരുകി. കമ്പിളിക്കുപ്പായമിട്ട വൃദ്ധന്മാർ കൂനിക്കൂനി തെരുവുകളിൽ പ്രത്യക്ഷപ്പെട്ടു. അവർ ചുമച്ചു കാറിത്തുപ്പി.

പൂക്കാരികളും പക്ഷിശാസ്ത്രക്കാരും കുഷ്ഠരോഗികളും കടന്നുപോയി.

വണ്ടിയിൽ പൂട്ടിക്കെട്ടിയ കുതിരയുടെ പുറത്ത് കാബൂളിയുടെ ചാട്ടവാർച്ചുരട് വീണ്ടും വീണ്ടും പുളഞ്ഞു. മൃഗം ചിനച്ചു ചുരമാന്തി തിരിഞ്ഞുനിന്നു.

ഈയിടെയായി എന്നും പ്രഭാതത്തിൽ നടക്കാനിറങ്ങുന്നു. എന്തിനുവേണ്ടിയെന്നില്ലാത്ത നടത്തം. നടത്തത്തിന്റെ അവസാനത്തിൽ വിജനമായ കടൽത്തീരം. അകലെ മൂടൽമഞ്ഞിൽ അവ്യക്തമായി ചലിക്കുന്ന നിഴലുകൾ അടുത്തെത്തുമ്പോൾ മനുഷ്യരാവുന്നു.

പക്ഷേ, അവർക്കാർക്കും തന്നെ പരിചയമില്ല.

അപരിചിതരുടെ മുഖങ്ങളെ ഓർമ്മിക്കേണ്ടതില്ല. സ്നേഹം അഭിനയിക്കേണ്ട ഭാരവുമില്ല.

കരിങ്കൽച്ചില്ലുകൾ പാകിയുറപ്പിച്ച പാതയുടെ അവസാനത്തിൽ കടൽ കിടന്നു ചുരുങ്ങി.

ദൂരെ തുറമുഖത്തിൽ ഭാരംതൂക്കിയുയരുന്ന ക്രെയിനുകൾ അസ്ഥിപഞ്ജരങ്ങളെപ്പോലെ ആടിക്കളിക്കുന്നതു നോക്കി അയാൾ കടൽത്തീരത്തെ തൊട്ടുപോകുന്ന പാതയിലൂടെ നടന്നു.

ഉപ്പിന്റെ മണമുള്ള കാററ് മുടിയിഴകളിലൂടെയും താടിരോമങ്ങളിലൂടെയും ചീറിയലച്ചു.

അലകൾ വന്നു പൊട്ടിത്തകരുന്ന ഒരു പാറക്കെട്ടിൽനിന്ന് അയാൾ അന്നും സൂര്യോദയം കണ്ടു.

സമുദ്രരേഖയിൽ ഒരു നിമിഷം ആളിക്കത്തി ഒരു പൂങ്കുലപോലെ സൂര്യഗോളമുയർന്നു.

അലകളിലും പൊട്ടിച്ചിതറുന്ന നുരകളിലും ഓളപ്പാത്തിയിലും കടുംചുവപ്പ് ആളിയുയന്നു.

അയാൾ കൈകൂപ്പി...

...ദേവാ



...നീ നിന്റെ രശ്മികൾ ചുരുക്കിയാലും.

...പ്രശാന്തതയുടെ അഗ്നിയെ ദയവുചെയ്തു പ്രത്യക്ഷമാക്കിയാലും.

സാന്ത്വനത്തിന്റെ വെളുപ്പിൽ സൂര്യൻ ഇരച്ചുപെയ്തു. സ്നേഹമുള്ള ഒരു വളർത്തുമൃഗത്തെപ്പോലെ അലകൾ അയാളുടെ കാൽനഖങ്ങളിൽ നക്കി.

അപ്പോൾ തീജ്ജ്വാലകൾക്കു നടുവിൽ തന്റെ ദേഹം ശബ്ദമില്ലാതെ ഉരുകിത്തീരുന്ന നിമിഷത്തെക്കുറിച്ച് വീണ്ടും അയാളോർത്തു.

മൃത്യുവിന്റെ സുഷിരം തനിക്കു മുന്നിൽ തുറക്കുന്ന ആ നിമിഷം ഇനി ഏറെ ദൂരത്തല്ല.

തനിക്കുശേഷവും തുടരുന്ന ഉദയാസ്തമയങ്ങളെക്കുറിച്ചോർത്ത് താനില്ലാത്ത കരയിൽ വന്നു പൊട്ടിത്തകരുന്ന തിരമാലകളെക്കുറിച്ചോർത്ത് അയാൾ നിന്നുതേങ്ങി.



# പ്രതിലോമശക്തികൾ മുന്നേറുന്നു

എൻ. ശ്രീകണ്ഠൻ നായർ എം. പി.

**1947** ഡിസംബർ 13-ന് ലണ്ടനിൽ നടന്ന ചതുശ്ശക്തിസമ്മേളനം പരാജയപ്പെട്ടു. റഷ്യൻ വിദേശമന്ത്രി മടങ്ങിപ്പോയി. ഒരു ത്രിശക്തിസമ്മേളനം നടത്താൻ ശ്രമം തുടർന്നു. അടുത്ത ദിവസം തിരുവനന്തപുരത്തുവച്ച് സ്റ്റേററ് കോൺഗ്രസ്സും തിരുവിതാംകൂർ മുസ്ലിംലീഗുമായി ഒത്തുതീർപ്പുണ്ടായി. മുസ്ലിങ്ങൾക്കു സംവരണം ചെയ്തിരുന്ന ഒൻപതു സീററുകളിൽ എട്ടെണ്ണത്തിലും ലീഗുസ്ഥാനാർത്ഥികളെ നിർത്തുന്നതിനും, കേവലം ഒരേ ഒരു സ്ഥാനാത്ഥിയെ കോൺഗ്രസ് തീരുമാനിക്കുന്നതിനും ആയിരുന്നു കരാറുണ്ടാക്കിയതു്.

പാകിസ്ഥാൻ ബ്രിട്ടീഷ് കോമൺവെൽത്തിൽത്തന്നെ നിൽക്കുമെന്നും, ഇൻഡോ-പാക് തക്കങ്ങളിൽ ബ്രിട്ടൻ ഇടപെടണമെന്നും ഡിസംബർ 19-ന് കറാച്ചിയിൽ വച്ച് ജിന്ന നിർദ്ദേശിച്ചു. അന്നുതന്നെ കൊച്ചിൻ പ്രധാനമന്ത്രിയായിരുന്ന പനമ്പിള്ളി ഗോവിന്ദമേനോന്റെ മന്ത്രിസഭയിൽ അവിശ്വാസം രേഖപ്പെടുത്തുന്ന ഒരു മെമ്മോറാണ്ഡത്തിൽ 24 നിയമസഭാസാമാജികന്മാർ ഒപ്പിട്ടു. ഡിസംബർ 22-ന് ന്യൂഡൽഹിയിൽവച്ച് ഇന്ത്യൻ മുസ്ലിങ്ങളെല്ലാം കോൺഗ്രസ്സിൽ ചേരുവാൻ ഗാന്ധിജി ആഹ്വാനം ചെയ്തു. അഭിമാനത്തോടുകൂടി ജീവിക്കാൻ ജാതിമതചിന്തകൾക്കതീതമായി പ്രവർത്തിക്കണം എന്നും അദ്ദേഹം ഉപദേശിച്ചു. പാകിസ്ഥാന്റെ 'വാട്ടർലൂ' കാശ്മീരിൽ ആയിരിക്കുമെന്ന് ഡിസംബർ 26-ന് സോഷ്യലിസ്ററ് നേതാവായിരുന്ന അച്യുത്പട്വർദ്ധൻ പ്രവചിച്ചപ്പോൾ, കാശ്മീർ പ്രശ്നത്തിൽ മൂന്നാമസ്ഥന്റെ ആവശ്യമില്ല എന്നാണ് ഗാന്ധിജി പ്രസ്താവിച്ചതു്.

ഡിസംബർ 28-ന് തിരുവനന്തപുരത്തുവച്ച് തിരുവിതാംകൂർ സ്റ്റേററ് കോൺഗ്രസ്സിന്റെ തിരഞ്ഞെടുപ്പു പ്രചരണോൽഘാടനം നടന്നു. എൻ. എസ്. എസ്സും, എസ്. എൻ. ഡി. പി. യും, കത്തോലിക്കാ കോൺഗ്രസ്സും, മുസ്ലിംലീഗും, സ്റ്റേററ് കോൺഗ്രസ്സിനെ അതുവരെ എതിർത്തിരുന്ന ജന്മികളും മുതലാളികളും, അറുപിന്തിരിപ്പന്മാരും എല്ലാം സ്റ്റേററ് കോൺഗ്രസ്സിലേക്കു തള്ളിക്കയറി. ലജ്ജാകരമായ രീതിയിൽ, അഭിമാനം പണയംവച്ചുകൊണ്ട്, സ്റ്റേററ് കോൺഗ്രസ് നേതൃത്വം അതിന്റെ കവാടങ്ങൾ രാഷ്ട്രീയവ്യഭിചാരത്തിനു തുറന്നിട്ടു കൊടുത്തതിൽ സി. കേശവനും കുമ്പളത്തു ശങ്കുപ്പിള്ളയ്ക്കും അഭിപ്രായവ്യത്യാസമുണ്ടായിരുന്നു. എങ്കിലും ടി. എം. വർഗീസിന്റെ സ്വാധീനത്തിനു വഴങ്ങി, ആദ്യം കുമ്പളത്തു ശങ്കുപ്പിള്ളയും, പിന്നീട് സി. കേശവനും ഒഴുക്കനുസരിച്ചു നീന്താമെന്നു സമ്മതിച്ചു. ആ കരാർ അരക്കിട്ടുറപ്പിക്കുന്നതിനായി തിരഞ്ഞെടുപ്പ് ഉൽഘാടനസമ്മേളനത്തിൽ വച്ച്, കുമ്പളത്തു ശങ്കുപ്പിള്ള ഇങ്ങനെ പ്രഖ്യാപിച്ചു: "ഞാനും, സി. കേശവനും കോൺഗ്രസ്സിനെ ഈ സന്ദർഭത്തിൽ ത്യജിക്കുകയില്ല."

ഡിസംബർ 28-നുതന്നെ കൂടിയ കെ. എസ്. പി. സമ്മേളനം പാസ്സാക്കിയ പ്രമേയത്തിൽ സ്റ്റേററ് കോൺഗ്രസ് 'ജന്മി മുതലാളി സംഘടന'യായി അധഃപതിച്ചു കഴിഞ്ഞ വസ്തുത എടുത്തു പറഞ്ഞിരുന്നു. സ്റ്റേററ് കോൺഗ്രസ് സ്ഥാനാർത്ഥികൾക്കെതിരായി ചില നിയോജകമണ്ഡലങ്ങളിൽ കെ. എസ്. പി. സ്ഥാനാത്ഥികളെ നിറുത്താനും പുരോഗമനവാദികളായ സ്വതന്ത്രസ്ഥാനാത്ഥികൾക്കു പിന്തുണനൽകാനും ആ പ്രമേയം ഭരണസമിതിയെ അധികാരപ്പെടുത്തി.

കാശ്മീർ പ്രശ്നം സെക്യൂരിററി കൗൺസിലിലേക്കു കൊണ്ടുപോകാൻ ഇന്ത്യാഗവണ്മെൻറ് ഡിസംബർ 30-ന് തീരുമാനിച്ചു. അടുത്ത ദിവസം പാകിസ്ഥാൻ, ഇന്ത്യാഗവണ്മെൻറിന്റെ നടപടിയെ സ്വാഗതം ചെയ്തുകൊണ്ടും, എല്ലാ തർക്കപ്രശ്നങ്ങളും ഐക്യരാഷ്ട്രസമിതിയുടെ തീരുമാനത്തിനുവിടണം എന്ന് നിർദ്ദേശിച്ചുകൊണ്ടും ഒരു പ്രസ്നോട്ട് ഇറക്കി. പക്ഷേ, അന്ന് ലക്നോയിൽ വച്ച് ഗാന്ധിജി ആവശ്യപ്പെട്ടതു് സിൻഡിലെ അമുസ്ലിംമർദ്ദനം ജിന്ന ശ്രദ്ധിക്കണം എന്നാണ്. അവിടത്തെ സ്ഥിതി പരമദയനീയമാണെന്നും, കറാച്ചിയിലും മററും ഹിന്ദുക്കളുടെ വീടുകൾ ബലാൽക്കാരമായി പിടിച്ചെടുത്ത്, ഉടമസ്ഥരെ വഴിയാധാരമാക്കി വിടുന്നെന്നും ഗാന്ധിജി കുററപ്പെടുത്തിയിരുന്നു.

ജനുവരി ഒന്നിന് ഇന്ത്യാഗവണ്മെൻറിന്റെ മേൽ പാകിസ്ഥാൻ കരാർലംഘനം ആരോപിച്ചു. അവരുടെ വിഹിതമായ 55 കോടി രൂപയും, മിലിട്ടറി സ്റ്റോറുകളും നൽകാതെ പാകിസ്ഥാനെ മുട്ടുകുത്തിക്കാനാണ് ഇന്ത്യ ശ്രമിക്കുന്നതു് എന്നായിരുന്നു പാകിസ്ഥാന്റെ പരാതി. ജനുവരി രണ്ടിന് നെഹ്റു നടത്തിയ പ്രസ് കോൺഫറൻസിൽ അതിനെപ്പററി അദ്ദേഹം ഒരക്ഷരംപോലും ഉരിയാടിയില്ല. പാകിസ്ഥാനിൽ കടന്നുചെന്ന് അക്രമികളെ നശിപ്പിക്കാൻ നിർബന്ധിതരായിത്തീരാതിരിക്കാനാണ് സെക്യൂരിററി കൗൺസിലിനെ ഇന്ത്യ സമീപിച്ചതു് എന്നു മാത്രമായിരുന്നു നെഹ്റുവിന്റെ പ്രസ്താവന. അതുകൊണ്ട് പാകിസ്ഥാൻ കൂടുതൽ വിശദമായിത്തന്നെ അവരുടെ പരാതികൾ പിറേറ ദിവസം ലോകസമക്ഷം അവതരിപ്പിച്ചു.

"പാകിസ്ഥാനെ ഇന്ത്യ നശിപ്പിക്കാൻ ശ്രമിക്കുന്നു. പാകിസ്ഥാന്റെ ഓഹരിയായി അവർക്കു് നൽകേണ്ട പണവും, ആയുധസാമഗ്രികളും ഇന്ത്യ നിഷേധിക്കുന്നു. പാകിസ്ഥാനിൽ ചേർന്ന കത്തിയവാർ രാജ്യങ്ങളിൽ ഇന്ത്യ ബലാൽ പ്രവേശിച്ചു. കാശ്മീരിനെ ചതിവിൽ ഇന്ത്യയോടു ചേർത്തു."

കാശ്മീരിനെപ്പററിയുള്ള ഇന്ത്യയുടെ പരാതി ഐക്യരാഷ്ട്രസഭ ചർച്ചചെയ്യുന്നതിന് 1948 ജനുവരി 6-നു യാണ് നിശ്ചയിച്ചിരുന്നതു്. അതിനിടയിൽ ജനുവരി 4-ന് 'സ്വതന്ത്ര ബർമ്മാ യൂണിയൻ റിപ്പബ്ളിക്കി'ന്റെ ഉൽഘാടനം നടന്നു. 'യൂണിയൻ ജാക്കു'മാററി, നക്ഷത്രഖചിതമായ ത്രിവർണ്ണ പതാക തൽസ്ഥാനത്തുയർന്നു. പിറേറ ദിവസം കാശ്മീർ ചർച്ച മാററിവയ്ക്കണം എന്ന് പാകിസ്ഥാൻ ആവശ്യപ്പെട്ടു. കാശ്മീർ പ്രശ്നം ഐക്യരാഷ്ട്ര സമിതി ചർച്ചചെയ്യാൻ നിർദ്ദേശിച്ചിരുന്ന ദിവസം പാകിസ്ഥാൻകാർ കാശ്മീരിൽ ഒരു കടന്നാക്രമണം നടത്തി. പകൽസമയത്തു നടത്തിയ ആ പുതിയ ആക്രമണത്തിൽ ശത്രുക്കളെ വൻ നാശനഷ്ടങ്ങളോടുകൂടി ഇന്ത്യൻസേന തുരത്തി. പക്ഷേ, ഇന്ത്യയിലും പാകിസ്ഥാനിലും വർഗ്ഗീയകലാപങ്ങൾ തുടരുകയാണ്. ജനുവരി 8-ന് ഗാന്ധിജി വിലപിച്ചു: "എന്റെ ശബ്ദം ഇപ്പോൾ കേവലം വനരോദനമാണ്. സ്വാതന്ത്ര്യത്തിനുമുൻപുണ്ടായിരുന്ന സ്വാധീനം എനിക്കു നഷ്ടപ്പെട്ടിരിക്കുന്നു. അക്രമം തടയാൻ സാധിച്ചില്ലെങ്കിൽ മന്ത്രിമാർ രാജിവയ്ക്കണം!"

ഇതിനിടയിൽ സ്റ്റേററ് കോൺഗ്രസ് സ്ഥാനാത്ഥികളുടെ ലിസ്റ്റ് ജനുവരി 6-നു പരസ്യപ്പെടുത്തി. അറുപിന്തിരിപ്പൻമാരും, വർഗ്ഗീയവാദികളും, സാമൂഹ്യ വിരുദ്ധരും, സ്റ്റേററ് കോൺഗ്രസ് സ്ഥാനാത്ഥിലിസ്റ്റിൽ ഉണ്ടെന്നുള്ള നിരൂപണം പൊന്തിവന്നു. അതിന് ശ്രീ. താണുപിള്ള മറുപടി പറഞ്ഞതു് സ്റ്റേററ് കോൺഗ്രസ് 'കുററിച്ചൂലി'നെ സ്ഥാനാത്ഥിയാക്കിയാലും നാട്ടുകാർ അതിന് വോട്ടുചെയ്തു വിജയിപ്പിക്കണം എന്നാണ്. ജനുവരി 7-ന് കോട്ടയത്തു ചേർന്ന കെ. എസ്. പി. മഹായോഗത്തിൽ സ്റ്റേററ് കോൺഗ്രസ് നേതാവായ പട്ടം താണുപിള്ളയെ എതിർക്കാൻ ശ്രീകണ്ഠൻനായരെ തിരുവനന്തപുരം നിയോജകമണ്ഡലത്തിലെ കെ. എസ്. പി. സ്ഥാനാത്ഥിയായി പ്രഖ്യാപിച്ചിരുന്നു. ജനുവരി 12-ന് തിരുവനന്തപുരം 1-ാംക്ലാസ് മജിസ്ട്രേട്ടുകോടതിയിൽ നാമനിർദ്ദേശപത്രികകൾ പരിശോധനയ്ക്കെടുത്തു. പട്ടം താണുപിള്ളയ്ക്കെതിരായി തിരുവനന്തപുരം നിയോജകമണ്ഡലത്തിൽ നാമനിർദ്ദേശപത്രിക സമർപ്പിച്ചിരുന്നതു് ഞാനാണ്. വോട്ടേഴ്സ് ലിസ്റ്റിൽ എന്റെ പേരു് 'ജാനകിഅമ്മ ശ്രീകണ്ഠൻ നായർ' എന്നാണ് ചേർത്തിരുന്നതു്. ആ രീതിയിൽത്തന്നെയാണ് നാമനിർദ്ദേശപത്രിക പൂരിപ്പിച്ചിരുന്നതു്. ശ്രീ. പട്ടം താണുപിള്ളയെ അദ്ദേഹത്തിന്റെ കുത്തക

നിയോജകമണ്ഡലമായ തിരുവനന്തപുരത്തു് സ്വാതന്ത്ര്യപ്പലരിയിൽ ആരുതന്നെയായാലും എതിർക്കുന്നതു് അദ്ദേഹത്തിനു് അരോചകമായിരുന്നു.

മത്സരം ഒഴിവാക്കുന്നതിനുവേണ്ടി എന്റെ നാമനിർദ്ദേശപത്രികയിലെ പേരു് തെററാണെന്നു് പട്ടം താണുപിള്ള വാദിച്ചു. എന്റെ എഴുത്തുകുത്തുകൾ എല്ലാം എൻ. ശ്രീകണ്ഠൻ നായർ എന്നാണെന്നും ഞാൻ നീലകണ്ഠപ്പിള്ള എം. എ.യുടെ മകനാണെന്നും, ഇരട്ടപ്പേരു് സന്ദർഭാനുസരണം മാററാവുന്നതല്ലെന്നും ആയിരുന്നു അദ്ദേഹത്തിന്റെ വാദം. ഞാൻ ജയിലിൽ കിടന്ന കാലത്താണു് വോട്ടേഴ്സ് ലിസ്ററ് തയാറാക്കിയതെന്നും, നിർദ്ദേശപത്രികയിൽ അച്ഛന്റേയോ അമ്മയുടേയോ കാരണവന്റേയോ പേരാണു് ആവശ്യപ്പെട്ടിട്ടുള്ളതെന്നും, ലിസ്ററ് തയാറാക്കിയവർ എന്റെ അമ്മയുടെ പേരു ചേർത്താണു് ലിസ്ററുണ്ടാക്കിയതെന്നും, അമ്മയുടെ പേരു് ജാനകിഅമ്മ എന്നതു് ശരിയായതുകൊണ്ടും, ഞാൻ ശ്രീകണ്ഠൻ നായർ ആണെന്ന വസ്തുത താണുപിള്ളസ്സാർപോലും അംഗീകരിക്കുമെന്നുള്ളതുകൊണ്ടും നാമനിർദ്ദേശപത്രിക സ്വീകരിക്കണം എന്നുമായിരുന്നു എന്റെ വാദം.

ഒടുവിൽ എന്റെ നാമനിർദ്ദേശ പത്രിക മജിസ്ട്രേട്ട് സ്വീകരിച്ചു. പട്ടത്തിനെ എതിർത്തു് ആത്മഹത്യ ചെയ്യാൻ ശ്രമിക്കുന്ന ഒരു അവിവേകിക്കു 'താൻ എന്തിനു ആ അവസരം നിഷേധിക്കണം' എന്നായിരിക്കണം ആ മജിസ്ട്രേട്ടു് ആലോചിച്ചതു്!

കെ. എസ്. പി. ക്കാർ ചിറയിൻകീഴിൽ ആർ. ഗംഗാധരനെയും, കൊല്ലത്തെ ഭയാംഗ നിയോജകമണ്ഡലത്തിൽ ടി. കെ. ദിവാകരനെയും ബേബിജോണിനെയും, കരുനാഗപ്പള്ളിയിൽ പ്രാക്കുളം ഭാസിയെയും, അമ്പലപ്പുഴയിൽ തകഴി ശിവശങ്കരപ്പിള്ളയെയും, പത്തനംതിട്ടയിൽ മാമ്മൻ കണ്ണന്താനത്തിനെയും, നെയ്യാററിൻകരയിൽ പള്ളിച്ചൽ കുഞ്ഞുകൃഷ്ണനെയും സ്ഥാനാർത്ഥികളായി നിർത്തിയിരുന്നു. അങ്ങനെ ഞാനുംപ്പെടെ എട്ടു സ്ഥാനാർത്ഥികൾ പ്രമുഖരായ കോൺഗ്രസ് നേതാക്കളെ എതിർക്കാൻ രംഗപ്രവേശം ചെയ്തു. ടി. വി. തോമസ് കമ്മ്യൂണിസ്ററ് സ്ഥാനാർത്ഥിയായി ആലപ്പുഴ നിയോജകമണ്ഡലത്തിൽ മത്സരിച്ചു. പത്തനാപുരം നിയോജകമണ്ഡലത്തിൽ ടി. എം. വർഗീസിനെ എതിർക്കാൻ കമ്മ്യൂണിസ്ററ് പാർട്ടി നിയോഗിച്ചതു് പി. ററി. പുന്നൂസ്സിനെയാണു്.

പന്ത്രണ്ടുവർഷത്തെ ത്യാഗോജ്ജ്വലമായ സ്വാതന്ത്ര്യസമരത്തിന്റെ പ്രതീകങ്ങളായിത്തീർന്നിരിക്കുന്ന സ്റ്റേററ്കോൺഗ്രസ്നേതാക്കളെ പരാജയപ്പെടുത്താമെന്ന വ്യാമോഹം ഞങ്ങൾക്കു് അല്പംപോലും ഇല്ലായിരുന്നു. പക്ഷേ, അവർ ജന്മി-മുതലാളി-പൗരോഹിത്യ കൂട്ടുകെട്ടിനു് മുൻകൈയെടുത്തതും സ്വാതന്ത്ര്യസമരത്തിന്റെ അന്ത്യഘട്ടത്തിൽ ഇടതുപക്ഷ പ്രസ്ഥാനങ്ങളെ വഞ്ചിച്ചതും തിരുവിതാംകൂറിലെ പൗരാവലിയുടെ മുൻപിൽ പൊളിച്ചു കാണിക്കുന്നതിനും, സ്റ്റേററ് കോൺഗ്രസ് സ്ഥാപിത താല്പര്യക്കാരുടെ സംഘടനയായിത്തീർന്നതുകൊണ്ടു്, കർഷകനും തൊഴിലാളിക്കും സാധാരണക്കാരനും അവരുടെ ഭരണത്തിൽ യാതൊരു ആശ്വാസവും ലഭിക്കുകയില്ലെന്നു് മുന്നറിയിപ്പു നൽകുന്നതിനും, അനതിദൂരഭാവിയിൽ ഇടതുപക്ഷ പ്രസ്ഥാനങ്ങളുടെ മുന്നേററത്തിനു വഴിതെളിക്കുന്നതിനും ആയിരുന്നു പ്രമുഖരായ കോൺഗ്രസ് നേതാക്കളെ എതിർക്കാനുള്ള പരിപാടി ഞങ്ങൾ ആവിഷ്കരിച്ചതു്. അതു ശരിക്കുകൊണ്ടെന്നു് 1952-ലെ തിരഞ്ഞെടുപ്പുകൾ തെളിയിച്ചു.

കാറില്ല; പണമില്ല; നാട്ടുപ്രമാണികളില്ല; സമുദായനേതാക്കളുടെ പിന്തുണയില്ല. എങ്കിലും തൊഴിലാളികളും കർഷകതൊഴിലാളികളും, വിദ്യാർത്ഥികളും, ഇടതുപക്ഷ സ്ഥാനാർത്ഥികൾക്കു പിന്നിൽ അണിനിരന്നു. പക്ഷേ, അവരിൽ ബഹുഭൂരിപക്ഷത്തിനും വോട്ടില്ല. കൊല്ലത്തും, കരുനാഗപ്പള്ളിയിലും, ആലപ്പുഴയിലും മററും സംഘടിത തൊഴിലാളിവർഗ്ഗത്തിന്റെ പിൻബലമുണ്ടു്. തിരുവനന്തപുരമാണെങ്കിൽ നായർ തറവാടിത്വത്തിന്റെയും, ഉദ്യോഗസ്ഥമേധാവിത്വത്തിന്റെയും ആസ്ഥാനമാണു്. പോരെങ്കിൽ നായർ പട്ടാളവും, പൊലീസ് അണികളും പട്ടത്തിന്റെ പിന്നിൽ അരയും തലയും മുറുക്കി അണിനിരന്നിരിക്കുകയാണു്. റബ്ബർ ഫാക്ടറിയിലേയും, പി. ഡബ്ല്യു. ഡി. വർക്ക്ഷോപ്പിലേയും പത്തിരുനൂറു തൊഴിലാളികളാണു് എനിക്കുള്ള തുച്ഛമായ പിൻബലം. പൊന്നറ ശ്രീധർ ഉൾപ്പെടെയുള്ള പഴയ 'യൂത്ത്ലീഗ്' കാരെല്ലാം പ്രധാനമന്ത്രിപദത്തിനു് അണിഞ്ഞൊരുങ്ങി നിൽക്കുന്ന പട്ടത്തിന്റെ കൂടെയാണു്!

കാറും മൈക്കും ഇല്ലാത്ത തിരഞ്ഞെടുപ്പു പരിപാടി ഞാൻ ആരംഭിച്ചു. അന്നു് ഇൻറർമീഡിയററിനു പഠിച്ചുകൊണ്ടിരുന്ന അനിരുദ്ധനു്, ഇന്നത്തെ മാർക്സിസ്റ്റ് നേതാവിനു്, ഒരു മോട്ടോർ സൈക്കിൾ ഉണ്ടായിരുന്നു. അതിന്റെ പുറകിൽ ഇരുത്തി അനിരുദ്ധൻ എന്നെ പട്ടണത്തിന്റെ വിവിധ ഭാഗങ്ങളിൽ കൊണ്ടുചെന്നെത്തിക്കും. ഞാൻ കടകമ്പോളങ്ങൾ കേറിയിറങ്ങും. തെരുവുയോഗങ്ങളിൽ പ്രസംഗിക്കും. ഈ പരിപാടി ഒന്നുരണ്ടു ദിവസം നടന്നപ്പോൾ നായർ പ്രമാണികൾ ക്ഷോഭിച്ചു. ആ ഈഴവച്ചെറുക്കനാണു് പട്ടം താണുപിള്ളയായ നായർ നേതാവിനെ എതിർക്കാൻ ഈ എമ്പോക്കിയായ വടക്കൻ നായരെ സഹായിക്കുന്നതു്. അവനെ വിരട്ടണം. അതിനു് അവർ ഒരു പരിപാടിയിട്ടു. ശാസ്തമംഗലം ജങ്ഷനിൽവച്ചു് ഒററയ്ക്കു യാത്രചെയ്തിരുന്ന അനിരുദ്ധനെ പിടിച്ചിറക്കി, ഷർട്ടും മുണ്ടും വലിച്ചുകീറി, ഭീഷണിപ്പെടുത്തിവിട്ടു.

തിരുവനന്തപുരത്തു് അക്കാലത്തു തെക്കൻ നായന്മാർ മാത്രമേ ഉള്ളു. പ്രഗല്ഭരായ വടക്കൻ നായന്മാർ പഠിക്കാനോ, സർക്കാർ പണിക്കോ വന്നാൽ അവരെ വലവീശിപ്പിടിക്കാൻ, നായർ മാടമ്പികൾ തമ്മിൽ മത്സരമാണു്. പിടിയിലമർന്നു കഴിഞ്ഞാൽ അവരും 'തെക്കൻ നായന്മാർ' ആയിക്കഴിഞ്ഞു. പെൺമക്കളുടെ നായരുടെ തന്തയും തള്ളയും ഉൾപ്പെടെയുള്ള വടക്കൻ നായന്മാരെ അവർക്കു പുച്ഛമാണു്. പടിക്കകത്തു കയററുകയോ പച്ചവെള്ളംപോലും കൊടുക്കുകയോ ചെയ്യുകയില്ല. ഞാൻ അമ്പലപ്പുഴക്കാരൻ. എന്റെ രണ്ടാനമ്മയും മററും തിരുവനന്തപുരത്തുകാരാണെങ്കിലും തറവാടികൾ അല്ല. അവർക്കു ജീവനിൽ ഭയമുണ്ടു്. പോരെങ്കിൽ ഈ സന്ദർഭം വിനിയോഗിച്ചു് അല്പം അംഗീകാരവും സമൂഹത്തിൽ നിന്നു നേടിയെടുക്കാം. എന്റെ ബന്ധുക്കൾപോലും എതിർചേരിയിലാണു്. അല്പം മുഷ്ക്കുകാട്ടി എന്റെ പ്രചരണ പരിപാടി സ്തംഭിപ്പിക്കാമെന്നു് അവർ കരുതി.

1114 ചിങ്ങമാസാരംഭത്തിൽ (1938 ആഗസ്റ്റിൽ) പട്ടം താണുപിള്ള നിയമം ലംഘിക്കുന്നതിനുറച്ചുനിന്നപ്പോൾ തിരുവനന്തപുരത്തുവച്ചു് ചിങ്ങം 7-ാം തീയതി അറസ്ററുവരിച്ചു് സ്റ്റേററ് കോൺഗ്രസ് നേതാക്കളെ നിയമലംഘന പരിപാടിയിൽ വലിച്ചിഴച്ചു കൊണ്ടുവന്നവരിൽ ഒരാളാണു് ഞാൻ. പന്ത്രണ്ടു വർഷത്തെ സ്വാതന്ത്ര്യസമര പന്ഥാവിൽ അടിപതറാതെ ആദ്യന്തം മുന്നണിയിൽ പ്രവർത്തിച്ച പടയാളിയുമാണു്. രാമസ്വാമി അയ്യരുടെ മുൻപിൽ പഞ്ചപുച്ഛമടക്കിനിന്നു്, സി. പി.യുടെയും, ചിദംബരത്തിന്റെയും അസാന്മാർഗ്ഗികാവശ്യങ്ങൾക്കുപോലും അരുനിന്നവരാണു് എന്റെ പ്രവർത്തകരെ ഭയപ്പെടുത്തുന്നതു്. ഞാൻ തിരിച്ചടിക്കാൻ തീരുമാനിച്ചു.

റബ്ബർ ഫാക്ടറിയിലേയും, വർക്ക്ഷോപ്പിലേയും പത്തൻപതു തൊഴിലാളികളുടെ ഒരു ഘോഷയാത്ര നയിച്ചുകൊണ്ടു് ഞാൻ ശാസ്തമംഗലത്തെത്തി. ദിവാൻ ഉണ്ണിത്താന്റെ വസതിക്കു മുൻപിൽ കൊടിനാട്ടി മുദ്രാവാക്യങ്ങൾ മുഴക്കി. എട്ടുപത്തുമിനിട്ടിനകം പ്രമാണികളെല്ലാം കയ്യാലയ്ക്കരികിലുള്ള ഇടവഴികളിലും വന്നുകൂടി. ഞാൻ ഒരു ചെറിയ പ്രസംഗം ചെയ്തു: "എന്റെ ഏതെങ്കിലും ഒരു പ്രവർത്തകന്റെ മേൽ, മേലാൽ മണ്ണുനുള്ളിയിട്ടാൽ, ഞാൻ പട്ടം താണുപിള്ളയുടെ കുടലെടുക്കും. ജയിക്കാമെന്നുദ്ദേശിച്ചല്ല തിരുവനന്തപുരത്തു വന്നു മത്സരിക്കുന്നതു്. പട്ടം താണുപിള്ളയുടെയും, കോൺഗ്രസ്നേതാക്കളുടെയും കള്ളി തുറന്നുകാട്ടാൻ മാത്രമാണു്. അദ്ദേഹത്തിന്റെ വയറു കുത്തിക്കീറി കുടലെടുക്കാനുള്ള പ്രകോപനം എനിക്കു തന്നാൽ ഞാൻ ആ കുടൽമാല അണിഞ്ഞു് സസന്തോഷം കഴുകിൽ കയറും. ഇതൊരു താക്കീതായിരിക്കട്ടെ!"

പിറേറന്നുതൊട്ടു് എന്റെ പ്രവർത്തകർക്കു് നിർബ്ബാധം എവിടെയും സഞ്ചരിക്കാം; ഏതു മതിലേലും ചുവരെഴുത്തു നടത്താം. ഒരു ഈച്ചപോലും അവരെ ശല്യപ്പെടുത്താനില്ല. പട്ടം താണുപിള്ളയെ ഞാൻ കുത്തിക്കൊന്നാൽ ടി. എം. വർഗീസോ, സി. കേശവനോ തിരുവിതാംകൂറിലെ പ്രഥമ പ്രധാനമന്ത്രിയാവും. അതു പാടില്ല—ഒന്നാമത്തെ പ്രധാനമന്ത്രി ഒരു തെക്കൻ നായർതന്നെ ആകണം—പോരാ—പട്ടം താണുപിള്ള തന്നെ ആകണം. ഈ കഴുവേറി വേറെവിടെങ്കിലും പോയി അപമൃത്യുവരിച്ചോളും!

പുരോഗമന ശക്തികൾ സടകുടഞ്ഞു് എഴുന്നേൽക്കുന്നു. പ്രതിലോമശക്തികൾ മുന്നേറുന്നു!







# വിനോദം കലാലയങ്ങളിൽ

## ഒത്തല്ലോ

സെക്കൻഡ് ഡി. സി. ക്ലാസിൽ പുതിയതായി വന്ന അദ്ധ്യാപിക കുട്ടികൾക്കു് ഷേക്സ്പീയറെപ്പററി വിശദമായി പറഞ്ഞുകൊടുത്തു. പിറേറ ദിവസം അവർ ക്ലാസിൽവന്നു് ഓരോരുത്തരോടും ഷേക്സ്പീയറിന്റെ ഏതെങ്കിലും രണ്ടു നാടകങ്ങളുടെ പേരെഴുതാൻ പറഞ്ഞു.

ഒരു കുട്ടി ഒന്നും എഴുതാതെ ഇരിക്കുന്നതു കണ്ടു് അവർ കാരണം തിരക്കി: "എന്താ ഒരു നാടകത്തിന്റെ പേരുപോലും അറിഞ്ഞുകൂടേ?"

കുട്ടി: "ഒന്നുപോലും ഓർക്കുന്നില്ല, ടീച്ചർ."

ടീച്ചർ: "I can't help you, write as you like it."

കുട്ടി പെട്ടെന്നു് പേപ്പറിലെഴുതി—1. As you like it.

അല്പം കഴിഞ്ഞു് അദ്ധ്യാപിക വീണ്ടും ആ കുട്ടിയുടെ അടുത്തുവന്നു നോക്കിയിട്ടു പറഞ്ഞു: "ആഹാ, ഒത്തല്ലോ!"

കുട്ടി: (വീണ്ടും എഴുതി) 2. Othello.

എം. ഡോറ
സെക്കൻഡ് ബി. എ.
ഫിലോസഫി
വിമൻസ് കാളേജ്
തിരുവനന്തപുരം.

## ''കൊള്ളാവുന്നവർ''

കാളേജിലെ ഒരു വിദ്യാർത്ഥി മറെറാരു വിദ്യാർത്ഥിയെ മർദ്ദിച്ചു. മർദ്ദകനെ ഡിസ്മിസ് ചെയ്യണമെന്നു് ഒരു വിദ്യാർത്ഥി സംഘടനയും ഡിസ്മിസ് ചെയ്യരുതെന്നു് മറെറാരു സംഘടനയും ആവശ്യപ്പെട്ടു. ഉടൻ പ്രിൻസിപ്പൽ അന്വേഷണക്കമ്മിഷനായി ഒരു പ്രൊഫസറെ നിയമിച്ചു. തെളിവെടുപ്പിലെ ഒരു സന്ദർഭം താഴെ കൊടുക്കുന്നു:

പ്രൊഫസർ: "അടിക്കുന്നതിനുമുമ്പു അയാൾ തന്നെ വല്ലതും പറഞ്ഞോ?"

വിദ്യാർത്ഥി: "പറഞ്ഞു."

പ്രൊഫ: "എന്താണു് പറഞ്ഞതു്?"

വിദ്യാർത്ഥി: "മുഴുവൻ ചീത്തയായിരുന്നു. കൊള്ളാവുന്നവരോടു് പറയാൻകൊള്ളില്ല."

"എന്നാൽ അങ്ങോട്ടടുത്തുചെന്നു് സാറിന്റെ ചെവിയിൽ പറഞ്ഞുകൊടുക്കു."

അടുത്തുണ്ടായിരുന്ന ഒരു സഹപാഠി നിർദ്ദേശിച്ചു. ഗൗരവം മുററിനിന്ന ആ അന്തരീക്ഷത്തിനു് ഒരയവു വരുത്തിക്കൊണ്ടു് എല്ലാവരും പൊട്ടിച്ചിരിച്ചു.

ബി. ദിലീപ് കുമാർ
ഫസ്റ്റ് ഇയർ
ടെലി കമ്മ്യൂണിക്കേഷൻസ്
എൻജിനീയറിങ് കാളേജ്
തിരുവനന്തപുരം.

## ഫാൻസി ഡ്രസ്

മൂന്നാമത്തെ പീരേഡ്. മലയാളം ഗ്രാമറാണു്. കുട്ടികൾ അദ്ധ്യാപകനെ ശ്രദ്ധിക്കാതെ ബഹളംവച്ചുതുടങ്ങി. ദേഷ്യപ്പെട്ടിട്ടും ഫലമില്ല എന്നു കണ്ടു അദ്ധ്യാപകൻ അനുനയസ്വരത്തിൽ പറഞ്ഞു:

"മര്യാദയ്ക്കിരുന്നു പഠിക്കുന്നതാ നിങ്ങളുടെ ഭാവിക്കു നല്ലതു്. ഞാനൊരു വിദ്യാർത്ഥി ആയിരുന്നപ്പോൾ അടങ്ങിയൊതുങ്ങിയിരുന്നു പഠിച്ചതിന്റെ ഫലമായാണു് ഞാൻ ഈ സ്റ്റേജിൽ ഈ വേഷത്തിൽ എത്തിയതു്."

ഇതുകേട്ടു് നിശ്ശബ്ദരായിരുന്ന കുട്ടികൾക്കിടയിൽനിന്നു് ഒരാളിന്റെ ശബ്ദം:

"എന്തുകൊണ്ടും സാറിന്റെ ഈ സ്റ്റേജിലെ 'ഫാൻസി ഡ്രസ്' വിജയിച്ചിട്ടുണ്ടു്."

എൻ. ലീലകുമാരി
സെക്കൻഡ് പ്രീഡിഗ്രി
ബാച്ച്-5
ക്രിസ്ത്യൻ കാളേജ്
കാട്ടാക്കട.

## സഹധർമ്മിണി

മഴക്കാലം. രാവിലെ രണ്ടാം പീരേഡ്. ഞങ്ങളുടെ സുവോളജി ക്ലാസിൽ തവളയെപ്പററി പഠിപ്പിക്കുകയാണു്. ആൺ തവളകൾ ഇണചേരുംകാലത്തു് വോക്കൽ സാക്കിന്റെ (Vocal Sac) സഹായത്താൽ ശബ്ദമുണ്ടാക്കി ഇണയെ ആകർഷിക്കാറുണ്ടു് എന്നു് അദ്ധ്യാപകൻ വിവരിച്ചു.

ഈ സമയം, പിൻബെഞ്ചിലിരുന്ന ഒരു കുട്ടി "ക്രോം, ക്രോം" എന്നു് ശബ്ദമുണ്ടാക്കി. മുററത്തു നിന്നും എങ്ങനെയെന്നറിയില്ല, ഒരു ചൊറിത്തവള ക്ലാസിലേക്കു് ചാടിവീഴുകയും ചെയ്തു.

ക്ലാസിലുയർന്ന പൊട്ടിച്ചിരിയുടെ ഇടയിൽ അദ്ധ്യാപകൻ 'ക്രോംവെല്ലി'നോടു പറഞ്ഞു—"ഇതാ തന്റെ സഹധർമ്മിണി എത്തിയിരിക്കുന്നു. ഇനി നടക്കട്ടെ!"

എം. ഒ. ഔസേഫ്
സെക്കൻഡ് പ്രീഡിഗ്രി
ക്രൈസ്റ്റ് കാളേജ്
ഇരിങ്ങാലക്കട.

## കൊതുക്

മൂന്നാമത്തെ പീരേഡ്. എല്ലാവരും വിശന്നിരിക്കുന്ന സമയം. സുവോളജി ലക്ചറർ ക്ലാസിൽ വന്നുകയറി. ഫലിതപ്രിയനായ അദ്ദേഹം ബർണാഡ്ഷായുടെ ഒരു ആരാധകൻ കൂടിയാണു്. അതുകൊണ്ടു തന്നെ അദ്ദേഹത്തിന്റെ ക്ലാസ് ഞങ്ങൾക്കിഷ്ടവുമാണു്.

ക്ലാസ് തുടങ്ങി. 'ജല'ത്തിന്റെ ഉപയോഗത്തിനെക്കുറിച്ചു് അദ്ദേഹം ഇടയ്ക്കു പറഞ്ഞു. "All animals and most of the plants in this nature mainly depend upon water, mainly for drinking... " ഇത്രയും പറഞ്ഞുതീരുംമുമ്പേ പെട്ടെന്നു് ഒരു മെലിഞ്ഞ കുട്ടി വിളിച്ചു പറഞ്ഞു: "സാർ, രക്തവും കുടിക്കാറുണ്ടു്!"

ഉത്തരം വളരെ പെട്ടെന്നായിരുന്നു: "എടോ! ഞാൻ തന്റെ കാര്യം ചോദിച്ചില്ല."

ജി. വിശ്വനാഥൻ
ഫസ്റ്റ് പ്രീഡിഗ്രി
ബാച്ച് ഇ—1
ആർട്സ് കാളേജ്
തിരുവനന്തപുരം

## ട്രൂ സ്റ്റേററ്മെൻറ്

ഫോർത്ത് ഗ്രൂപ്പ് സെക്കൻഡ് ഇയർ പ്രീഡിഗ്രി ക്ലാസിൽ പ്രൊഫസർ കൊമേഴ്സ് എടുത്തുകൊണ്ടിരിക്കുകയാണു്. പാഠങ്ങൾ എടുത്തുകഴിഞ്ഞാൽ അന്നന്നു് ചോദ്യങ്ങൾ ചോദിക്കുന്ന പതിവു് പ്രൊഫസർക്കുണ്ടു്. അന്നു് പാഠങ്ങൾ എടുത്തശേഷം പതിവുപോലെ പ്രൊഫസർ പറഞ്ഞു:

"I will ask you some questions. Try to answer my questions."

ഞങ്ങൾ നിശ്ശബ്ദരായി പ്രൊഫസറുടെ ചോദ്യങ്ങൾക്കു കാത്തിരുന്നു. പ്രൊഫസറുടെ മുഖത്തെ ഗൗരവം കണ്ടു് ഞങ്ങൾക്കു് അല്പം പേടി തോന്നി.

'Commerce is a branch of Economics. Say whether this statement is true or false."

ഏററവും പിന്നിലെ ബെഞ്ചിലുള്ള രാജനോടായിരുന്നു ചോദ്യം. ചോദ്യം എളുപ്പമാണെങ്കിലും രാജനു് അതു് കടുപ്പമായിരുന്നു. അവൻ പ്രൊഫസറെ നോക്കി മിഴിച്ചുനിന്നു. ദേഷ്യംവന്ന പ്രൊഫസർ അലറി:

"You are a bloody fool. You do not know anything about Commerce."

പെട്ടെന്നു് രാജൻ പറഞ്ഞു: "It is a true statement, Sir."

വി. ശ്രീഹരി
സെക്കൻഡ് പ്രീഡിഗ്രി
ഗ്രൂപ്പ്—4
ശ്രീകൃഷ്ണാ കാളേജ്
ഗുരുവായൂർ

[ഈ ആഴ്ചയിൽ സമ്മാനാർഹമായ കുറിപ്പു് തിരുവനന്തപുരം വിമൻസ് കാളേജ് വിദ്യാർത്ഥിനി എം. ഡോറയുടെ 'ഒത്തല്ലോ' ആണെന്നു് ശ്രീമതി ഐഷാ രാജൻ അറിയിച്ചിരിക്കുന്നു. ഡോറയ്ക്കുള്ള സമ്മാനത്തുകയായ അമ്പതുരൂപ കാളേജ് പ്രിൻസിപ്പലിന്റെ പേർക്കു് അയച്ചുകൊടുത്തിട്ടുണ്ടു്.

—എഡിററർ]



**STUDENTS' COLUMN**

To
Smt. AYSHA RAJAN
C/o Kalakaumudi
Kaumudi Buildings,
Post Box No. 99,
Pettah, Trivandrum 24.

# ചൈനീസ് ആചാര്യൻ കിങ്ങ് ഹൂ

കൗമുദി ന്യൂസ് സർവീസ്

ഹോങ്കോങ്ങ്



ചിയാ ഓ ഹൂങ്ങ്, സൂ ഫെങ്ങ്, പെയ് യീങ്ങ്—എ ടച്ച് ഓഫ് സെന്നിൽ

**കാ**ൻ, എഡിൻബറോ, ലണ്ടൻ എന്നീ ഫെസ്റ്റിവലുകളിലൂടെയാണ്, കിങ്ങ് ഹൂവിൻെറ സിനിമാപ്രപഞ്ചം പാശ്ചാത്യലോകം കണ്ടെത്തിയത്. ലോകത്തിലെ ഏതൊരു സംവിധായകപ്രതിഭയോടും കിടനിൽക്കത്തക്ക സിദ്ധിവൈഭവം കൊണ്ട് അനുഗൃഹീതനാണ് ഹൂ. ചൈനയുടെ പാരാവാരസദൃശമായ ചരിത്രത്തിൽ ഊളിയിട്ട്, അതിൽ നിന്നും മുത്തുകൾപോലുള്ള സംഭവങ്ങൾ തപ്പിയെടുത്ത് അവയ്ക്ക് ഘടനാപരമായി പുതിയ രൂപഭാവങ്ങൾ നൽകുന്ന അദ്ദേഹം, മിങ്ങും യുവാനും വംശങ്ങളിൽ തൊട്ടു തുടങ്ങുന്ന ഒരു കാലഘട്ടത്തിൻെറ അനുഗാനകർത്താവായിത്തീർന്നിരിക്കുന്നു. പീക്കിങ്ങ് ഒപ്പേറായിൽനിന്നുള്ള രചനാസാമഗ്രികൾ, തൻെറ അഭ്രപ്രപഞ്ചത്തിന് ഉപകരണമാക്കിയ കിങ്ങ് ഹൂ ആധുനിക ചലച്ചിത്രശില്പികളിലൊരാളായാണ് ഗണിക്കപ്പെടുന്നത്.

## ജീവിതം

1931-ൽ പീക്കിങ്ങിലാണ് കിങ്ങ് ഹൂ ജനിച്ചത്. ജപ്പാനിലെ കയാറേറാ യൂണിവേഴ്സിററിയിൽനിന്ന് ജിയോളജിയിൽ ബിരുദം നേടിയ അദ്ദേഹത്തിൻെറ പിതാവ് 1911-ൽ ചിങ്ങ് വംശത്തെ സ്ഥാനഭ്രഷ്ടമാക്കിയ കലാപത്തിൽ പങ്കെടുത്തിരുന്നു. വിദ്യാർത്ഥിയായിരിക്കുമ്പോൾ തന്നെ, അച്ഛനിൽനിന്നും ലഭിച്ച സ്വാതന്ത്ര്യവാഞ്ഛ ഹൂവിൽ പ്രകടമായി. ഇടതുപക്ഷ വിദ്യാർത്ഥി പ്രസ്ഥാനവുമായി അടുത്തു ബന്ധപ്പെട്ട ഹൂ കമ്മ്യൂണിസ്റ്റുകാർ അധികാരത്തിൽ വരുന്നതിന് സജീവമായ പങ്കാളിത്തം വഹിക്കുകയുണ്ടായി. ഇതിനിടയിൽ സ്വന്തമായൊരു ജീവിതപന്ഥാവുതേടി ഹോങ്കോങ്ങിലെത്തിയ ഹൂവിന്, അതിർത്തി കടന്ന് നാട്ടിലേക്കു മടങ്ങാൻ കഴിയാതെ വരികയും ഹോങ്കോങ്ങിൽ സ്ഥിരമായി പാർപ്പുറപ്പിക്കാൻ നിർബന്ധിതനാകുകയും ചെയ്തു. 'എ ടച്ച് ഓഫ് സെൻ' എന്ന ചിത്രം കാൻ ഫെസ്റ്റിവലിൽ വച്ച് സമ്മാനിതമാകുന്നതോടെയാണ്, യാങ്ങ്ട്സിയിലെ ഈ ചുവപ്പു താരത്തെപ്പററി ലോകം ശ്രദ്ധിച്ചത്.

## അഭിമുഖസംഭാഷണം

ഒരു സിനിമാസംവിധായകനായി ഉരുത്തിരിഞ്ഞ സാഹചര്യങ്ങളെപ്പററി ഈ അഭിമുഖസംഭാഷണത്തിൽ അദ്ദേഹം വിശദീകരിക്കുന്നുണ്ട്.

കിങ്ങ് ഹൂ: ഫിലിം വ്യവസായത്തിൽ ഞാൻ വന്നുപെട്ടത് ഇങ്ങനെയായിരുന്നു. ഒരു സിനിമാ തിയേററിനു മുൻപിൽ സ്ഥാപിക്കുന്നതിനുള്ള ഒരു കൂററൻ പോസ്റ്റർ ഡിസൈൻ ചെയ്യാൻ ഒരു കമ്പനിക്ക് ഒരാളെ വേണമായിരുന്നു. ആ പ്രവൃത്തി എനിക്കു കിട്ടി. ഒരു സ്ററുഡിയോ മാനേജരുടെ മകൻെറ ട്യൂഷൻ മാസ്റ്ററായിരുന്നു ഞാനപ്പോൾ. ഇതിനിടയിൽ ഞാൻ വരച്ച പോസ്റ്റർ എൻെറ ശിഷ്യൻെറ അച്ഛൻ കാണുകയും അദ്ദേഹത്തിൻെറ സ്ററുഡിയോയിലെ സെററ് ഡെക്കറേറർ ജോലിയിൽ എന്നെ നിയമിക്കുകയും ചെയ്തു. ഒരു സെററ് ഡെക്കറേറർ എന്നാൽ എന്തെന്നുപോലും എനിക്കറിഞ്ഞുകൂടായിരുന്നു. ഒരു ഉപജീവനമാർഗ്ഗമായിരുന്നു ആവശ്യം. ആ നിലയ്ക്ക് ഏതും സ്വാഗതാർഹമാകുമല്ലോ. അവിടെവച്ച് സംവിധായകനായ യെൻ ചുൻ എനിക്ക്, അദ്ദേഹത്തിൻെറ ചിത്രത്തിൽ റോൾ തന്നു. ഒരു കോമാളിയുടെ കഥയായ 'ദി മാൻ ഹൂ ഗോട്ട് സ്ലാപ്പ്ഡ്' എന്നതായിരുന്നു ആ ചിത്രം. അതിൽ ഒരു പതിനെട്ടുകാരൻെറ വേഷമുണ്ടായിരുന്നു. പ്രത്യേകിച്ച് അഭിനയ പരിചയമൊന്നുമില്ലായിരുന്നെങ്കിലും ഞാൻ ആ ഓഫർ സ്വീകരിച്ചു. ഭാഗ്യത്തിന് ആ സിനിമയും അതിലെ എൻെറ അഭിനയവും എല്ലാവരുടെയും പ്രശംസ നേടുകയും, അതോടെ സെററ് ഡെക്കറേറററായിരുന്ന ഞാൻ അഭിനേതാവാകുകയും ചെയ്തു. യുദ്ധത്തിനു മുൻപുള്ള ചൈനീസ് ഗ്രാമജീവിതത്തെപ്പററി നിർമ്മിച്ച 'ഗോൾഡൻ ഫീനിക്സ്'യിരുന്നു രണ്ടാമത്തെ എൻെറ ചിത്രം. ഇതിനിടയിൽ മി. യെന്നിന് ഒരു അസിസ്റ്റൻറ് ഡയറക്ടറുടെ ആവശ്യം വന്നുചേർന്നു. അഭിനേതാവിനു പുറമേ, അസിസ്റ്റൻറ് ഡയറക്ടറുമായി. യുങ്ങ് ഹൂവാ സ്ററുഡിയോയിലായിരുന്നു പണി. പക്ഷേ, വേതനം കമ്മിയായിരുന്നു. അഭിനേതാവായി ഏതാനും ചിത്രങ്ങളിൽ തുടർന്നെങ്കിലും, മററു വരുമാനമാർഗ്ഗങ്ങൾക്കായി റേഡിയോ നാടകങ്ങളും സ്ക്രിപ്റ്റുകളും എഴുതാൻ തുടങ്ങിയത് അക്കാലത്തായിരുന്നു. ക്രമേണ റേഡിയോ നാടകത്തിലായി ശ്രദ്ധ. കുറച്ച് കഴിഞ്ഞപ്പോൾ റേഡിയോനാടകങ്ങളുടെ പ്രൊഡ്യൂസറുമായി. ആറുകൊല്ലം അങ്ങനെ തീന്നു. എന്നോടൊപ്പം സഹസംവിധായകനായി പ്രവർത്തിച്ചിരുന്ന ലി ഹാൻ സിയാങ്ങ്, ഷാ കമ്പനിയിൽ (ഹോങ്കോങ്ങിലെ ഏററവും വലിയ സിനിമാ നിർമ്മാതാക്കളാണ് ഷാ സഹോദരന്മാർ) ചേരുകയും സ്വതന്ത്ര സംവിധായകനാവുകയും ചെയ്തു. ഷാ കമ്പനിയിൽ ഞാനൊരു അഭിനേതാവായത് സിയാങ്ങ് മുഖേനയായിരുന്നു. അതോടൊപ്പം ആ കമ്പനിയിൽ ഒരു സ്ക്രിപ്ററ് രചയിതാവിൻെറ ജോലിയും എനിക്കു കിട്ടി. അങ്ങനെ ഒരു ദ്വിമാനവ്യക്തിത്വം എനിക്കു കൈവന്നു. ഇതിനിടയിൽ ഞാനൊരു വ്യവസ്ഥകൂടി മുന്നോട്ടുവച്ചു. ഏതാനും സ്ക്രിപ്ററ് എഴുതിക്കഴിഞ്ഞാൽ ഒരു ചിത്രത്തിൻെറ സംവിധാനച്ചുമതല എനിക്ക് നൽകണമെന്നതായിരുന്നു ആ വ്യവസ്ഥ.

ഹോങ്കോങ്ങിൽ വരുന്നതിനു മുമ്പ് സിനിമയിൽ താങ്കൾക്ക് താല്പര്യമുണ്ടായിരുന്നോ?

ഇല്ല. അതൊരു ഉപജീവനമാർഗ്ഗമായിരുന്നു.

അപ്പോൾ പിന്നെ സംവിധാനച്ചുമതല ഏറെറടുക്കത്തക്കവിധം അതിൽ താല്പര്യം ഉളവായതോ?

സെററ് ഡെക്കറേററും, അസിസ്റ്റൻറ് ഡയറക്ടറുമായി പ്രവർത്തിക്കുന്നതിനിടയിൽ, പല സംവിധായകരും അവരുടെ ജോലി ശരിയായി ചെയ്യുന്നില്ലെന്ന തോന്നൽ എനിക്കുണ്ടായിരുന്നു. അപ്പോഴൊന്നും ഫോട്ടോഗ്രാഫിയുടെ ഹരിഃശ്രീ എനിക്കറിഞ്ഞുകൂടായിരുന്നു. അക്കാലത്തെ പ്രസിദ്ധ സംവിധായകനായിരുന്ന യെൻ ചുൻ. വിദ്യാഭ്യാസയോഗ്യതയൊന്നുമില്ലാതിരുന്ന അദ്ദേഹവും ഒരു നടനായാണ് ഫിലിം വ്യവസായവുമായി ബന്ധപ്പെടുന്നത്. അദ്ദേഹത്തിന് തൻെറ പ്രവൃത്തിയെപ്പററി നല്ല നിശ്ചയമില്ലായിരുന്നു. എനിക്കും, സഹപ്രവർത്തകനായ സിയാങ്ങിനും അങ്ങനെ മററ് പല ചുമതലകളും വന്നുകൂടി. പലപ്പോഴും അദ്ദേഹത്തിനു വേണ്ടി ചില രംഗങ്ങളുടെ സംവിധാന കർമ്മവും ഞങ്ങൾ നിർവഹിച്ചു. ആ അനുഭവങ്ങളും സ്ററുഡിയോയുമായി ച്ചേർന്നുള്ള ജീവിതവും എന്നെ സംബന്ധിച്ചിടത്തോളം സാങ്കേതികമായി വളരെ പ്രയോജനകരമായി.

സ്വന്തം നിലയിൽ സംവിധായകനായി ത്തീർന്നത് എന്നുമുതൽ?

ഷാ ബ്രദേഴ്സിൽ ചേർന്ന് രണ്ടുകൊല്ലം കഴിഞ്ഞപ്പോഴേക്കും, എനിക്കതിനുള്ള അവസരം കിട്ടി. രണ്ടാം ലോകമഹായുദ്ധത്തിൽ നടന്ന ചൈനീസ് ഗറില്ലാ പ്രവർത്തനത്തെ ഉപജീവിച്ചെഴുതിയ 'നല്ല മണ്ണിൻെറ മക്കൾ' എന്ന കഥയായിരുന്നു ഞാൻ സംവിധാനംചെയ്ത ആദ്യചിത്രം. ആ ചിത്രം, വിചാരിച്ചതുപോലെ പിടിയിൽ ഒതുങ്ങിയില്ല. പ്രതീക്ഷിച്ചതിലും കവിഞ്ഞ ചെലവ് അതിന് വേണ്ടിവന്നു. പക്ഷേ, വിമർശകപ്രീതി അത് നേടി. രണ്ടാമത്തെ ചിത്രം 'എന്നോടൊത്തു വന്നു, കുടിക്കൂ' എന്നതായിരുന്നു. അതൊരു ഗംഭീര വിജയമായി. പീക്കിങ്ങ് ഒപ്പേറായുടെ പ്രധാനാംശമായ ചടുലത അതോടെയാണ് എൻെറ ചിത്രങ്ങളുടെ സ്ഥായീഭാവമായിത്തീർന്നത്. 1965-ൽ ഷാ യങ്ങ് ഫെങ്ങ് യൂണിയൻ ഫിലിം യൂണിയൻ കമ്പനിക്കു വേണ്ടി ഒരു ചരിത്ര സാഹസിക ചിത്രം ഞാനെടുത്തു—ഡ്രാഗൺ ഗേററ് ഇൻ. ദക്ഷിണ പൂർവേഷ്യയിൽ റിക്കാർഡുണ്ടാക്കിയതായിരുന്നു ആ ചിത്രം. വരുമാനത്തിൻെറ കാര്യത്തിൽ 'ദി സൗണ്ട് ഓഫ് മ്യൂസിക്കി'നെയും ആ ചിത്രം കവച്ചുവച്ചു. ഫിലിം യൂണിയനിൽ ഞാൻ ചേരുമ്പോൾ അതൊരു കമ്പനി മാത്രമായിരുന്നു. ഓരോ ഇഷ്ടികയായി വച്ചാണ്, ഞാനതിനെ വളർത്തിയെടുത്തത്. ഒരേസമയം ഡയറക്ടറും പ്രൊഡക്ഷൻ മാനേജരുമായി ഞാൻ.

ഡ്രാഗൺ ഗേററ് ഇന്നിൻെറ വിജയമാണോ എ ടച്ച് ഓഫ് സെൻ നിർമ്മിക്കാൻ താങ്കളെ പ്രേരിപ്പിച്ചത്?

അതെ. മിങ്ങ് വംശത്തെ ചൂഴ്ന്നു നിൽക്കുന്ന, പ്രേതങ്ങൾ നിറഞ്ഞ നാലുപേജുള്ള ഒരു കഥയാണ് ആ ചിത്രത്തിൻെറ നിർമ്മാണത്തിലേക്ക് എന്നെ ആകർഷിച്ചത്. പ്രത്യേകമായൊരു ചരിത്ര പശ്ചാത്തലം ഇല്ലായിരുന്നെങ്കിലും, വളരെ ലളിതമായ ആ കഥ വിഭ്രമാത്മകമായിരുന്നു. അക്കാലത്ത് സെൻ ബുദ്ധമതത്തെപ്പററിയും ഞാൻ അജ്ഞനായിരുന്നു. പല സുഹൃത്തുക്കളിലും പുസ്തകങ്ങളിലും നിന്ന് ഗ്രഹിക്കാൻ കഴിഞ്ഞ വിവരങ്ങൾ ആ കഥയ്ക്ക് കൂടുതൽ മജ്ജയും മാംസവും നൽകുന്നതിന് എനിക്കു സഹായമായി. തത്വചിന്തയ്ക്ക് യുക്തിപരമായി വ്യാഖ്യാനിക്കാൻ കഴിയാത്ത പ്രതിഭാസങ്ങൾക്ക് ദൃശ്യബോധം നൽകുന്ന സാഹസത്തിനായിരുന്നു ഞാൻ ഉദ്യുക്തനായത്. പഞ്ചസാര രുചിച്ചാൽ മധുരം അനുഭവപ്പെടും. പക്ഷേ, മധുരം എന്ന വാക്ക് എങ്ങനെ വിശദീകരിക്കും. ഞാൻ ഈ ചിത്രത്തിലൂടെ അതിനാണ് ഒരുമ്പെട്ടത്. സ്ക്രിപ്ററ് പൂർത്തിയാക്കി, ഒൻപതു മാസംകൊണ്ട് സെററ് നിർമ്മിച്ചു. ജീർണ്ണമായ ഒരു നഗരം. അവിടെ വച്ചായിരുന്നു ചിത്രത്തിൻെറ ഷൂട്ടിങ്ങ് നടന്നത്. എന്നാൽ തലവേദനയായിത്തീർന്നത്, കഥയ്ക്കു പററിയ ലൊക്കേഷൻ കണ്ടുപിടിക്കുന്നതായിരുന്നു. ഒരു മുളങ്കാട്. ഒരു ദിവസം മൂന്നോ നാലോ മണിക്കൂർ മാത്രമേ അവിടെ സൂര്യകിരണം കിട്ടുമായിരുന്നുള്ളൂ. പത്തു മിനിട്ടുള്ള ഒരു രംഗം ഷൂട്ടുചെയ്യാൻ ഇരുപത്തഞ്ചു ദിവസം വേണ്ടിവന്നു എന്നു പറഞ്ഞാൽനിങ്ങൾവിശ്വസിക്കുമോ?

മിങ്ങ്‌വംശചരിത്രത്തിൻെറ കഥയ്ക്ക് പ്രത്യേക പ്രാധാന്യം നൽകാൻ വല്ല കാരണവുമുണ്ടോ?

ചൈനയിലെന്നല്ല, ചൈനീസ് ചരിത്രകാരന്മാർക്കിടയിലും വിവാദപരമായ ഒരു കാലമാണത്. പാശ്ചാത്യ സ്വാധീനം ആദ്യമായി ചൈനയിൽ എത്തിയത് ഈ കാലഘട്ടത്തിലായിരുന്നു. ചൈനീസ് ചരിത്രത്തിലെ അഴിമതിനിറഞ്ഞ കാലവും അതുതന്നെ. മിങ്ങ് ചക്രവർത്തിമാരിൽ മിക്കവരും വൃത്തികെട്ടവരായിരുന്നു. ചിലർ മയക്കുമരുന്നിൻെറ അടിമകൾ. ചെറുപ്പക്കാർക്ക് അധികാരം കിട്ടിയപ്പോൾ, അവർ കൊട്ടാര നപുംസകങ്ങളുടെ കൈയിൽ ഉപകരണങ്ങളുമായി. ജർമ്മൻ ഗെസ്ററപ്പോയെ അനുസ്മരിപ്പിച്ച ചാര പൊലീസിൻെറ സഹായത്തോടെയാണ് അവർ ഭരണം നടത്തിയത്. ഡ്രാഗൺ ഗേററിനും എ ടച്ച് ഓഫ് സെൻ-നും ഈ ചാരപ്രവർത്തനത്തെയാണ് പ്രധാനമായി ഉപജീവിച്ചത്.

## കിങ്ങ് ഹൂവിൻെറ ശൈലി

മനുഷ്യപ്രകൃതിയിൽ ശൗര്യത്തിന് മുൻതൂക്കംനൽകിക്കൊണ്ടുള്ളതാണ് കിങ്ങ് ഹൂവിൻെറ ചിത്രങ്ങൾ. രണപടഹധ്വനി മുഴക്കുന്ന മദ്ധ്യകാലഘട്ടത്തിലെ ചൈനീസ് ഫ്യൂഡൽ സമ്പ്രദായത്തിലെ കഥാപാത്രങ്ങളെ ആധുനിക മനശ്ശാസ്ത്രത്തിലൂടെ പരിശോധിക്കുന്നതോടൊപ്പം, തൻെറ ചിത്രങ്ങൾക്കോ ചിത്രങ്ങളിൽ നിറഞ്ഞുനിൽക്കുന്ന കഥാപാത്രങ്ങൾക്കോ ഒരിക്കലും അദ്ദേഹം കമേഴ്സ്യലിസത്തിൻെറ ചായം പുരട്ടാറില്ല. സാമ്പത്തികമായ വിജയത്തോടൊപ്പം തന്നെ കലാപരമായി മേലേക്കിടയിൽ നിൽക്കുന്നതാണ് ഹൂ ചിത്രങ്ങളെന്നത്, ഒരുപക്ഷേ വിരോധാഭാസമായിത്തോന്നാം. എ ടച്ച് ഓഫ് സെൻ-ആണ് അദ്ദേഹത്തിൻെറ പ്രമുഖകൃതി. ഒരു പ്രേത കഥ. പക്ഷേ, മനുഷ്യർ തമ്മിലുള്ള പോരാട്ടത്തിൽ ഉപകരണമായിത്തീരുന്ന ഈ പ്രേത കഥയിലെ പാത്രങ്ങൾ ക്രമേണ അലൗകികമായ തലത്തിലേക്ക് ഉയരുകയും മൊത്തത്തിൽ അതിന് പ്രത്യേകമായ ഒരു ഡിസൈനിൻെറ

(ശേഷം 50-ാം പേജിൽ)

എ ടച്ച് ഓഫ് സെൻ—മുളങ്കാട്ടിലെ പടയണി



സിനിമാസംവിധായകനെന്ന നിലയിൽ അന്താരാഷ്ട്രീയാംഗീകാരമുള്ള ആളാണ് മൃണാൾ സെൻ. ഇന്ത്യയിൽ ഏററവും വിവാദവിഷയമായിട്ടുള്ള സംവിധായകനും അദ്ദേഹം തന്നെ.

ഈയിടെ തിരുവനന്തപുരത്തുണ്ടായിരുന്ന മൃണാൾ സെന്നുമായി കൗമുദി ന്യൂസ് സർവീസ് ലേഖകൻ നടത്തിയ കൂടിക്കാഴ്ചയുടെ ഒരു റിപ്പോർട്ടാണിത്.

# ഇന്ത്യൻ യാഥാർത്ഥ്യം

കൗമുദി ന്യൂസ് സർവീസ്

എന്തുകൊണ്ടാണ് മി. മൃണാൾ സെൻ ഇന്ത്യയിലെ കമേർഷ്യൽ സിനിമയെ ഒന്നടങ്കം തള്ളിപ്പറയുന്നത്?

സെൻ: സിനിമ മഹോന്നതമായ ഒരു കലാരൂപമാണ്. പണം അടിക്കാനുള്ള യന്ത്രമല്ല. ഇന്ത്യയിലെ കമേർഷ്യൽ സിനിമയുടെ തൊണ്ണൂറഞ്ചുശതമാനവും ചവറാണ്. പണം വാരുകയെന്ന ഉദ്ദേശ്യംമാത്രം വച്ചുകൊണ്ട് തല്ലിക്കൂട്ടുന്നവയാണ്. ഇന്ത്യയിലെ ജീവിതയാഥാർത്ഥ്യങ്ങളുമായി അവയ്ക്കൊന്നും യാതൊരു ബന്ധവുമില്ല.

താങ്കളുടെ ദൃഷ്ടിയിൽ 'ഇന്ത്യൻ യാഥാർത്ഥ്യം' എന്താണ്?

സെൻ: കണ്ണും കാതും മനസ്സുമായി ഇന്ത്യയിൽ കഴിയുന്നവർക്കൊന്നും ഇന്ത്യൻ യാഥാർത്ഥ്യം കാണാതിരിക്കാൻ വയ്യ. ഒരിക്കൽ ഞാൻ ആന്ധ്രാഗ്രാമങ്ങളിൽ സഞ്ചരിക്കുകയായിരുന്നു. ഗ്രാമീണർക്ക് സിനിമക്കാരായ എന്നോടും കൂട്ടുകാരോടും പറയാൻ ഒന്നേയുണ്ടായിരുന്നുള്ളു വിശേഷം—ഭീകരമായ വരൾച്ച. തീചൊരിയുന്ന സൂര്യനു താഴെ ആ പാവങ്ങൾക്ക് മറെറാന്നുമില്ല ചിന്തിക്കാൻ. മഴ ചൊരിയുന്ന ദൈവത്തെക്കുറിച്ചുമാത്രം.

ബംഗാളിന്റെയും ബീഹാറിന്റെയും അതിർത്തി ഗ്രാമങ്ങളിൽ സഞ്ചരിച്ചപ്പോൾ അവിടത്തുകാർക്കും ഒരു ദൈവത്തെക്കുറിച്ചാണ് പറയാനുണ്ടായിരുന്നത്. ആനയെക്കുറിച്ച്. അവർ പാടുപെട്ട് വിതച്ചു മുളപ്പിച്ചു വളർത്തിയ കൃഷി മുഴുവൻ നശിപ്പിക്കാനായി ആകാശങ്ങളിൽ നിന്നിറങ്ങിവന്ന ആനക്കൂട്ടങ്ങളെക്കുറിച്ച്. ദൈവകോപവും ദൈവാനുഗ്രഹവും മാത്രമാണ് ആ ഗ്രാമീണർക്ക് യാഥാർത്ഥ്യം. 'മൃഗയാ' എന്ന എന്റെ ഏററവും പുതിയ ചിത്രത്തിൽ, സന്താൾ ഗ്രാമത്തിലെ ആ ഗിരിജനങ്ങളുടെ ജീവിതരീതികൾ ഞാൻ പകർത്താൻ ശ്രമിച്ചിട്ടുണ്ട്. അവരുടെ ജീവിതത്തിലെ ഏററവും വലിയ യാഥാർത്ഥ്യം കൃഷിനശിപ്പിക്കുന്ന ശക്തികൾ തന്നെയാണ്.

കൽക്കത്തയിലെ ചേരികളിൽ നിങ്ങൾ കാണുന്നതും മറെറാന്നല്ല. അവിടെ യാഥാർത്ഥ്യം പട്ടിണിയും അതു സൃഷ്ടിക്കുന്ന ദയനീയ സാഹചര്യങ്ങളുമാണ്. ആ ചേരികളിലെ ജീവിതം മനസ്സിലാക്കുമ്പോൾ മാത്രമേ, അവിടെ കഴിയുന്ന പാവങ്ങളോട് നിങ്ങൾക്ക് ആദരവു തോന്നുകയുള്ളു. അങ്ങേയററത്തെ വൈഷമ്യങ്ങളിൽപ്പെട്ടു കഴിയാൻ വിധിക്കപ്പെട്ട ആ മനുഷ്യജീവികൾ ജീവിക്കാൻ, ഒരുവിധമെങ്കിലും ജീവിക്കാൻ നടത്തുന്ന സമരം ആദരവല്ലാതെ മറെറന്തെങ്കിലും വികാരമാണോ ഉണ്ടാക്കുക? കൽക്കത്ത—71 ൽ ഞാൻ ആ വികാരങ്ങൾ പകർത്താനാണ് ശ്രമിച്ചത്.

നമ്മുടെ കമേർഷ്യൽ സിനിമയിൽ നിങ്ങൾക്ക് ഈ നഗ്നയാഥാർത്ഥ്യങ്ങളുടെ നിഴലെങ്കിലും കാണാൻ കഴിയുകയില്ല. ആ സിനിമകളിൽ, എല്ലാം മോടിയേറിയതാണ്. സെററുകൾക്ക് മോടി. പാട്ടുകൾക്ക് മോടി. കുടിലുകൾക്കു മോടി. ദാരിദ്ര്യത്തിനും മോടി. അതിശയോക്തി കലന്ന രീതിയിലല്ലാതെ എന്തെങ്കിലും ചെയ്യാൻ നമ്മുടെ കമേർഷ്യൽ ചിത്രകാരന്മാർക്കു കഴിയുന്നില്ല. മോടിയേറിയതല്ല ഇന്ത്യൻ ജീവിതയാഥാർത്ഥ്യം.

കമേർഷ്യൽ സിനിമയിൽ നിന്ന് യഥാർത്ഥസിനിമയ്ക്ക് ഇന്നത്തെ സാഹചര്യങ്ങളിൽ ഒന്നും സ്വീകരിക്കാനില്ലെന്നാണോ മി. സെന്നിന്റെ അഭിപ്രായം?



മൃണാൾ സെൻ

സെൻ: ഒന്നാന്തരം ടെക്നീഷ്യന്മാരുണ്ട്. ഗാനസംവിധായകരുണ്ട്. നടീനടന്മാരുമുണ്ട്. അവരെയെല്ലാം ഏല്പിക്കുന്നത് അതിശയോക്തികരങ്ങളാക്കി മാററിയ പങ്കുകളാണെന്നതാണ് നിർഭാഗ്യകരം.

കമേർഷ്യൽ സിനിമാരംഗത്ത് ചാതുര്യമുള്ള അഭിനേതാക്കളുണ്ടെന്നു പറഞ്ഞുവല്ലോ. എങ്കിൽ എന്തുകൊണ്ട് അവരെ പങ്കെടുപ്പിച്ചുകൊണ്ട് മി. സെന്നിന് ഒരു ചിത്രം നിർമ്മിച്ചുകൂടാ?

സെൻ: അവിടെയുമുണ്ട് കുഴപ്പം. രാജേഷ് ഖന്ന നമ്മുടെ പ്രഗല്ഭനായ ഒരു താരമാണ്. പക്ഷേ, ഏതു റോളിലഭിനയിച്ചാലും അതു രാജേഷ് ഖന്നയായി മാത്രമേ നമ്മുടെ കണ്ണിൽ പതിയൂ. സംവത്സരങ്ങളിലൂടെ രാജേഷ് ശ്രദ്ധാപൂർവം ഒരുക്കി വളർത്തിയെടുത്ത ആ 'രാജേഷ് ഖന്ന' ഇമേജുണ്ടല്ലോ, അതു് രാജേഷ് അഭിനയിക്കുന്ന ഏതു റോളിലും തെളിഞ്ഞുനിൽക്കും. അതിൽനിന്നു രക്ഷപ്പെടാനും കഴിയുകയില്ല. 'രാജേഷ്'-ഇമേജു'മായി ചേർന്നുപോകുന്ന ഒരു കഥാപാത്രം എനിക്കുണ്ടാകുന്നപക്ഷം രാജേഷിനെ അതേല്പിക്കുന്നതിൽ എനിക്ക് യാതൊരു വൈമനസ്യവും ഇല്ല. എന്റെ ചില പ്രൊഡ്യൂസർമാർ രാജേഷ് ഖന്നയെ നായകനാക്കി ഞാൻ ഒരു ചിത്രമെടുക്കണമെന്ന് പലകാലമായി നിർബ്ബന്ധിച്ചുകൊണ്ടും ഇരിക്കുന്നു. അമിതാഭ് ബച്ചന്റെ കാര്യമെടുക്കൂ. അദ്ദേഹത്തിന്റെ ചെവി കാണണമെങ്കിൽ തലമുടിമുറിക്കുന്നതു ചെയ്തുനോക്കണം. ഹെയർസ്റ്റൈൽ മാററാൻ അമിതാഭ് തയ്യാറാകുമോ?

താങ്കളുടെ പതിവിൽനിന്ന് മാറി, സുബദ്ധമായ ഒരു കഥയുള്ള 'മൃഗയാ' നിർമ്മിക്കാനുള്ള ഹേതു എന്താണ്?

സെൻ: കഥ ഏതായാലെന്താണ്? ഏതുമാകാം. സന്താൾ ഗ്രാമത്തിലെ ഗിരിജനങ്ങളുടെ ജീവിതം ഇന്ത്യയിൽ മറെറവിടത്തെയുംപോലെ ഭൂതകാലത്തിൽ കുഴഞ്ഞുകിടക്കുന്ന വർത്തമാനകാലമാണ്. അതു് സിനിമയാക്കണമെന്നുതോന്നി. അത്രതന്നെ.

താങ്കൾക്ക് ഒറിയാഭാഷ അറിയില്ലല്ലോ. എന്നിട്ടും എങ്ങനെയാണ് ആ ഭാഷയിൽ 'മതേർ മാനുഷ' എന്ന ചിത്രം നിർമ്മിക്കണമെന്നു തീരുമാനിച്ചതും നിർമ്മിച്ചതും?

സെൻ: അറിയാവുന്ന ഭാഷയിലേ ചിത്രമെടുക്കാവൂ എന്നാരു പറഞ്ഞു? ഭാഷ അറിയുന്നതല്ല, മനുഷ്യനെ അറിയുന്നതാണു പ്രശ്നം. മനുഷ്യനെ അറിയുന്നതിൽ ഭാഷകൾ വരമ്പുകൾ സൃഷ്ടിക്കാറില്ല. പോരാത്തതിന് ഒറിയാ ഗ്രാമങ്ങളിൽ സഞ്ചരിച്ചപ്പോഴും ആന്ധ്രയിലെന്നപോലെ, എന്നെ സഹായിക്കാൻ ദ്വിഭാഷികളുണ്ടായിരുന്നു. ഗ്രാമീണരുടെ ഏററവും ഉള്ളിലുള്ള ചിന്താഗതികൾപോലും മനസ്സിലാക്കാൻ എനിക്കു കഴിഞ്ഞു. കുറെ അദ്ധ്വാനിക്കേണ്ടിവന്നു, ക്ഷമയോടെ, എന്നു മാത്രം.

'ഭുവൻ ഷോം' തുടങ്ങിയ താങ്കളുടെ ചിത്രങ്ങൾ 'ന്യൂവേവ്' സംരംഭങ്ങൾക്കു തുടക്കമിട്ടവയാണല്ലോ? ന്യൂവേവ് ഇപ്പോൾ എവിടെ നില്ക്കുന്നു?

സെൻ: എന്താണ് ന്യൂവേവ് എന്നുവച്ചാൽ? ഇന്ത്യക്കാർക്കു് ഒരു തകരാറുണ്ട്. അവർക്ക് അത്ര എളുപ്പം പുതിയ കാര്യങ്ങൾ ഗ്രഹിക്കാനാവില്ല. പഴയതുമായി ഒട്ടിനില്ക്കുന്ന ഒരു ശീലമാണ് പൊതുവേ അവരിൽ. ഒരുതരം വിഗ്രഹധ്വംസന മനോഭാവം വരണം. പുതിയ പരീക്ഷണങ്ങൾ നടത്താൻ തയാറാവണം. പരീക്ഷണങ്ങളിൽക്കൂടി പുതിയതു കണ്ടെത്താനും കണ്ടെത്തുന്നതു സ്വീകരിക്കാനും കഴിയണം. എങ്കിൽ മാത്രമേ ആരോഗ്യകരമായ നിലനിൽപുണ്ടാവുകയുള്ളു. ഒരു പുതിയ ഉണർവ്, എന്തായാലും, ഇന്നു ദൃശ്യമാണ്. അതു നല്ലതുമാണ്.

ഈ പുതിയ പ്രവണതയ്ക്കു കാരണം?

സെൻ: നമ്മുടെ ചെറുപ്പക്കാർതന്നെ. അവർക്കു് പഴയവ മടുത്തുതുടങ്ങിയിരിക്കുന്നു. ഫിലിം സൊസൈററികൾ നാടെങ്ങും ഉണ്ടായിക്കൊണ്ടുന്നതു് ഇതിന്റെ സൂചനയാണ്. കൽക്കത്തയിൽത്തന്നെ, പതിമ്മൂന്നോ പതിന്നാലോ ഫിലിം സൊസൈററികൾ ഉണ്ട്. പരസ്പരം സഹകരിച്ചും സഹവർത്തിച്ചും അവർ കൽക്കത്തയിൽ വലിയൊരു കാര്യം ചെയ്തുകൊണ്ടിരിക്കുകയാണ്. ബോംബെപ്പടങ്ങളെ കണ്ണടച്ചു പകർത്തുന്ന ബംഗാളി സിനിമയിൽ പുതിയ കാററ് കടത്തിവിടാൻ ഫിലിം സൊസൈററികൾക്ക് കഴിയാതെ വരില്ല. നമ്മുടെ സാഹിത്യം എത്രവൈവിദ്ധ്യപൂർണ്ണവും സമ്പന്നവുമാണ്. സംഗീതത്തിലും പെയ്ന്റിങ്ങിലുമൊക്കെ ഒരു ഇന്ത്യത്വം നമുക്കുണ്ട്. എന്തുകൊണ്ട് സിനിമയിൽ അതായിക്കൂടാ; ആകുന്നില്ല? അതാണ് ഇന്നത്തെ പ്രശ്നം. വസ്തുനിഷ്ഠമായ ജീവിത ചിത്രണമാണ് കലകളെല്ലാം. കല, കലാകാരന്റെ ജീവിതവ്യാഖ്യാനവും കൂടിയാണ്. ജീവിതത്തോടു സത്യസന്ധത പുലർത്തുന്നവരിൽ നിന്നേ യഥാർത്ഥ കല ഉടലെടുക്കുകയുള്ളു. ഗൗരവപൂർവ്വം കാണേണ്ട ഒന്നാണ് ജീവിതം. കലയും അങ്ങനെ തന്നെ.

ഒരു ദേശീയ ചലച്ചിത്രനയം ഉണ്ടാകുന്നതിനെപ്പററി എന്തുതോന്നുന്നു?

സെൻ: ലക്ഷക്കണക്കിനു രൂപ മുടക്കിയാണ് പലരും പടമെടുക്കുന്നത്. സിനിമാനിർമ്മാണത്തിനെന്തിനാണ് അമ്പതും അറുപതും ലക്ഷം രൂപ? ഇന്ത്യയിൽ ഒരു സിനിമയെടുക്കാൻ മൂന്നോ നാലോ ലക്ഷം രൂപയിൽ അധികം വേണ്ട. ഞാൻ എന്റെ ചിത്രങ്ങളെല്ലാം പരിമിതമായ ചെലവുകൾക്കകത്തു് ഒതുക്കിയാണെടുത്തിട്ടുള്ളത്. ഒരിക്കൽ ഒരു പ്രൊഡ്യൂസർ അമ്പതോ അറുപതോ ലക്ഷം രൂപ മുടക്കി ഒരുചിത്രം നിർമ്മിക്കാൻ എന്നോടാവശ്യപ്പെട്ടു. അതിന്റെ ആവശ്യമില്ല എന്നാണു ഞാൻ പറഞ്ഞത്.



ഈ പ്രകൃതി ഭംഗിക്ക് പോറലേല്പിക്കരുത്—തിരുവല്ലത്തെ പൊതുമേഖലാ ഫിലിം സ്ററുഡിയോ കോംപ്ലക്സ് കാണാനെത്തിയ മൃണാൾ സെൻ പറയുന്നു.

ജീവിതം അതിശയോക്തികരമാക്കി ചിത്രീകരിക്കാൻ അത്രയും പണം വേണമായിരിക്കാം. ജീവിതത്തെ ജീവിതമായിക്കണ്ട് പടമെടുക്കാൻ അതൊന്നും വേണ്ട. ഈ അനാവശ്യമായ പണമിറക്കലിനെ നിയന്ത്രിക്കുന്നതു് നല്ലകാര്യമാണ്. അനാവശ്യമായ കാര്യങ്ങളെ നിയന്ത്രിക്കുന്നതു് എല്ലായ്പോഴും നല്ലതാണല്ലോ. പക്ഷേ, സിനിമയെടുക്കൽ, ഒരു സംവിധായകന്റെ കലയെന്നനിലയിൽ, ഒരു സർഗ്ഗപ്രക്രിയയാണ്. അതിന് വിലങ്ങുകൾ ഉണ്ടാകുന്നതു് നല്ലതാണെന്ന് എനിക്കഭിപ്രായമില്ല.

നിയന്ത്രണങ്ങൾ എന്തായാലും ശരി, ചിത്രങ്ങളുടെ എണ്ണത്തിനൊപ്പം മേന്മ കൂടി ഉറപ്പുചെയ്യുന്ന ഒരു സാഹചര്യമാണിവിടെ ഇപ്പോൾ ആവശ്യം. ഇന്ന് നമ്മുടെ സിനിമയ്ക്കു് കാലത്തിനൊത്തു് ഉയർന്നുനിൽക്കാൻ കഴിയുന്നില്ല എന്ന സ്ഥിതിയാണ്. ഇതു മാറണം.

●

മൃണാൾ സെൻ സരസനായ ഒരു വാഗ്മിയാണ്. ഇന്ത്യയിലെ സിനിമാപ്രവർത്തകരിൽ ഏററവും വിദഗ്ധനായ വാഗ്മി എന്ന് ഒരിക്കൽ ആരോ അദ്ദേഹത്തെ വിശേഷിപ്പിച്ചതു് ഓർമ്മ വന്നു. സ്വന്തം ചിത്രങ്ങളുടെ പോരായ്മകൾ ചൂണ്ടിക്കാണിക്കുമ്പോൾ മററു പലരെയുംപോലെ അദ്ദേഹം അസഹിഷ്ണുവാകുന്നില്ല. ശ്രദ്ധാപൂർവം അതൊക്കെ കേൾക്കുകയും അതിസമർത്ഥമായി സ്വന്തം ചിത്രങ്ങളെ ന്യായീകരിക്കുകയും ചെയ്യും. ഏതാനും നിമിഷംകൊണ്ടുതന്നെ എത്ര അപരിചിതനായ വ്യക്തിയോടും ദീർഘകാലത്തെ പരിചയം തോന്നിക്കുന്ന ഒരു ബന്ധമുണ്ടാക്കിയെടുക്കാനും സെന്നിനു കഴിയുന്നു.

തന്റെ പല ചിത്രങ്ങളും സാമ്പത്തിക വിജയം നേടാത്തതിൽ അദ്ദേഹത്തിനു യാതൊരു കുണ്ഠിതവുമില്ല. "പണം തരുന്ന ആൾ എനിക്കാണ് തരുന്നതെന്നറിഞ്ഞുകൊണ്ടുതന്നെയാണ് തരുന്നതു്. തിരിച്ചുകിട്ടാം; കിട്ടാതെയുമിരിക്കാം. പക്ഷേ, ഓരോ പൈസയും ഞാൻ വളരെ ബോധപൂർവ്വമേ ചെലവാക്കാറുള്ളു. അന്യനായ ഒരാൾ പാടുപെട്ടുണ്ടാക്കിയ പണമാണെന്ന ഓർമ്മ എനിക്കെപ്പോഴും ഉണ്ടായിരിക്കും" —സെൻ പറഞ്ഞു.

ഒരു ചിത്രം നിർമ്മിക്കാനിറങ്ങുമ്പോൾ—പത്തോ പതിനെട്ടോ മാസങ്ങൾ കൂടുമ്പോഴാണ് താനൊരെണ്ണം നിർമ്മിക്കാനിറങ്ങുന്നതു്—അതു സംബന്ധിച്ച എല്ലാം സൂക്ഷ്മാംശങ്ങൾവരെ ആലോചിച്ചു ചിട്ടപ്പെ

ടുത്തിവയ്ക്കാറുണ്ട്. ഷൂട്ടിങ് തുടങ്ങിയാൽ ഒരൊററ ഷെഡ്യൂളിൽത്തന്നെ തീർക്കയാണ് പതിവ്. മുപ്പതോ മുപ്പത്തഞ്ചോ ദിവസം ഒററയടിക്കുനീണ്ടുപോകും ഷൂട്ടിങ്. പണച്ചെലവ് വളരെയേറെ കുറയ്ക്കാൻ ഇതുമൂലം കഴിഞ്ഞിട്ടുണ്ട്.

ഇങ്ങനെ മുപ്പതും മുപ്പത്തഞ്ചും ദിവസം നീണ്ടുനിൽക്കുന്ന ഷൂട്ടിങ്ങായതുകൊണ്ടുകൂടിയാണോ മി. സെൻ കമേർഷ്യൽ സിനിമയിലെ താരങ്ങളെ വേണ്ടെന്നു വച്ചിട്ടുള്ളതു്, ഈ ലേഖകൻ ചോദിച്ചു.

“രാജേഷ് ഖന്നയുടെ കാര്യം ഞാൻ നേരത്തേ പറഞ്ഞുവല്ലോ,” സെൻ തുടർന്നു. “യഥാർത്ഥത്തിൽ രാജേഷിനും ഞാൻ സംവിധാനംചെയ്യുന്ന ഒരു ചിത്രത്തിൽ അഭിനയിക്കണമെന്ന് ആഗ്രഹമുണ്ട്. ഒരിക്കൽ അദ്ദേഹം ഇതു പറയുകയും ചെയ്തു.

‘പക്ഷേ, എന്റെ ഷൂട്ടിങ്‌രീതി താങ്കൾക്കറിവുള്ളതാണല്ലോ,’ ഞാൻ പറഞ്ഞു. രാജേഷിനും അതറിയാമായിരുന്നു. അതുകൊണ്ട് രാജേഷ് പറഞ്ഞു—‘ഒരു കാര്യം ചെയ്യാമോ, മൃണാൾ ദാ? മുപ്പതോ നാല്പതോ ദിവസം ഷൂട്ടിങ് വച്ചോളൂ. ഞാൻ വരാം. പക്ഷേ, ബോംബെയിലെങ്ങും ആകരുതെന്നു മാത്രം. അകലെ എവിടെയെങ്കിലും ആകട്ടെ.’”

പ്രതിഫലത്തിന്റെ കാര്യത്തിൽപ്പോലും തനിക്ക് യാതൊരു നിർബന്ധവുമില്ലെന്നും രാജേഷ് പറഞ്ഞുവെങ്കിലും മൃണാൾസെൻ ഇപ്പോഴും ഇക്കാര്യത്തിൽ തീരുമാനമൊന്നും എടുത്തിട്ടില്ല.

●

മൃണാൾ സെന്നിന് അമ്പത്തിമൂന്നു വയസ്സുണ്ട്. ചെറുപ്പക്കാരുടെ മുഴവൻ ശ്രദ്ധയാകർഷിക്കുകയും, ചെറുപ്പക്കാരോടൊപ്പം തന്നെ കഴിയുകയും ചെയ്യുന്ന സെന്നിന് ‘തലമുറകളുടെ അന്തരം’ എന്നു പറയുന്ന പ്രശ്നം ഇന്നോളവും പ്രശ്നമായിട്ടില്ല. “പ്രായംകൊണ്ടു മാത്രം അങ്ങനെയൊരന്തരമുണ്ടാവുകയില്ല. ചിന്താഗതികൾ തമ്മിലുള്ള അന്തരമാണതു്. പുതിയ കാര്യങ്ങൾ ശരിക്കും ഉൾക്കൊള്ളാൻ കഴിയുന്ന ഒരു മനസ്സ് എന്നും ചെറുപ്പമായിരിക്കുകതന്നെ ചെയ്യും.”

“ഓരോ ചിത്രത്തിന്റെയും തിരക്കഥയെഴുതിക്കഴിഞ്ഞാൽ ഞാൻ ആദ്യമായി കൺസൾട്ടുചെയ്യുന്നതു് എന്റെ മകനോടാണ്. അവനിപ്പോൾ ഫിസിക്സിൽ ബി. എസ്‌സി.ക്കു പഠിക്കുന്നു. അവനെ ഞാനെന്റെ സുഹൃത്തായാണ് കാണുന്നതു്. ചെറുപ്പം മുതലേ ഞാനവനെ സ്നേഹിതാ എന്നാണ് വിളിക്കാറുള്ളതു്! (അവൻ എന്നെ വിളിക്കുന്നതും സ്നേഹിതാ എന്നുതന്നെ—പൊട്ടിച്ചിരിച്ചുകൊണ്ടു് സെൻ പറഞ്ഞു.) അവനും അവന്റെ കൂട്ടുകാരും ഒപ്പമിരുന്ന് ഞാൻ എന്റെ സ്ക്രിപ്റ്റ് ചർച്ചചെയ്യും. അവരുടെ അഭിപ്രായങ്ങൾക്ക് പലപ്പോഴും ഞാൻ വഴങ്ങാറുമുണ്ട്. മകനെപ്പോലെ തന്നെ എന്റെ ഭാര്യയും പലപ്പോഴും ഇക്കാര്യത്തിൽ എന്നെ സഹായിക്കാറുണ്ട്. എന്റെ ഭാര്യ ഒരു തനി വീട്ടുകാരിയാണ്. എങ്കിലും അവർക്ക് ജീവിതത്തെപ്പററി സ്വന്തമായ നിരീക്ഷണങ്ങളും അഭിപ്രായങ്ങളുമൊക്കെയുണ്ട്. ഞങ്ങളുടെ ചെറിയ വീടിന്റെ ഉമ്മറത്തിരുന്ന് ഞങ്ങൾ നടത്തിയ ചർച്ചകൾവഴി അന്തിമരൂപം കിട്ടിയവയാണ് എന്റെ പല ചിത്രങ്ങളുടെയും തിരക്കഥകൾ.”

മി. സെൻ സിനിമാരംഗത്തേക്കുവന്നതെങ്ങനെയാണ്?

സെൻ: അതൊരു യാദൃച്ഛിക സംഭവമാണ്. ഞാൻ ഫിസിക്സിൽ ബി. എസ്‌സി.ക്കു പഠിച്ചുകൊണ്ടിരുന്ന കാലത്തു് ഒരിക്കൽ രണ്ടു പുസ്തകങ്ങൾ വായിക്കാനിടയായി. ഒന്ന്, റുഡോൾഫ് ആംനൈൻന്റെ ‘ഫിലിംസ്’. ഇന്നു് ചലച്ചിത്ര വിദ്യാർത്ഥികൾക്ക് ഒരു പ്രമാണഗ്രന്ഥമാണെങ്കിലും അക്കാലത്തു് അതു് ഇന്ത്യയിൽ വളരെ ശ്രദ്ധയൊന്നും ആകർഷിച്ചിരുന്നില്ല. രണ്ടാമത്തെ പുസ്തകം ഐസൻസ്റ്റൈനിന്റേതാണ്. ഈ രണ്ടു പുസ്തകങ്ങളുംവഴിയാണ് സിനിമ നിർമ്മിക്കണം എന്ന തോന്നൽ എന്നിലുണ്ടായതു്.



തിരക്കേറിയ യാത്രയ്ക്കിടയിൽ ഇളനീർ എന്തു് ആശ്വാസം

●

തിരുവനന്തപുരത്തു് മൃണാൾ സെൻ നാലു ദിവസം തങ്ങി. തിരക്കേറിയ ഒരു പരിപാടിയാണ് നാലുദിവസവും അദ്ദേഹത്തിനുണ്ടായിരുന്നതു്. പത്രസമ്മേളനം, അഭിമുഖസംഭാഷണങ്ങൾ, സന്ദർശനങ്ങൾ, പൊതുസമ്മേളനങ്ങൾ എന്നിങ്ങനെ അതു നീണ്ടു. മുമ്പ് മൂന്നു മലയാള ചിത്രങ്ങൾ മാത്രം കണ്ടിട്ടുള്ള അദ്ദേഹത്തിന് (ചെമ്മീൻ, നെല്ല്, സ്വയംവരം) ഇവിടെ വച്ച് രണ്ടെണ്ണംകൂടി കാണാൻ സൗകര്യമുണ്ടായി. അരവിന്ദന്റെ ഉത്തരായണവും ജി. എസ്. പണിക്കരുടെ ഏകാകിനിയും. തന്റെ പുതിയ ചിത്രങ്ങളായ ‘മതേർ മാനുഷ’(ഒറിയ)യും ‘മൃഗയ’ (ഹിന്ദി)യും അദ്ദേഹം ചലച്ചിത്ര ഫിലിം സൊസൈററിയിലെ അംഗങ്ങൾക്കും പത്രലേഖകർക്കുമായി പ്രദർശിപ്പിക്കുകയും ചെയ്തു.

‘ചലച്ചിത്ര’ യുടെ ക്ഷണം സ്വീകരിച്ചാണ് സെൻ ഇപ്പോൾ കേരളത്തിൽ വന്നതു്.

കേരളത്തെക്കുറിച്ച് ഒരു ചിത്രം നിർമ്മിക്കണമെന്ന് അദ്ദേഹത്തിനാഗ്രഹമുണ്ട്. മാപ്പിളലഹള അദ്ദേഹത്തെ ആകർഷിച്ച ഒരു ഇതിവൃത്തമാണ്. സത്യസന്ധവും വ്യക്തവുമായ രൂപം അതിനു ലഭിക്കുകയും മററ് അനുകൂലസാഹചര്യങ്ങൾ ഉണ്ടാവുകയും ചെയ്യുകയാണെങ്കിൽ അദ്ദേഹം അതു നിർമ്മിക്കും.

## കിങ് ഹൂ

(47-ാം പേജിൽനിന്നും തുടർച്ച)

താളരൂപം നൽകുകയും ചെയ്യുന്നു. കാലഗണനയിൽ ഇതിവൃത്തങ്ങൾ പഴഞ്ചനായിരിക്കും. പക്ഷേ, ഹൂവിന്റെ കൈയിലൂടെ ഉരുത്തിരിഞ്ഞു വരുമ്പോൾ അവയുടെ സാംഗത്യം വിസ്മയഭരിതമാംവിധം സമകാലീനമായിരിക്കും.

കലഹങ്ങളിലൂടെയും ഉപജാപങ്ങളിലൂടെയും കെട്ടിപ്പടുക്കുന്ന കഥാബീജത്തിന്റെ ഘടനയിൽ അന്തർലീനമായ ചലനാത്മകത്വം ദൃശ്യപരമായി ഹൂ ചിത്രങ്ങൾക്ക് അനുഭവവേദ്യത ഏററുന്നതാണ്. ഒററനോട്ടത്തിൽ സ്റ്റണ്ടുകളായി മാത്രം തോന്നുന്നവയായിരിക്കാം പല രംഗങ്ങളും. പക്ഷേ, ആ സ്റ്റണ്ടുകൾക്ക പിന്നിൽ നിശ്ചയമുള്ള ഒരു കോറിയോഗ്രാഫറുടെ കരങ്ങൾ കണ്ടെത്തുക പ്രയാസമുള്ളതല്ല. ഇവിടെ ധർമ്മത്തിന്റെയും അധർമ്മത്തിന്റെയും പ്രശ്നങ്ങളൊന്നും അദ്ദേഹം ഉന്നയിക്കുന്നേയില്ല. ഒരുതരം ഭ്രമാത്മകത്വം സൃഷ്ടിക്കുകയാണ് പ്രധാന ലക്ഷ്യം. സുതാര്യമായ ആ ഭ്രമാത്മകപടലത്തിന്റെ അടിയിൽ, മനുഷ്യ ചലനങ്ങളെ നിയന്ത്രിക്കുന്ന കാരണങ്ങൾ കണ്ടെത്താൻ സാധാരണ പ്രേക്ഷകനു് ദുഷ്കരമാണ്. എന്നാൽ ഒന്നോ രണ്ടോ ഹൂ ചിത്രങ്ങൾ കണ്ടു കഴിയുമ്പോൾ, അലൗകികമായ ഒരു സംഗീതത്തിന്റെ പരിവേഷം അവയെ ചൂഴ്ന്നു നിൽക്കുന്നതായി തോന്നിത്തുടങ്ങും. ആ ധാരണയുമായി ഹൂ ചിത്രങ്ങളെ സമീപിക്കുമ്പോൾ മാത്രമേ സാധാരണത്വത്തിന്റെ പോള മാറി, അസാധാരണമായ ആത്മപ്രപഞ്ചത്തിന്റെ അലൗകികത ആസ്വദിക്കാനാവൂ.